# ഐതിഹ്യമാല

## എട്ടാം ഭാഗം



കൊട്ടാരത്തിൽ ശങ്കുണ്ണി

# ഉള്ളടക്കം

# ആമുഖം

കഴിഞ്ഞ ഒരു ശതാബ്ദക്കാലമായി മലയാളികളുടെ സാംസ്കാരിക ജീവിതത്തിന്റെ ഒരു അവിഭാജ്യഭാഗമായി മാറിയ അതുല്യമായ ഒരു ഗ്രന്ഥമാണ് കൊട്ടാരത്തിൽ ശങ്കുണ്ണി വിരചിച്ച "ഐതിഹ്യമാല". ലോകസാഹിത്യത്തിൽ ആയിരത്തൊന്നു രാവുകൾക്കും, ഈസോപ്പ് കഥകൾക്കും ഉള്ളതും, ഭാരതീയസാഹിത്യത്തിൽ പഞ്ചതന്ത്രത്തിനും, കഥാസരിത്സാഗരത്തിനുള്ള അതേ സ്ഥാനമാണ് മലയാളസാഹിത്യത്തിൽ ഈ ഗ്രന്ഥത്തിനുള്ളത്. ചെമ്പകശേരി രാജാവ് മുതൽ തിരുവട്ടാറ്റാദികേശവൻ വരെ 126 ഐതിഹ്യങ്ങളാണ് ഇതിലെ ഉള്ളടക്കം. മലയാളികൾ നിരവധി തലമുറകളായി കൈമാറുകയും ആസ്വദിക്കുകയും ചെയ്തിട്ടുള്ള ഈ കൃതിയുടെ ജനപ്രിയതയ്ക്ക് ഇന്നും അല്പവും കുറവ് വന്നിട്ടില്ല എന്നത് ഇതിന്റെ മഹത്വത്തെ വിളിച്ചോതുന്നു.

യൂറോപ്യന്മാർ വരുന്നതിനു മുമ്പുള്ള കേരളത്തിലെ ജനജീവിതത്തിന്റെ ഒരു സജീവമായ ചിത്രം ഈ കഥകളിൽ നമുക്കു കാണുവാൻ സാധിക്കും. കേരളത്തിലെ ക്ഷേത്രങ്ങൾ, ജാതിവ്യവസ്ഥ, ആരാധനാസമ്പ്രദായങ്ങൾ, ഉത്സവങ്ങൾ, രാജാക്കന്മാർ, ബ്രാഹ്മണ ശ്രേഷ്ഠന്മാർ, വീരനായകന്മാർ, നാട്ടുപ്രമാണിമാർ, പണ്ഡിതന്മാർ, കവികൾ, മന്ത്രവാദികൾ, വൈദ്യന്മാർ, യക്ഷികൾ, ഭൂതപ്രേതങ്ങൾ, ഗജവീരന്മാർ എന്നുവേണ്ടാ ജനജീവിതത്തിലെ എല്ലാത്തിനെയും പ്രതിനിധാനം ചെയ്യുന്ന കഥാപാത്രങ്ങളെയും രംഗങ്ങളെയും അത്യന്തം അതിശയോക്തി യോടെയും ആകർഷണീയമായും കൊട്ടാരത്തിൽ ശങ്കുണ്ണി ഇതിൽ അവതരിപ്പിക്കുന്നുണ്ട്.

ചുരുക്കത്തിൽ മധ്യകാലീന കേരളത്തിലെ സാംസ്കാരിക ജീവിതത്തിന്റെ ഒരു സമഗ്രവും, അത്യാശ്ചര്യകരവും അതേസമയം ആസ്വാദ്യകരവുമായ കഥാരൂപത്തിലുള്ള ഒരു വിവരണമാണ് ഐതിഹ്യമാല എന്നു പറയാം. അതുതന്നെയാണ് ഈ ഗ്രന്ഥത്തിന്റെ പ്രത്യേകതയും. ഇതിലെ കഥകൾ വായിച്ചറിയാനുള്ള അവസരം ഈ തലമുറയിലെയും വരും തലമുറയിലെയും എല്ലാവർക്കും ലഭ്യമാക്കുക എന്ന ഉദ്ദേശത്തോടെയാണ് ഐതിഹ്യമാല എന്ന ഗ്രന്ഥത്തെ ഡിജിറ്റൈസ് ചെയ്യുവാനുള്ള ഈ പ്രോജക്ട് ആരംഭിച്ചത്.

ഐതിഹ്യമാലയുടെ എട്ടാം ഭാഗം ഇ–ബുക്ക് ഇന്ന് വായനക്കാരുടെ മുന്നിൽ സസന്തോഷം അവതരിപ്പിക്കുകയാണ്. ഐതിഹ്യമാലയിലെ 126 അദ്ധ്യായങ്ങൾ പൂർണ്ണമായ ശേഷം ഒരൊറ്റ ഇബുക്ക് ആയി പ്രസിദ്ധീകരിക്കുന്നതിനേക്കാൾ ഐതിഹ്യമാലയുടെ ആദ്യപതിപ്പിലെപ്പോലെ എട്ടു ഭാഗങ്ങളിലായി ജോലി തീരുന്ന മുറയ്ക്ക് ഓരോ ഭാഗങ്ങളും പ്രസിദ്ധീകരിക്കുവാനും, അവസാനം എല്ലാ ഭാഗങ്ങളും ചേർത്ത് ഒരൊറ്റ ഇ–ബുക്കായി പ്രസിദ്ധീകരിക്കുവാനുമാണ് ഉദ്ദേശിച്ചിരിക്കുന്നത്. അങ്ങനെയാണെങ്കിൽ ഈ പ്രോജക്ട് തീരുന്നതുവരെ വായനക്കാർക്കു കാത്തിരിക്കേണ്ടി വരില്ലല്ലോ.

ഐതിഹ്യമാലയുടെ ആദ്യത്തെ 115 അദ്ധ്യായങ്ങളുൾക്കൊള്ളുന്ന ഏഴു ഭാഗങ്ങൾ ഇതിനകം ഇ–ബുക്ക് ആയി ഈ ബ്ലോഗിൽ പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായി. തുടർന്നുള്ള 11 അദ്ധ്യായങ്ങളുൾക്കൊള്ളുന്ന എട്ടാം ഭാഗം ഇന്നു വായനക്കാരുടെ മുന്നിലെത്തുകയാണ്.

ഈ പ്രോജക്ട് ആരംഭിച്ചിട്ട് വളരെ കുറഞ്ഞ ദിവസങ്ങൾ കൊണ്ട് (50 ദിവസത്തിനകം) പൂർത്തിയാക്കുവാൻ കഴിഞ്ഞു എന്നത് വളരെ ചാരിതാർത്ഥ്യജനകമാണ്. ഈ ബ്ലോഗിന്റെ ലക്ഷ്യം പൂർണ്ണമായി സാക്ഷാത്ക്കരിച്ചില്ലെങ്കിലും ആ ലക്ഷ്യത്തിലേക്ക് കുറച്ചെങ്കിലും മുന്നേറാൻ കഴിഞ്ഞത് ഈശ്വരാനുഗ്രഹവും എല്ലാ സഹൃദയരുടേയും സഹായ സഹകരണങ്ങളുംകൊണ്ടു മാത്രമാണ്.

ഈ സംരംഭത്തിന് സഹായ സഹകരണങ്ങൾ നൽകിയ എല്ലാ ഉദാരമനസ്കരോടും, ഐതിഹ്യമാല ഡിജിറ്റൈസ് ചെയ്യുന്ന ടീമിലെ എല്ലാ അംഗങ്ങളോടുമുള്ള ഹൃദയംഗമമായ നന്ദി ഇവിടെ രേഖപ്പെടുത്തുന്നു.

– പ്രസാധകൻ

## 116. ചിറ്റൂർകാവിൽ ഭഗവതി

ചിറ്റൂർകാവ്, കൊച്ചി രാജ്യത്തിന്റെ കിഴക്കേ അറ്റത്തുള്ളതും ബ്രിട്ടീഷുരാജ്യത്താൽ ചുറ്റപ്പെട്ടതുമായ ചിറ്റൂർ താലൂക്കിൽ ചേർന്ന ചിറ്റൂർ ദേശത്തു തന്നെയാണ്. അവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ഭദ്രകാളിയെ യാണ് 'ചിറ്റൂർക്കാവിൽ ഭഗവതി' എന്നു പറഞ്ഞു വരുന്നത്. ആ ദേശക്കാർ ആ ദേവിയെ തങ്ങളുടെ പരദേവതയായിട്ടു തന്നെയാണ് ആദരിക്കുകയും ആചരിക്കുകയും ചെയ്തു പേരുന്നതെന്നും അവർ പണ്ടേ തന്നേ ഭദ്രകാളിയെക്കുറിച്ചു വളരെ ഭക്തിയും വിശ്വാസവുമുള്ളവരായിരുന്നു വെന്നുമുള്ളതു പ്രസിദ്ധമാണ്. ഭഗവതി ആ ദേശക്കാരെക്കുറിച്ചു വളരെ കൃപയോടും വാത്സല്യത്തോടുംകൂടി വർത്തിച്ചുപോരുന്നുമുണ്ട്.

പണ്ടൊരിക്കൽ കൊങ്ങുരാജ്യാധിപനായ രാജാവ് ചിറ്റൂർ ദേശം പിടിച്ചടക്കാനായി സൈന്യസമേതം ആ ദേശത്തു വന്നു ചേർന്നു. ചിറ്റൂർ ദേശക്കാരും യുദ്ധവിദഗ്ദ്ധന്മാരായിരുന്നതിനാൽ രണ്ടു കൂട്ടരും തമ്മിൽ നേരിട്ട് അതി ഭയങ്കരമായ യുദ്ധമുണ്ടായി. സ്വല്പസമയം കഴിഞ്ഞപ്പോൾ ചിറ്റൂർക്കാർ ഏറ്റവും പരവശന്മാരായിത്തീരുകയും കൊങ്ങപ്പടയെ ജയിക്കുന്ന കാര്യം തങ്ങളാൽ സാദ്ധ്യമല്ലെന്ന് അവർക്കു തോന്നുകയും ചെയ്തു. അപ്പോൾ അവരെല്ലാവരും ക്ഷേത്രസന്നിധിയിൽ ചെന്നു തങ്ങളുടെ പരദേവതയായ ഭഗവതിയെ ഭക്തി പൂർവ്വം വന്ദിച്ചുകൊണ്ട്,

"ഭൂവിൽപ്പുകഴും ചിറ്റൂർ
ക്കാവിൽ വിളങ്ങും കൃതാന്തരിപുപുത്രി!
ഈവിധമായൊരു മക്കളെ
യാവിർമ്മോദം തുണയ്ക്ക മാതാവേ!"

"ഞങ്ങളെ വെൽവാൻ വന്നൊരു
കൊങ്ങപ്പടയേ വധിച്ചു വേഗത്തിൽ
മങ്ങലൊഴിക്കുക മായേ!
മംഗളമൂർത്തേ! നമോ നമസ്തുഭ്യം"

എന്നു പ്രാർത്ഥിച്ചു. അതു കേട്ട് ആർത്തത്രാണപരായണയും ഭക്തവൽസലയും ലോകമാതാവുമായ ഭഗവതി ഉടൻ പ്രത്യക്ഷമായി പോർക്കളത്തിലെത്തി തന്റെ നാന്ദകംവാൾകൊണ്ടു കൊങ്ങപ്പടകളെ വെട്ടി വധിച്ചു തുടങ്ങി. ക്ഷണനേരംകൊണ്ടു കൊങ്ങപ്പട മിക്കവാറും നശിച്ചു. ഏതാനും സൈനികന്മാർ പ്രാണഭീതിയോടുകൂടി ഓടി സ്വദേശത്തേക്കു മടങ്ങിപ്പോവുകയും ചെയ്തു. അപ്പോൾ കൊങ്ങു രാജാവ് ദേവിയോടു നേരിട്ടു യുദ്ധം തുടങ്ങി. ആ യുദ്ധം ഏറ്റവും ഭയങ്കരം തന്നെയായിരുന്നു. കൊങ്ങുരാജാവ് അന്തകനെപ്പോലെ ഒരു പോത്തിന്റെ പുറത്തു കയറിയായിരുന്നു യുദ്ധത്തിനു വന്നിരുന്നത്. ദേവി തന്റെ വാൾകൊണ്ട് ആ പോത്തിന്റെ തല വെട്ടി താഴെയിടുകയും കൊങ്ങുരാജാവിന്റെ കഴുത്തു മുറിച്ചു തല ദാരുകന്റെ ശിരസ്സിനെപ്പോലെ തൃക്കൈയിലെടുക്കുകയും ചെയ്തു. അങ്ങനെ ആ യുദ്ധം അവസാനിച്ചതിന്റെ ശേഷം ദേവി ഒരു ശിലാതലത്തിൽ ചെന്നിരുന്നു വിശ്രമിച്ചു. അപ്പോൾ ദേശക്കാരെല്ലാവരും അവിടെ എത്തി ഭഗവതിയെക്കണ്ടു വന്ദിച്ചു സ്തുതിച്ചു. അവരപ്പോൾ ഭഗവതിയെ കണ്ടത് എട്ടു തൃക്കൈകളോടും ആ തൃക്കൈകളിൽ വരദാഭയമുദ്രകളും നാന്ദകം വാൾ, ശൂലം, ഗദ, ശംഖം, വട്ടക, കൊങ്ങു രാജാവിന്റെ ശിരസ്സ് എന്നിവ ധരിച്ചു കൊണ്ടും കാലിന്മേൽ കാൽ കയറ്റിവെച്ച് ഇരിക്കുന്നതുമായിട്ടായിരുന്നു.

ഭഗവതി അങ്ങനെ അവിടെ ഇരുന്നപ്പോൾ അതിലേ കടന്നുപോയ ചില ചക്കിലിയന്മാർ അവരുടെ കൈവശമുണ്ടായിരുന്ന മദ്യവും മാംസവും തിരുമുൽക്കാഴ്ചയായി ദേവിയുടെ തൃപ്പാദസന്നിധിയിൽ വെച്ചു വന്ദിച്ചു. ദേവി അവയെ സസന്തോഷം സ്വീകരിക്കുകയും ആ മദ്യം സ്വല്പം സേവിക്കുകയും മാംസം കുറച്ചെടുത്തു ഭക്ഷിക്കുകയും ചെയ്തിട്ടു ശേഷം ഉണ്ടായിരുന്നത് അവിടെ കൂടിയിരുന്ന ജനങ്ങൾക്കു കൊടുക്കുകയും ജനങ്ങൾ അവ വാങ്ങി ദേവിയുടെ പ്രസാദമെന്നുള്ള സങ്കൽപ്പത്തോടു കൂടി ആസ്വദിക്കുകയും ചെയ്തു.

അപ്പോഴേക്കും ദേവി അവിടെ നിന്ന് അന്തർദ്ധാനം ചെയ്തുകളക യാൽ ആ ദിവ്യസ്വരൂപം അവർക്കാർക്കും പിന്നെ കാണ്മാൻ കഴി!!ഞ്ഞില്ല. അതിനാൽ പിന്നെ ആദേശക്കാരായ എല്ലാവരും കൂടി "ദേവിയുടെ ഈ ദിവ്യസ്വരൂപം എന്നു കണ്ടു വന്ദിക്കാനായി ഇപ്പോൾ നമ്മൾ കണ്ടതു പോലെതന്നെ ഒരു വിഗ്രഹമുണ്ടാക്കിച്ച് ഇവിടെ പ്രതിഷ്ഠിക്കണം" എന്നു

നിശ്ചയിച്ച് അപ്രകാരമൊരു വിഗ്രഹം മണ്ണുകൊണ്ടുണ്ടാക്കിച്ചു ചൂളയിൽ വെച്ചു തയ്യാറാക്കി. ആ സമയത്ത് ഒരു യോഗിനി അവിടെ വന്നു ചേരുകയും ആ ബിംബമെടുത്തുകൊണ്ടു പോയി നിശ്ചിതസ്ഥലത്തു പ്രതിഷ്ഠിക്കുകയും ചെയ്തിട്ട് ഉടൻതന്നെ അദൃശ്യയായി ഭവിക്കുകയും ചെയ്തു. ആ യോഗിനി ആരാണെന്നും എവിടെ നിന്നാണ് വന്നതെന്നും എങ്ങോട്ടാണ് പോയതെന്നും ആർക്കും നിശ്ചയമില്ല. പ്രതിഷ്ഠിച്ചത് പൂർവ്വക്ഷേത്രത്തിന്റെ കിഴക്കുവശത്തു സ്വൽപം തെക്കോട്ടുമാറിയാണെന്ന് ഇപ്പോഴും എല്ലാവർക്കും കണ്ടറിയാവുന്നതുമാണ്. ഈ പ്രതിഷ്ഠ നടന്നത് കൊല്ലവർഷം 71 കുംഭമാസം 26–ാം തിയതിയായിരുന്നു എന്നാണ് പറഞ്ഞുവരുന്നത്.

ബിംബപ്രതിഷ്ഠ കഴിഞ്ഞാലുടനെ ഒരു നിവേദ്യം കഴിക്കേണ്ടത് അത്യാവശ്യമാണല്ലോ. അതിനെന്താണ് വേണ്ടതെന്ന് അവിടെക്കൂടിയവരെല്ലാവരുംകൂടി ആലോചിച്ചു. അപ്പോൾ അവരിൽ ദേവീഭക്തശിരോമണിയും ജ്ഞാനിയുമായിരുന്ന ഒരു നായർ "ചക്കിലിയമ്മാർ കൊടുത്ത മദ്യവും മാംസവും ദേവി സസന്തോഷം സ്വീകരിച്ചുവല്ലോ. അതിനാൽ ഇപ്പോഴും അവതന്നെ മതി" എന്നു വിധിക്കുകയും അത് എല്ലാവരും സമ്മതിക്കുകയും ചെയ്തു. ഉടനെ അപ്രകാരം വിധിച്ച ആ നായർ തന്നെ പോയി കുറച്ചു മദ്യവും മാംസവും കൊണ്ടുവന്നു ദേവിക്കു നിവേദിച്ചു. നിവേദ്യം കഴിഞ്ഞതിന്റെ ശേഷം നിവേദിക്കപ്പെട്ട ആ സാധനങ്ങൾ അവിടെക്കൂടിയിരുന്നവർക്കെല്ലാം കുറേശ്ശെ കൊടുക്കുകയും എല്ലാരും ദേവീപ്രസാദമെന്നുള്ള സങ്കല്പത്തോടുകൂടി അവ വാങ്ങി സേവിക്കുകയും ഭക്ഷിക്കുകയും ചെയ്തു. പിന്നെ അതവിടെ പതിവായിത്തീർന്നു. ഇപ്പോഴും അവിടെ മദ്യവും മാംസവും തന്നെയാണ് പതിവ്. നിവേദിക്കുന്നത് നായന്മാരുമാണ്. എന്നാലവിടെ ചില വിഡശേഷദിവസങ്ങളിലല്ലാതെ ദിവസംതോറും പൂജ പതിവില്ല. എങ്കിലും അവിടെ രണ്ടു നേരവും വിളക്കു വെയ്ക്കുക പതിവുണ്ട്. അല്ലാതെയൊന്നുമില്ല.

എന്നാൽ ആദ്യമുണ്ടായതായ മൂലക്ഷേത്രത്തിൽ അങ്ങനെയൊന്നുമല്ല. അവിടെ പതിവായി രണ്ടു നേരവും പൂജയുമുണ്ട്. അതു നടത്തുന്നതു ബ്രാഹ്മണരാണ്. അവിടെ നായന്മാർ പൂജിക്കുകയും മദ്യവും മാംസവും നിവേദിക്കുകയും പതിവില്ല. അവിടത്തെ ചട്ടവട്ടങ്ങളെല്ലാം സാധാരണ ക്ഷേത്രങ്ങളിലെപ്പോലെതന്നെയാണ്. മദ്യമാംസാദികളൊന്നും ആ ക്ഷേത്ര

ത്തിന്റെ അടുക്കലെങ്ങും കൊണ്ടുചെല്ലാൻ തന്നെ പാടില്ല. കൊണ്ടു ചെന്നാൽ ക്ഷേത്രമശുദ്ധമാകുമെന്നും പിന്നെ അവിടെ ശുദ്ധികലശം മുതലായവയൊക്കെ നടത്തണമെന്നുമാണ് വെച്ചിരിക്കുന്നത്. അവിടെ ഭഗവതിയുടെ ചൈതന്യം സാമന്യതിലതികം കണ്ടു വരുന്നുണ്ട്. അവിടെ ഭജനമിരുന്ന് ആ ദേവിയെ സേവിച്ചാൽ ഭേദമാകാത്ത രോഗവും ഒഴിയാത്ത ബാധയും സാധിക്കാത്ത കാര്യവും ഒന്നും തന്നെയില്ലെന്ന് തീർച്ചയായും പറയാം. ആ ദേവി സന്നിധിയിൽ ഭജനമിരുന്നിട്ട് അപസ്മാരം, ഉന്മാദം, മുതലായവ ഭേദമായി സ്വസ്ഥതയെ പ്രപിച്ചവരായി ഇപ്പോഴും പലരുമുണ്ട്. ഈ അടുത്ത കാലത്തുതന്നെ സന്തത്യർത്ഥമായി അവിടെ ഭജനമിരുന്നിട്ട് സൽസന്താനങ്ങളെ ലഭിച്ചവരുടെ സംഖ്യ ഒട്ടും ചില്ലറയല്ല.

ആ ദേശക്കാർക്കു പണ്ടുണ്ടയിരുന്നതുപോലെ പരസ്പരം സ്നേഹ വും വിശ്വാസവും ഐകമത്യവും ഇപ്പൊളില്ലെന്ന് അവരിൽത്തന്നെ ചിലർ പറഞ്ഞ് ഇയ്യിടെ കേട്ടുതുടങ്ങീട്ടുണ്ട്. എങ്കിലും ആ ദേവിക്ഷേത്രത്തിൽ പൂർവികന്മാർ നടത്തിപ്പോന്നിരുന്ന അടിയന്തരങ്ങളെല്ലാം ആധുനികന്മാരും നടത്തിപ്പോരുന്നുണ്ട്. അവിടെ ആണ്ടുതോറും പതിവായി ദേശക്കാർ നടത്തിപ്പോരുന്ന അടിയന്തരങ്ങളിൽ പ്രധാനങ്ങൾ മണ്ഡലവിളക്കും കൊങ്ങപ്പടയുമാണ്. മണ്ഡലവിളക്ക് എന്ന് പറഞ്ഞാൽ വൃശ്ചികമാസം ഒന്നാം തീയതി മുതൽ നാല്പത്തൊന്നു ദിവസം ക്ഷേത്രത്തിൽ നിറ മാലയും വിളക്കും നടത്തുകയാണ്. അത് വളരെ കേമമയിട്ടുള്ള ഒരടിയന്തരമാണെന്നതിന് സംശയമില്ല. അതിനു പണ്ടാര വിലക്കെന്നാണ് പേര് പറഞ്ഞ പോരുന്നത്. ഭക്തിരസപ്രധാനമായ ഈ അടിയന്തരത്തിന് ഭാരവാഹികളല്ലാത്തവരും ദേവിദർശനത്തിനായി അവിടെ വന്നു കൂടാറുണ്ട്.

കൊങ്ങപ്പട എന്ന ആഘോഷം പണ്ട് കൊങ്ങുരാജാവ് ചിറ്റൂർ ദേശം പിടിച്ചടക്കാനായി സൈന്യസമേദം അവിടെ വരികയും ചിറ്റൂർ ഭഗവതി അവരെ സംഹതരാക്കുകയും ചെയ്തതിന്റെ സ്മാരകമായി ആണ്ടുതോറും നടത്തിവരുന്നതും വളരെ കേമമായിട്ടുള്ളതാണ്. അതിൽ പലവിധത്തി ലുള്ള വേഷങ്ങളുടെ പുറപ്പാടും മറ്റുമുള്ളതിനാൽ അതു സകല രസസമ്പൂർണ്ണമായ ഒരാഘോഷമാണെന്നുതന്നെ പറയാം. അതിന്റെ ഓരോ ചടങ്ങുകൾ കുംഭമാസത്തിൽ ശിവരാത്രിക്കുമുമ്പ് തുടങ്ങിയാൽ മീനമാസ ത്തിലാണ് അവസനികുന്നത്. അവയെല്ലാം അറിയാനഗ്രഹിക്കുന്നവർ

അവിടെ ചെന്ന് കണ്ടുതന്നെ മനസ്സിലാക്കുകയല്ലാതെ എഴുതി അറിയിക്കുന്ന കാര്യം അസാധ്യമാകയാൽ അതിനായി ഉദ്യമിക്കുന്നില്ല.

ചിറ്റൂർ ഭഗവതി ആർത്തത്രാണപരായണയും ആശ്രിതവത്സലയുമാണെന്നുള്ളതു കൊങ്ങപ്പടയെ സംഹരിച്ചതുകൊണ്ടുതന്നെ സ്പഷ്ടമാകുന്നുണ്ടല്ലോ. അതുകൂടാതെയും അതിലേക്ക് അനേകം ദൃഷ്ടാന്തങ്ങളവിടെയുണ്ടായിട്ടുണ്ട്. അവയെല്ലാം വിവരിക്കുന്ന കാര്യം ദുഷ്കരമാകയാൽ ചിലതു മാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു.

ചിറ്റൂരുനിന്ന് ഏകദേശം നാലു നാഴിക അകലെ ബ്രിട്ടീഷ് മലബാറിൽ പെരുവെമ്പ് എന്നൊരു ദേശമുണ്ടല്ലോ. അവിടെ ഉണ്ടായിരുന്ന ഒരു നായർക്ക് ചിറ്റൂര് ഒരു വീട്ടിൽ സംബന്ധമുണ്ടായിരുന്നു. സംബന്ധം ചെയ്യപ്പെട്ട സ്ത്രീയുടെ വീട്ടിൽ ധാരാളം സമ്പത്തുണ്ടായിരുന്നു. എന്നു മാത്രമല്ല, ആ സ്ത്രീയെ ആ വീട്ടിലുള്ളവർ വളരെ വാത്സല്യത്തോടുകൂടിയാണ് വളർത്തിയിരുന്നത്. അതിനാൽ ആ സ്ത്രീയുടെ മാതാപിതാക്കന്മാരും മാതുലന്മാരും അമൂല്യങ്ങളായ അനേകം ആഭരണങ്ങളുണ്ടാക്കിച്ചു കൊടുത്തിരുന്നു. ആ സ്ത്രീ മിക്ക സമയത്തും അവയെല്ലാം അണിഞ്ഞുകൊണ്ട് തന്നെയാണ് നടക്കുക പതിവ്. ആ സ്ത്രീക്ക് ചിറ്റൂർകാവിൽ ഭഗവതിയെ കുറിച്ച് അളവറ്റ ഭക്തിയും വിശ്വസവുമുണ്ടായിരുന്നതിനാൽ രണ്ടു നേരവും കാവിൽപ്പോയി ദേവിയെ വന്ദിക്കുക പതിവായിരുന്നു. കാവിൽ പോകുന്ന സമയങ്ങളിൽ ആ സ്ത്രീ തന്റെ ആഭരണങ്ങളെല്ലാമെടുത്തു അണിയാതിരിക്കാറില്ല. സംബന്ധക്കാരനായ ആ നായർ ഒരത്യാഗ്രഹിയും ദുഷ്ടനുമായിരുന്നതിനാൽ ഈ ആഭരണങ്ങളെല്ലാം പതിവയിക്കണ്ടപ്പോൾ ഇവയെല്ലാം തട്ടിക്കൊണ്ടു പോകണമെന്ന് തോന്നിത്തുടങ്ങി. അതിനാൽ അയാൾ അതിനുള്ള ഒരു കള്ളകൌശലം ആലോചിച്ചു നിശ്ചയിച്ചുകൊണ്ട് ഒരു ദിവസം ഭാര്യയോട് സ്വകാര്യമായിട്ട് "നിന്നെ ഒന്ന് കാണാൻ വൈകിയിരിക്കുന്നതിനാൽ അങ്ങോട്ട് കൊണ്ടു ചെല്ലണമെന്ന് എന്റെ അമ്മ എന്നോട് പറഞ്ഞു തുടങ്ങീട്ട് വളരെ ദിവസമായി. അതിനാൽ നമുക്ക് അങ്ങോട്ടോന്നു പോകണം. അവിടെ മൂന്നു ദിവസം താമസിച്ചിട്ടു നാലാം ദിവസം നമുക്ക് മടങ്ങിപ്പോരാം. അതിനെന്താ വിരോധമുണ്ടോ?" എന്ന് ചോദിച്ചു. അതിനുത്തരമായിട്ട് ഭാര്യ "ഒരു വിരോധവുമില്ല. അച്ഛനുമമ്മയും മറ്റും സമ്മതിച്ചാൽ നമുക്ക് നാളെത്തന്നെ പോകാം. എന്നാൽ മൂന്നു ദിവസം അവിടെ താമസിക്കാൻ

നിവൃത്തിയില്ല. എനിക്ക് പതിവായി കാവിൽ തൊഴാൻ പോകണമല്ലോ. ഒരു ദിവസത്തെ തൊഴുക കഴിഞ്ഞിട്ട് നമുക്ക് അങ്ങോട്ട് പോകാം. പിറ്റേദിവസം തോഴാനിങ്ങോട്ടെത്തണം. ദേവീദർശനം മുട്ടിക്കുന്ന കാര്യം സങ്കടമാണ്" എന്ന് പറഞ്ഞു. അത് കേട്ടപ്പോൾ നായർക്ക് സന്തോഷമായി. അയാൾ ആ സ്ത്രീയുടെ മാതാപിതാക്കന്മാരോടും മറ്റും വിവരം പറഞ്ഞ് അവരെ യെല്ലാം സമ്മതിപ്പിക്കുകയും പിറ്റേ ദിവസം തന്നെ സ്ത്രീ കാവിൽപ്പോയി കുളിച്ചുതൊഴുതു വന്നയുടനെ ഭർത്താവും ഭാര്യയും ഊണ് കഴിച്ചു വീട്ടിൽനിന്നു പുറപ്പെടുകയും ചെയ്തു. അപ്പോഴേക്കും ആ സ്ത്രീ അവരുടെ ആഭരണങ്ങളെടുത്തണിഞ്ഞിരുന്നു എന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

ആ നായരും ഭാര്യയുംകൂടി കുറച്ചുദൂരം പോയപ്പോൾ വഴിക്കടുത്തു തന്നെ ആ നായരുടെ ഒരു സ്നേഹിതന്റെ വീടുണ്ടായിരുന്നതിനാൽ അവർ അവിടെക്കയറി. ആ വീട്ടുകാർ ഈ ദമ്പതിമാരെ അവിടെ സാദരം ക്ഷണിച്ചിരുത്തി കുശലപ്രശ്നാനന്തരം വെടികൾ പറഞ്ഞുതുടങ്ങി. പിന്നെ അവരെ ഒരു ലഘുഭക്ഷണം കഴിപ്പിക്കുകയും ചെയ്തു. അപ്പോഴേക്കും നേരം സന്ധ്യയോടടുത്തതിനാൽ ആ ഭാര്യാഭർത്താക്കന്മാർ ആ വീട്ടു കാരോടു യാത്രയും പറഞ്ഞ് അവിടെ നിന്നും ഇറങ്ങി നടന്നു. കുറച്ചുദൂരം ചെന്നപ്പോൾ അവിടെ ചിറ്റൂർ പുഴയായി. ചിറ്റൂർ പുഴയിൽ അക്കാലത്ത് പാലമുണ്ടയിരുന്നില്ല. കഴിഞ്ഞ രാത്രിയിൽ കലശലായിട്ടു മഴയുണ്ടായ തിനാൽ പുഴയിൽ വെള്ളം സ്വല്പം പെരുകിയിരുന്നു. അതിനാൽ നായർ ഭാര്യയോട്, "പുഴയിൽ വെള്ളം കുറച്ചധികമാണെന്നാണ് തോന്നുന്നത്. അതിനാൽ ഇറങ്ങിക്കടക്കാമോ എന്ന് ഞാനോന്നിറങ്ങി നോക്കട്ടെ. ഞാൻ മടങ്ങിവന്നിട്ടു പിന്നെ നമുക്കൊരുമിച്ചു പോകാം. നേരം ഇരുട്ടി തുടങ്ങി യിരിക്കുന്നു. നീ തനിച്ച് ഇവിടെ നിൽക്കുമ്പോൾ വല്ലവനും വന്ന് ഈ ആഭരണങ്ങൾ അഴിച്ചുകൊണ്ട് പോയെങ്കിൽ നീയെന്തു ചെയ്യും? അതു കൊണ്ട് അവയൊക്കെ അഴിച്ചു ഇങ്ങോട്ട് തന്നേക്കൂ. പുഴ കടന്നിട്ടു കെട്ടി യാൽമതി" എന്ന് പറഞ്ഞ്. ശുദ്ധഹൃദയയായ ആ സ്ത്രീ അത് കേട്ടു സത്യ മെന്നു വിചാരിച്ച് ആഭരണങ്ങളെല്ലമഴിച്ച് വിശ്വാസപൂർവം ഭർത്താവിന്റെ കയ്യിൽ കൊടുത്തു. ദുഷ്ടനും വഞ്ചകനുമായ ആ നായർ അവയെല്ലാം വാങ്ങി ഒരു മുണ്ടിൽപൊതിഞ്ഞു കക്ഷത്തിൽ വെച്ചുകൊണ്ടു പുഴയിറങ്ങി മറുകരയിലേക്ക് പോയി. ആ സ്ത്രീ അവിടെ വളരെ നേരം നിന്നിട്ടും

നായർ മടങ്ങി വന്നില്ല. നേരമേകദേശം പാതിരവോടടുത്തു. ഘോരാന്ധകാരം കൊണ്ട് ദിക്കൊക്കെ മറഞ്ഞു. ഒന്നും കാണ്മാൻ വയ്യാതെയായി, അതികഠിനമായ മഴയും തുടങ്ങി. അപ്പോൾ ആ അമ്മയുടെ മനഃസ്ഥിതി ഏതുപ്രകാരമായിരുന്നു എന്നു പറഞ്ഞറിയിക്കുന്ന കാര്യം അസാദ്ധ്യം തന്നെ. ഭീതികൊണ്ടും വ്യസനം കൊണ്ടും ആ പതിവ്രത ഏറ്റവും പരവശയായിതീർന്നു എന്നു തന്നെ പറയാം. നിസ്സഹായയും ദുസ്സഹ ദു:ഖമഗ്നയുമായിതീർന്ന ആ സാധ്വി ഉടനെ തന്റെ പരദേവതയായ ഭഗവതിയെ ഭക്തിപാരവശ്യങ്ങളോടുകൂടി വിളിച്ചുകരഞ്ഞു പ്രാർത്ഥിച്ചു തുടങ്ങി. "അയ്യോ! അമ്മെ! നിസ്സഹായയിത്തീർന്നിരിക്കുന്ന ഈ അഗതിയെ രക്ഷിക്കണേ. അമ്മയല്ലാതെ അടിയന് വേറെ ഒരു ശരണവുമില്ലേ, എന്റെ ചിറ്റൂർകാവിലമ്മേ! രക്ഷിക്കണേ, രക്ഷിക്കണേ" എന്നും മറ്റുമായിരുന്നു ആ അബലയുടെ വിളിയും പ്രാർത്ഥനയും. അങ്ങനെ ആ സ്ത്രീ കുറച്ചുനേരം ദേവിയെ വിളിച്ചു പ്രാർത്ഥിച്ചപ്പോൾ ഒരു സ്ത്രീ വിളക്കും കൊണ്ട് അവിടെയെത്തി. ആ സ്ത്രീയോട് "ഇനി എന്തിന് ഇവിടെ നിൽക്കുന്നു? നമുക്കു വീട്ടിലേയ്ക്കു പോകാം. നേരം പാതിരാവായിരിക്കുന്നു. അയാൾ ഈ ഇരുട്ടിലകപ്പെട്ടു വഴിതെറ്റി എവിടെയോ പോയി. നേരത്തേ അങ്ങു വരും" എന്നു പറഞ്ഞു. ആ സ്ത്രീ തന്റെ പെറ്റമ്മയാണെന്നു തോന്നുകയാൽ മറ്റേ സ്ത്രീ സന്തോഷിച്ച് അവരുടെ കൂടെപ്പോയി. രണ്ടുപേരും തമ്മിൽ ഓരോ വർത്തമാനങ്ങളും പറഞ്ഞുകൊണ്ട് നടന്നു വീട്ടിലെത്തി വിളിച്ചു വാതിൽ തുറപ്പിച്ചപ്പോൾ ആ സ്ത്രീയുടെ സാക്ഷാൽ പെറ്റമ്മ അവിടെത്തന്നെ ഉണ്ടായിരുന്നു. പുഴക്കടവിൽ നിന്ന് ആ സ്ത്രീയെ വീട്ടിൽക്കൊണ്ടു ചെന്നാക്കിയ അമ്മ അവരുടെ കൈയിലുണ്ടായിരുന്ന വിളക്കോടുകൂടി അപ്പോഴേയ്ക്കും അദൃശ്യയായിത്തീരുകയും ചെയ്തു. പിന്നെ വീട്ടിലുണ്ടായിരുന്ന സാക്ഷാൽ അമ്മ മകളോട് അവർ ഭർത്താവിനോടുകൂടിപ്പോയിട്ടു പിന്നെയുണ്ടായ കഥകളൊക്കെ ചോദിക്കുകയും മകൾ എല്ലാം വിസ്തരിച്ചു പറഞ്ഞ് അമ്മയെ കേൾപ്പിക്കുകയും ചെയ്തു. വർത്തമാനങ്ങളെല്ലാം കേട്ടപ്പോൾ ആ അമ്മയ്ക്ക് ആഭരണങ്ങളെല്ലാം പോയതുകൊണ്ടുള്ള സന്താപത്തേക്കാളധികം മകൾ ആപത്തൊന്നും കൂടാതെ മടങ്ങി വന്നു ചേർന്നതുകൊണ്ടുള്ള സന്തോഷമാണുണ്ടായത്.

പിറ്റേദിവസം നേരം വെളുത്തപ്പോൾ ആ നായർ ഒരു ഭ്രാന്തനെപ്പോലെ ഓടിവന്ന് ആ ആഭരണപ്പൊതി ആ വീട്ടിലിട്ടിട്ട് ഒന്നും മിണ്ടാതെ

വന്നതുപോലെ ഇറങ്ങിഓടിപ്പോയി. പിന്നെ അയാളെക്കാണാനും അയാളെക്കുറിച്ച് എന്തെങ്കിലും കേൾക്കാനും ആർക്കും സാധിച്ചിട്ടില്ല. നേരം കുറച്ചു പുലർന്നപ്പോഴേയ്ക്കും ഈ വർത്തമാനങ്ങളെല്ലാം കർണ്ണാ കർണ്ണികയാ ആ ദേശത്ത് എല്ലാവരുമറിഞ്ഞു. ഉടനെ എല്ലാവരും ക്ഷേത്രസന്നിധിയിൽ കൂടി. അപ്പോഴേയ്ക്കും വെളിച്ചപ്പാടും അവിടെ എത്തു കയും ഉടനെ വെളിപാടുണ്ടാവുകയും ജനങ്ങളോട് "നിങ്ങളാരും ഒട്ടും സംശയിക്കേണ്ട, എന്നെ ഭക്തിപൂർവം സേവിച്ചുകൊണ്ടിരിക്കുന്ന എന്റെ മകൾ എന്നെ വിളിച്ചു കരഞ്ഞപ്പോൾ പുഴക്കടവിൽ ചെന്ന് അവളെ വിളിച്ചുകൊണ്ടുപോയി അവളുടെ വീട്ടിലാക്കിയതു ഞാനാണ്. ആ വഞ്ചകനെക്കൊണ്ട് ആ ആഭരണങ്ങളെല്ലാം മടക്കിക്കൊടുപ്പിച്ചതും ഞാൻ തന്നെ. ആ ദുഷ്ടന്റെ കഥ ഞാൻ കഴിച്ചിരിക്കുന്നു. അവന്റെ ശവം പോലും ആർക്കും കാണ്മാൻ കഴിയില്ല""എന്നു കല്പിക്കുകയും ചെയ്തു. ചിറ്റൂർ ക്കാവിൽ ഭഗവതിയുടെ ഭക്തവാത്സല്യം സീമാതീതമാണെന്നുള്ളതിന് ഇതും ഒരു ഉത്തമദൃഷ്ടാന്തമാണല്ലോ.

വെളിച്ചപ്പാടിന്റെ കലിയടങ്ങിയതിനു ശേഷം നാട്ടുകാരിൽ പ്രധാന ന്മാരെല്ലാവരും കൂടി നടയിൽ വച്ചു "പെരുവെമ്പുദേശക്കാരായ നായന്മാരെ ക്കൊണ്ട് മേലാലൊരിക്കലും ചിറ്റൂർ ദേശത്തു സംബന്ധം ചെയ്യിക്കാൻ പാടില്ല" എന്നു നിശ്ചയം ചെയ്തു. ആ നിശ്ചയത്തെ ഇപ്പോഴും ആ നാട്ടുകാർ ഭേദപ്പെടുത്തിയിട്ടില്ല.

ചിറ്റൂർ ഭഗവതിയുടെ ഭക്തവാത്സല്യം അപരിമിതമാണെന്നു ജനങ്ങ ൾക്കു ബോധം വരത്തക്കവണ്ണം അവിടെ നടത്തിയിട്ടുള്ള മറ്റൊരു സംഗതി കൂടി ചുരുക്കത്തിൽ താഴെ പറഞ്ഞുകൊള്ളുന്നു.

ചിറ്റൂരുള്ള ഒരു നായർ ഗൃഹത്തിലെ "കുപ്പാണ്ടി" എന്നു പേരായ ഒരു കുട്ടി ഒരു കൊല്ലം മണ്ഡലവിളക്കു കാണാനായി ഒരു ദിവസം ചില കൂട്ടുകാരോടുകൂടി അമ്പലത്തിലേയ്ക്കു പോയി. കുറച്ചുനേരം വിളക്കുകണ്ടു നിന്നപ്പോൾ ഉറക്കം കലശലായിട്ടു വരികയാൽ ആ കുട്ടി വടക്കേ നടയിൽ ഒരു സ്ഥലത്തു ചെന്നു കിടന്നു സുഖമായിട്ടുറങ്ങി. വിളക്കു കഴിഞ്ഞിട്ടും കുപ്പാണ്ടി ഉണർന്നില്ല. വിളക്കു കഴിഞ്ഞപ്പോൾ ആളുകളൊക്കെ പിരിഞ്ഞുപോയി. കുപ്പാണ്ടിയുടെ കൂട്ടുകാരും കുട്ടിയെ വിളിക്കാ നോർത്തില്ല. കുപ്പാണ്ടി ഉണർന്നു നോക്കിയപ്പോൾ അവിടെയെങ്ങും

ആരുമില്ലായിരുന്നു. ആ പ്രദേശമെല്ലാം അന്ധകാരപൂർണ്ണമായിരുന്നു. അതിനാൽ കുപ്പാണ്ടി ഏറ്റവും ഭയവിഹ്വലതയോടെ "അമ്മേ , അമ്മേ!" എന്നുറക്കെ വിളിച്ചുകൊണ്ട് കരഞ്ഞു തുടങ്ങി. വീട്ടിൽ കിടന്നുറങ്ങിയാലും ഉണരുമ്പോൾ അടുക്കലാരെയും കണ്ടില്ലെങ്കിൽ അമ്മയെ വിളിച്ചുകരയുക പതിവായിരുന്നു. അതുപോലെ ഇവിടെയും ചെയ്തു എന്നേയുള്ളൂ. എങ്കിലും കുട്ടിയുടെ അമ്മയ്ക്കു ഭഗവതിയെക്കുറിച്ച അളവറ്റ ഭക്തിയും വിശ്വാ!സവുമുണ്ടായിരുന്നതിനാൽ ആ കുട്ടിയുടെ സങ്കടം ഭഗവതിയ്ക്ക് ഏറ്റവും ദുസ്സഹമായി തീർന്നു. കുപ്പാണ്ടി മേൽപ്രകാരം അമ്മയെ വിളിച്ചു കരഞ്ഞ ക്ഷണത്തിൽ ഒരു സ്ത്രീ വിളക്കെടുത്തുകൊണ്ട് അടുക്കൽ ചെന്ന് "നീയെന്തിനു കരയുന്നു? നമുക്ക് വീട്ടിലേയ്ക്ക് പോകാം" എന്നു പറഞ്ഞ് ചെന്ന ആ സ്ത്രീ സ്വന്തം അമ്മയാണെന്ന് തോന്നുകയാൽ ആ കുട്ടി സസന്തോഷം അവരുടെ കൂടെ പോയി. വഴിയിൽവെച്ചു കുട്ടി "അമ്മേ എനിക്കു കലശലായി വിശക്കുന്നു" എന്നു പറഞ്ഞതിന് മറുപടിയായിട്ട് ആ സ്ത്രീ "വീട്ടിൽ ചെന്നാൽ അതിനു വല്ലതും സമാധാനമുണ്ടാക്കാം" എന്നു പറഞ്ഞു. അങ്ങനെ ഓരോന്നു പറഞ്ഞുകൊണ്ട് അവർ നടന്നു. വിളക്കു കഴിഞ്ഞ് കുപ്പാണ്ടി മടങ്ങിയെത്താനുള്ള നേരമായിട്ടും കുപ്പാണ്ടിയെ കാണായ്കയാൽ വീട്ടിലുണ്ടായിരുന്നവർക്ക് പരിഭ്രമമായി. അതിനാൽ അവിടെ നിന്നു ചിലർ വെളിച്ചം കൊണ്ടു കുപ്പാണ്ടിയെ അന്വേഷിച്ചു പുറപ്പെട്ടു. അവർ കുറച്ചു ദൂരം ചെന്നപ്പോൾ ഒരു സ്ത്രീ വെളിച്ചം കാണിച്ചു കുപ്പാണ്ടിയെയും കൊണ്ടു വരുന്നത് ദൂരെ വച്ചു തന്നെ കണ്ടു. അവർ അടുത്തു ചെന്നപ്പോൾ ആ സ്ത്രീ വെളിച്ചത്തോടുകൂടി അദൃശ്യയായിത്തീർന്നു. കുപ്പാണ്ടി മാത്രം വഴിയിൽ നിൽക്കുന്നുണ്ടായിരുന്നു. അതിനാലവർ കുട്ടിയെയും കൊണ്ടു വീട്ടിലെത്തി. അപ്പോൾ കുപ്പാണ്ടിയുടെ സാക്ഷാലമ്മ വീട്ടിലുണ്ടായിരുന്നു. ആ അമ്മ കുട്ടിയോട് "നീ ആരുടെ കൂടെയാണ് വന്നത്?" എന്നു ചോദിച്ചു. അതിനു കുട്ടിയുടെ മറുപടി, "അമ്മയല്ലേ വിളക്കും കൊണ്ടു വന്ന് എന്നെക്കൊണ്ടു പോന്നത്? പിന്നെ ഇങ്ങനെ ചോദിക്കുന്നതെന്താണ്? വഴിയിൽ വച്ച് എനിക്കു വിശക്കുന്നു എന്നു പറഞ്ഞപ്പോൾ അതിനു വീട്ടിൽച്ചെന്നാൽ സമാധാനമുണ്ടാക്കാം എന്ന് അമ്മ പറഞ്ഞില്ലേ? ഇപ്പോൾ സമാധാനമുണ്ടാക്കാത്തതെന്താണ്?" എന്നായിരുന്നു. ഈ മറുപടി കേട്ടപ്പോൾ അവിടെ എല്ലാവരും വിസ്മയിക്കുകയും എല്ലാം ചിറ്റൂർക്കാവിലമ്മയുടെ മായാവിലാസം തന്നെയെന്നു തീർച്ചപ്പെടുത്തുകയും ആ ദേവിയെ ഭക്തിപൂർവം

മനസ്സുകൊണ്ട് നമസ്കരിക്കുകയും ചെയ്തു. പിന്നെ അവിടെയിരിപ്പുണ്ടായിരുന്ന പഴമോ പലഹാരമോ ഏതാണ്ടൊക്കെ കൊടുത്ത് കുപ്പാണ്ടിയെ സമാധാനപ്പെടുത്തിയതിന്റെ ശേഷം എല്ലാവരും കിടന്നുറങ്ങി.

ഇനി ഇപ്രകാരമല്ലെങ്കിലും മറ്റൊരു പ്രകാരം ചിറ്റൂർകാവിൽ ഭഗവതിയുടെ ഭക്തവാത്സല്യത്തിനു ദൃഷ്ടാന്തമായി അവിടെയുണ്ടായ മറ്റൊരു സംഗതി പറയാം. ചിറ്റൂർ തന്നെയുള്ള വീട്ടിൽ 'കുപ്പു അമ്മ' എന്നൊരു സ്ത്രീയുണ്ടായിരുന്നു. ആ സ്ത്രീ നല്ല പതിവ്രതയും സദ്വൃത്തയും ഭഗവതിയെക്കുറിച്ച് അളവറ്റ ഭക്തിയും വിശ്വാസവുമുള്ള കൂട്ടത്തിലുമായിരുന്നു. അവർക്ക് ദേശത്തുകാരൻ തന്നെയായ ഒരു നാരായണമേനോൻ സംബന്ധം ചെയ്ത് ഭർത്താവായി തീർന്നു. അയാൾ പ്രകൃത്യാ ഒരു വിടനായിരുന്നു. അതിനാലയാൾ ആ ദേശത്തു തന്നെയുള്ള മറ്റൊരു സ്ത്രീയിൽ അനുരക്തനായി തീരുകയും ആ സ്ത്രീയ്ക്കും സംബന്ധം ചെയ്‌വാൻ ഉത്സാഹിച്ചു തുടങ്ങുകയും ചെയ്തു. ആ ഉത്സാഹം മുറുക്കമായപ്പോൾ ആ സ്ത്രീ അയാളോട് ' നിങ്ങൾക്കിപ്പോൾ ഒരു ഭാര്യയുണ്ടല്ലോ, ഇനി ഒരു സംബന്ധം കൂടി ചെയ്യുന്നത് ന്യായമല്ല. എനിക്ക് സപത്നിയായിരിക്കാൻ മനസ്സുമില്ല. എന്നു മാത്രമല്ല, ആ സംബന്ധമുള്ളപ്പോൾ നിങ്ങൾ ഈ പടിക്കകത്ത് കടക്കാൻ തന്നെ പാടില്ല.' എന്നു പറഞ്ഞു. അപ്പോൾ ആ മേനോൻ 'എന്നാലീസ്സംബന്ധം ഇപ്പോൾ തന്നെ മതിയാക്കിയേക്കാം' എന്നു പറഞ്ഞു പിരിഞ്ഞു. അന്നു രാത്രി ഏകദേശം പത്തുമണിയായപ്പോൾ കുപ്പുവമ്മയുടെ വീട്ടിലെത്തി. ആ സാധ്വി ശുദ്ധമേ കുലടയാണെന്ന് തനിക്ക് അറിവുകിട്ടിയിരിക്കുന്നു എന്നും അതിനാൽ താൻ സംബന്ധം മതിയാക്കിയിരിക്കുന്നു എന്നും മറ്റും പറഞ്ഞിട്ട് അവിടെ നിന്ന് ഇറങ്ങിപ്പോയി. ഇതൊക്കെ കേൾക്കുകയും ഭർത്താവ് കലഹിച്ച് ഇറങ്ങിപ്പോവുകയും ചെയ്തപ്പോൾ കുപ്പുവമ്മയ്ക്കു ദുസ്സഹമായ ദുഃഖമുണ്ടായി എന്നുള്ളത് പറയണമെന്നില്ലല്ലോ. അവർ കണ്ണീരൊലിപ്പിച്ച് കരഞ്ഞുകൊണ്ട് ' എന്റെ ചിറ്റൂർക്കാവിലമ്മേ! ഈ അപവാദം പരസ്യപ്പെടുത്താനിടയാകാതെ എന്നെയും എന്റെ ഭർത്താവിനെയും രക്ഷിക്കണേ' എന്നു പ്രാർത്ഥിച്ചു. മേനോൻ ആ വീട്ടിൽ നിന്നിറങ്ങി കുറേ ദൂരം പോയപ്പോൾ ചില ഭയങ്കരമൂർത്തികൾ അയാളെ തടുത്തു ഭയപ്പെടുത്തി തിരിയെ ഓടിച്ചു ഭാര്യാഗൃഹത്തിൽ കൊണ്ടു

ചെന്നാക്കി. അയാൾ അവിടെ ചെന്ന് ആരോടും മിണ്ടാതെ അകത്തു കയറിക്കിടന്നു.

പിറ്റേദിവസം കാലത്തു കുപ്പുഅമ്മ പതിവുപോലെ കുളിച്ചു തൊഴാനായിട്ടു കാവിലെത്തി. പിന്നാലെ നാരായണമേനോനും അവിടെ ചെന്നു ചേർന്നു. അപ്പോൾ വെളിച്ചപ്പാട് അവിടെ വരികയും ഉടനെ വെളിപാടുണ്ടാവുകയും ചെയ്തു. വെളിച്ചപ്പാട് മേനവനോട് 'എന്റെ ഭക്തയും സദ്വൃത്തയുമായിരിക്കുന്ന മകളെക്കുറിച്ച് ഇന്നലെ അപവാദങ്ങൾ പറഞ്ഞു രാത്രിയിൽ അവിടെ നിന്നിറങ്ങിപോയിട്ടു മടങ്ങി അങ്ങോട്ടു തന്നെ ചെന്നതെന്താണ്? വഴിയിൽ വച്ചു തടുത്തതും മടക്കി അയച്ചതും എന്റെ പരിവാരങ്ങളാണ്. ഇനിയൊരിക്കൽ ഇങ്ങനെ പറയുകയോ പ്രവർത്തിക്കുകയോ ചെയ്താലവർ എന്റെ മകനെ ചീന്തി ചോര കുടിക്കും. ഓർമ്മ ഉണ്ടായിരിക്കട്ടെ' എന്നു കൽപ്പിച്ചു. അതുകേട്ടു മേനോൻ ഏറ്റവും ഭയത്തോടും ഭക്തിയോടും കൂടി, 'പൊന്നമ്മേ! സമസ്താപരാധങ്ങളും പൊറുത്തു രക്ഷിക്കണം. ഇനി ഒരിക്കലും അങ്ങനെ പറയുകയും പ്രവർത്തിക്കുകയും ചെയ്കയില്ല.' എന്നുണർത്തി. ഉടനെ വെളിച്ചപ്പാട് "നല്ല നിശ്ചയമുണ്ടെങ്കിൽ എന്റെ ആയുധം തൊട്ട് അങ്ങനെ സത്യം ചെയ്യുക" എന്നു കൽപ്പിച്ചിട്ട് നാന്ദകം വാൾ നീട്ടി കാണിച്ചു. ഉടനെ പള്ളിവാൾ തൊട്ടുംകൊണ്ട് "ഞൻ ഇന്നലെ പറയുകയും പ്രവർത്തിക്കുകയും ചെയ്തതുപോലെ ഇനി ചെയ്കയില്ല." എന്നു സത്യം ചെയ്തു. ഉടനെ വെളിച്ചപ്പാടിന്റെ കലി അടങ്ങുകയും എല്ലാവരും പിരിഞ്ഞു പോവുകയും ചെയ്തു. കുപ്പുവമ്മയ്ക്ക് അപ്പോളുണ്ടായ സന്തോഷവും മേനോനുണ്ടായ ലജ്ജയും എത്രമാത്രമായിരുന്നെന്ന് പറയുവാൻ പ്രയാസം. മേനോൻ പിന്നെ വിടത്വം വിട്ടു കുപ്പുവമ്മയുടെ സംബന്ധം മുറയ്ക്കു നടത്തിക്കൊണ്ടിരുന്നു.

പണ്ടു ചിറ്റൂരുണ്ടായിരുന്ന പരദേശബ്രാഹ്മണർക്ക് (പട്ടന്മാർക്ക്) ആ കാവിലെ ഭഗവതിയെക്കുറിച്ച് ഭക്തിയുണ്ടായിരുന്നില്ല. എന്നു മാത്രമല്ല കുറെശ്ശെ പുച്ഛമുണ്ടായിരിക്കുകയും ചെയ്തു. അവിടെയുള്ള ഈ ക്ഷേത്രത്തിലെ ഭഗവതിക്കു മദ്യവും മാംസവും നിവേദിക്കുകയും നായന്മാർ പൂജ കഴിക്കുകയും ചെയ്യുന്നതുകൊണ്ടായിരുന്നു അവർക്ക് പുച്ഛം. അവിടെയുള്ള ലങ്കേശ്വരം ഗ്രാമത്തിലെ ശിവനെ മാത്രമേ അവർ വന്ദിച്ചിരുന്നുള്ളൂ. ആ ശിവക്ഷേത്രത്തിൽ വേണ്ടുന്ന കാര്യങ്ങളെല്ലാം അവർ

കൂടി ശ്രമിച്ചു നടത്തിയിരുന്നു എന്നല്ല, ഇപ്പോഴും നടത്തുന്നുമുണ്ട്. ആ ശിവക്ഷേത്രത്തിൽ ആണ്ടുതോറും ധനുമാസത്തിൽ തിരുവാതിരനാൾ പതിവുള്ള രഥോത്സവത്തിൽ ഊരുവലത്തിനു രഥം വലിച്ചുകൊണ്ടു പോവുകതന്നെ ഈ ബ്രാഹ്മണന്മാരാണ് പതിവ്.

ഒരാണ്ടിൽ ഊരുവലത്തിനു രഥം വലിച്ചുകൊണ്ട് ഭഗവതിക്ഷേത്രത്തിന്റെ വടക്കേ നടയിലെത്തിയപ്പോൾ അവിടെ റോഡിൽ നിന്നിരുന്ന ദേവീഭക്തന്മാരായ ചില നായന്മാരോട് ഒരു പട്ടർ ' നിങ്ങളുടെ കള്ളുകുടിക്കുന്ന തള്ളയ്ക്ക് ശക്തിയുണ്ടെങ്കിൽ ഈ രഥം ഇവിടെ നിന്നിളകാതെ ഇവിടെ നിർത്തട്ടെ' എന്നു പറഞ്ഞു. ഉടനെ തേരവിടെ നിന്നു. അവിടെ നിന്നും രഥം ഇളക്കിക്കൊണ്ടു പോകുന്നതിന് ആ ദേശത്തുണ്ടായിരുന്ന ബ്രാഹ്മണരെല്ലാവരും കൂടി ഉന്തിയും തള്ളിയും പിടിച്ചും വലിച്ചും വളരെ ശ്രമിച്ചു നോക്കി. എങ്കിലും രഥം അവിടെ നിന്ന് കടുകിട മാറിയില്ല. പിന്നെ അവർ ആനകളെ കൊണ്ടു വന്ന് തള്ളിച്ചു നോക്കി. നാലഞ്ചു വലിയ ആനകൾ മസ്തകം വെച്ചു തള്ളിയിട്ടും മസ്തകം പൊട്ടി ചോരയൊലിച്ചു തുടങ്ങിയതല്ലാതെ തേരു ലേശം പോലും ഇളകിയില്ല. എന്നു മാത്രമല്ല ദേവിയെ നിന്ദിച്ചു പറഞ്ഞ ആ പട്ടർക്കും അപ്പോഴേയ്ക്കും ശ്വാസം മുട്ടി വയർ വീർത്തു തുടങ്ങി. അദ്ദേഹത്തിനു അവിടെ നില്ക്കാൻ വയ്യാതെയായിട്ട് അദ്ദേഹം മഠത്തിലേക്കു പോയി. അപ്പോഴേക്കും സുഖക്കേടുകൾ കുറച്ചുകൂടി കലശലായി. മലവും മൂത്രവും പോകാതെയും വീർപ്പുമുട്ടിയും വയർ വീർത്തും കുളിച്ചപോലെ ദേഹം വിയർത്തും പട്ടർ ഏറ്റവും പരവശനായി നിലത്തു കിടന്ന് ഉരുണ്ടുതുടങ്ങി. ചെന്നു കണ്ടവർക്കൊക്കെ അദ്ദേഹം അപ്പോൾ മരിക്കുമെന്നു തോന്നി. അപ്പോൾ ചിലർ "ഇതു ഭഗവതിയെ നിന്ദിച്ചു പറഞ്ഞതിന്റെ ഫലമാണ്. അവിടെത്തന്നെ ചെന്നപേക്ഷിച്ചാലല്ലാതെ ഇനിനു സമാധാനമുണ്ടാ വുകയില്ല" എന്നു പറഞ്ഞു. ഉടനെ ആ പട്ടരുടെ ബന്ധുക്കളായ ചിലർ കാവിലേക്ക് ഓടിപ്പോയി. അവർ നടയിൽച്ചെന്ന് അപേക്ഷിച്ചു. ഉടനെ വെളിച്ചപ്പാട് അവിടെ വരികയും വെളിപാടുണ്ടാവുകയും ചെയ്തു. അപ്പോൾ അവിടെച്ചെന്നിരുന്നവർ "പൊന്നുതമ്പുരാട്ടീ! സർവ്വാപരാധങ്ങളും പൊറുത്തു രക്ഷിക്കണം. അയാൾ അറിവില്ലായ്കകൊണ്ട് അങ്ങനെ യൊക്കെ പറഞ്ഞതാണ്" എന്നുണർത്തിച്ചു. അപ്പോൾ, "എന്നെ നിന്ദിച്ചതു കൊണ്ട് എനിക്കൊന്നുമില്ല. ആ വാക്കുകൾ എന്റെ ഭക്തന്മാരായ മക്കൾക്കു

വലിയ സങ്കടമുണ്ടാക്കി. അതാണ് എനിക്ക് ദുസ്സഹദുഃഖകാരണമായി ത്തീർന്നത്. രഥം പിടിച്ചു നിർത്തിയിരിക്കുന്നത് എന്റെ പരിവാരങ്ങളാണ്. അവർക്ക് എന്നെ നിന്ദിച്ച ആ ആളുടെ പുത്രനെ വെട്ടി ബലി കൊടുത്തല്ലാതെ രഥം ഇളകുകയും ഈ ആളുകളുടെ സുഖക്കേടു മാറുകയുമില്ല. അങ്ങനെ ചെയ്തില്ലെങ്കിൽ ആ ആളുകളുടെ കഥ ഇന്നു കഴിയും" എന്നാണ് കല്പനയുണ്ടായത്. ഈ കല്പന കേട്ടപ്പോൾ ആ ബന്ധുജനങ്ങൾക്ക് അളവറ്റ സങ്കടമുണ്ടായി. ആ ബ്രാഹ്മണനു പുരുഷസന്താനമായിട്ട് ഈ ഒരു കുട്ടി മാത്രമേ ഉണ്ടായിരുന്നുള്ളു. ആ കുട്ടിയുടെ കഥ കഴിക്കുക എന്നുള്ള കാര്യം അവ!ക്ക് എങ്ങനെ സഹ്യമായിത്തീരും? എങ്കിലും പിന്നെ അവർക്ക്! ഒന്നു തോന്നി. അതെങ്ങനെയെന്നാൽ "കല്പന പോലെ ചെയ്യാതെയിരുന്നാൽ ഒരു സമയം അച്ഛന്റേയും മകന്റേയും കഥ കഴിഞ്ഞുപോയി എന്നു വന്നേക്കാം. മകൻ പോയാലും അച്ഛൻ ജീവിച്ചിരുന്നാൽ ഭഗവതിയുടെ കൃപകൊണ്ട് അദ്ദേഹത്തിനു പിന്നെയും പുത്രന്മാരുണ്ടാകാം."ഇങ്ങനെ അവർ ആലോചിച്ചു നിശ്ചയിച്ചു മഠത്തിൽച്ചെന്ന് ആ സുഖക്കേടായിക്കിടന്നിരുന്ന ബ്രാഹ്മണനോടും ഈ സംഗതികളെല്ലാം പറഞ്ഞു. അവർ പറഞ്ഞതെല്ലാം അദ്ദേഹവും സമ്മതിച്ചു. അപ്പോഴേക്കും അദ്ദേഹത്തിനു കുറച്ചു സുഖമായി. പിന്നെ അവരെല്ലാവരുംകൂടി കുട്ടിയെയുംകൊണ്ടു ക്ഷേത്രത്തിലെത്തി. അപ്പോഴും വെളിച്ചപ്പാടിന്റെ കലി അടങ്ങിയിട്ടില്ലായിരുന്നു. വെളിച്ചപ്പാട് ഇവരെക്കണ്ടപ്പോൾ "എന്താ ഞാൻ പറഞ്ഞതുപോലെ ചെയ്‌വാൻ സമ്മത മാണോ?" എന്നു ചോദിച്ചു. അപ്പോൾ സുഖക്കേടായിരുന്ന ആ ബ്രാഹ്മണൻ "പൂർണ്ണസമ്മതമാണ്, കല്പനപോലെ ചെയ്യാം, കുട്ടിയെ ഇതാ കൊണ്ടു വന്നിട്ടുണ്ട്" എന്നറിയിച്ചു. അതുകേട്ട് വെളിച്ചപ്പാട് ഒന്നു ചിരിച്ചിട്ട് "മതി, ഇത്രയും മതി. ഇനി നരബലി വേണ്ട. അതു ഞാൻ സ്വീകരിച്ചിരിക്കുന്നു. ഈ നരബലിക്കു പകരം ഒരു മൃഗബലി മതി. ഒരാടിനെ കൊണ്ടുവന്ന് ആ സ്ഥലത്തുവെച്ചു വെട്ടി എന്റെ പരിവാരങ്ങൾക്കു ബലി കൊടുത്താൽ രഥമിളകി മുറയ്ക്കു പൊയ്ക്കൊള്ളും. എന്നാൽ ആണ്ടുതോറും രഥമിവിടെ വരുമ്പോൾ അപ്രകാരം ചെയ്തുകൊള്ളണം. അങ്ങനെ ചെയ്യാതിരുന്നാൽ ഇപ്രകാരം ദുർഘടമായിത്തീരും" എന്നു കല്പിച്ചു. ഉടനെ ആ ബ്രാഹ്മണൻ പോയി ഒരാടിനെക്കൊണ്ടുവന്നു ദേവിയുടെ പരിവാരമൂർത്തികൾക്കെന്നു സങ്കല്പിച്ച് ആ സ്ഥലത്തുവെച്ചു വെട്ടിച്ചു. തൽക്ഷണം രഥമിളകിപ്പോവു കയും ആ പട്ടർക്കു സുഖമാവുകയും ചെയ്തു. ആ ദേശത്തു താമസ

ക്കാരായിരുന്ന പരദേശബ്രാഹ്മണർക്ക് ആ ഭഗവതിയെക്കുറിച്ചുണ്ടായിരുന്ന പുച്ഛമെല്ലാം അസ്തമിച്ചു. അവർ വലിയ ദേവീഭക്തന്മാരായിത്തീരുകയും ചെയ്തു. ഇപ്പോഴും ആണ്ടുതോറും രതോത്സവത്തിൽ രഥം വടക്കേ നടയിൽ വരുമ്പോൾ അവിടെവെച്ച് ഒരാടിനെ വെട്ടുക പതിവാണ്.

ഭക്തിഹീനന്മാരും ദുഷ്ടന്മാരുമായ ആളുകളെ നല്ലപാഠം പഠിപ്പിച്ചു ഭക്തന്മാരും ശിഷ്ടന്മാരുമാക്കിത്തീർക്കുന്നതിനു ചിറ്റൂർകാവിൽ ഭഗവതിക്കുള്ള വൈഭവം അപരിമിതം തന്നെയാണ്. ചിറ്റൂർലാവിൽ ആണ്ടുതോറും കൊങ്ങപ്പട എന്നൊരാഘോഷം നടത്തുക പതിവാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതു നടത്തുന്നതിനു ദേശക്കാരെല്ലാവരുംകൂടി നാലുവീട്ടിൽ മേനോന്മാരെയാണ് ചുമതലപ്പെടുത്തിയിരിക്കുന്നത്. അവർ അതിലേക്കു വേണ്ടുന്ന പണം ദേശക്കാരിൽനിന്നു പിരിച്ചെടുത്താണ് അതു നടത്തുക പതിവ്. പണം കൊടുക്കാൻ നിവൃത്തിയില്ലാത്തവർ അവിടെ ആവശ്യമുള്ള ഊഴിയവേല എന്തെങ്കിലും ചെയ്താലും മതിയെന്നും വെച്ചിട്ടുണ്ട്. ഊഴിയവേല ചെയ്യാതെയും പണം കൊടുക്കാതെയുമിരിക്കുന്നവരുടെ വീടുകളിൽ നിന്ന് അവർ കൊടുക്കേണ്ടുന്ന പണത്തോളം വിലവരുന്ന എന്തെങ്കിലും സാധനങ്ങൾ എടുത്തുകൊണ്ടുപോരുന്നതിനും ആ മേനോന്മാരെ ദേശക്കാരധികാരപ്പെടുത്തീട്ടുണ്ട്.

ഇങ്ങനെയിരിക്കെ ഒരാണ്ടിൽ ചില വീട്ടുകാർ ഊഴിയവേലകൾക്കു ചെല്ലുകയും പണം കൊടുക്കുകയും ചെയ്തില്ല. അതിനാൽ നാലുവീട്ടിൽ മേനോന്മാർ ആ വീടുകളിൽ ചെന്നു ചില സാധനങ്ങൾ എടുത്തുകൊണ്ടുപോന്നു. ആ വീട്ടുകാർ ഈ മേനോന്മാരുടെ പേരിൽ ഭവനഭേദനത്തിനും കയ്യേറ്റത്തിനുമായി മജിസ്ട്രേട്ടുകോർട്ടിൽ അന്യായം കൊടുത്തു. കേസ്സു വിചാരണദിവസം കാലത്തു കാവിൽ വെളിച്ചപ്പാടു ചെല്ലുകയും വെളിപാടുണ്ടാവുകയും ചെയ്തു. ഉടനെ മജിസ്ട്രേട്ടിനെ വിളിപ്പിച്ചു കൊണ്ടുവരാൻ കല്പിച്ചു. അതുകേട്ട് ഒരാൾ ഓടിച്ചെന്ന് വിവരം മജിസ്ടേട്ടിനെ ഗ്രഹിപ്പിച്ചു. അതുകേട്ട് മജിസ്ട്രേട്ട് "എനിക്ക് അവിടെ വന്നിട്ടു കാര്യമൊന്നിമില്ല, എനിക്കു ജോലി കച്ചേരിയിലാണ്" എന്നു പറഞ്ഞയച്ചു. പിന്നെയും കല്പിച്ചാളെ അയച്ചു. അപ്പോഴേക്കും മജിസ്ട്രേട്ട് കച്ചേരിക്കു പോകാനായി വണ്ടിയിൽ കയറി യാത്രയായിരിക്കഴിഞ്ഞു. മജിസ്ട്രേട്ടിന്റെ വണ്ടി എകദേശം ക്ഷേത്രനടക്കലായപ്പോളാണ് മൂന്നാമത്തെ ആൾ ചെന്നു പറഞ്ഞത്. ഉടനെ മജിസ്ട്രേട്ട് കോപത്തോടുകൂടി "ഇതൊരു നാശമായി

ത്തീർന്നല്ലോ" എന്നു പറഞ്ഞു വണ്ടിയിൽനിന്നിറങ്ങി വെളിച്ചപ്പാടിന്റെ അടുക്കൽ ചെന്ന് "എന്താണ് എന്നെ വിളിപ്പിച്ചത്? എന്നെക്കൊണ്ട് ഇവിടെ എന്താ കാര്യം?" എന്നു ചോദിച്ചു. ഉടനെ വെളിച്ചപ്പാട് "എന്റെ മക്കളുടെ പേരിൽ ഉടയതിന്റെ അടുക്കൽ (വെളിപാടുണ്ടായാൽ ദേശക്കാരെ മക്കളെന്നും ഉദ്യോഗസ്ഥന്മാരെ ഉടയതെന്നുമാണ് അവിടെ പറയുക) ഒരു പരാതി വന്നിട്ടുണ്ടല്ലോ; ആ കാര്യം ഞാനിവിടെ തീർച്ചയാക്കിക്കൊള്ളാം. ഉടയത് അതിനൊന്നും ചെയ്യണമെന്നില്ല" എന്നു കല്പിച്ചു. അപ്പോൾ മജിസ്ട്രേട്ട്, "ഇങ്ങനെയുള്ള കാര്യങ്ങൾ തീർച്ചയാക്കാൻ ഇവിടെ അധികാരമുണ്ടെന്നു ഞാനറിഞ്ഞിട്ടില്ല. അങ്ങനെ വല്ല തീട്ടൂരമോ ഉത്തരവോ ഉണ്ടെങ്കിൽ അതു കാണിക്കണം. അല്ലെങ്കിൽ ന്യായം പോലെ ഞാൻ തീർച്ചയാക്കും" എന്നു പറഞ്ഞിട്ടു വണ്ടിയിൽക്കയറിപ്പോയി. കുറച്ചുദൂരം പോയപ്പോൾ വണ്ടിയുടെ അച്ചുതണ്ട് ഒടിയുകയും മജിസ്ട്രേട്ട് താഴെ വീഴുകയും ചെയ്തു. മജിസ്ട്രേട്ടിനു വലിയ കേടൊന്നും പറ്റിയില്ല. കാലിനു സ്വല്പം പരുക്ക് പറ്റിപ്പോയതേയുള്ളൂ. വണ്ടിക്കു കേടും കാലിനു പരുക്കും പറ്റിയപ്പോഴേക്കും മജിസ്ട്രേട്ടിനു കോപം കലശലായി. "നാലുവീട്ടിൽ മേനോന്മാരെ ഇതിനാലെ നല്ല പാഠം പഠിപ്പിച്ചേക്കാം" എന്നു തീർച്ചപ്പെടുത്തിക്കൊണ്ട് ഒരുവിധം നടന്നു കച്ചേരിയിലെത്തി. അപ്പോഴേക്കും അദ്ദേഹത്തിന്റെ വീട്ടിൽനിന്ന് ഒരാൾ ഓടി കച്ചേരിയിലെത്തി വീട്ടിൽ എല്ലാവർക്കും വിഷൂചിക തുടങ്ങിയിരിക്കുന്നുവെന്നും ക്ഷണത്തിൽ വീട്ടിലേയ്ക്കു ചെല്ലണമെന്നും ഗ്രഹിപ്പിച്ചു. ഉടനെ മജിസ്ട്രേട്ട് കച്ചേരിയിൽ നിന്നിറങ്ങി പതുക്കെപ്പതുക്കെ നടന്നു വീട്ടിലെത്തി. അപ്പോളവിടെ അദ്ദേഹത്തിന്റെ ഭാര്യയും മക്കളും ഭാര്യയുടെ അമ്മയും ഭൃത്യന്മാരുമെല്ലാം അതിസാരവും ഛർദ്ദിയും ഉരുണ്ടുകേറ്റവും കലശലായിട്ട് ഉറക്കെ നിലവിളിച്ചുകൊണ്ടു കിടന്നുരുളുന്നതായിട്ടാണ് അദ്ദേഹം കണ്ടത്. ഈ കാഴ്ച കണ്ടപ്പോൾത്തന്നെ മജിസ്ട്രേട്ടിന്റെ കോപമൊക്കെപ്പോയി താപം മനസ്സിൽ നിറഞ്ഞു. എന്നു മാത്രമല്ല, അദ്ദേഹത്തിനു വയറടച്ചു വീർക്കുകയും കുറേശ്ശെ ഓക്കാനം വന്നുതുടങ്ങുകയും ചെയ്തു. അപ്പോൾ അദ്ദേഹത്തിന്റെ ഒരു സ്നേഹിതൻ "ഇത് ആകപ്പാടെ കണ്ടിട്ട് ചിറ്റൂർ കാവിൽ ഭഗവതിയുടെ മായാപ്രയോഗമാണെന്നാണ് തോന്നുന്നത് അതിനാൽ ദേവിയെത്തന്നെ ശരണം പ്രാപിക്കണം. നമുക്കു കാവിലേക്കു പോകാം. ഞാൻ കൂടെ വരാം" എന്നു പറഞ്ഞു. മജിസ്ട്രേട്ട് അതു സമ്മതിക്കുകയും അവർ രണ്ടുപേരുംകൂടി കാവിലേക്കു പോകുകയും

ചെയ്തു. അവരവിടെ ചെന്നപ്പോഴും വെളിച്ചപ്പാടു തുള്ളിക്കൊണ്ടുതന്നെ അവിടെ നിൽക്കുന്നുണ്ടായിരുന്നു. വെളിച്ചപ്പാടു മജിസ്ട്രേട്ടിനെ കണ്ടപ്പോൾ "ഉടയതിന് ഇവിടെ വന്നിട്ടു കാര്യമൊന്നുമില്ലെന്നല്ലേ കാലത്തു പറഞ്ഞത്? ഇപ്പോൾ കാര്യമുണ്ടായോ?" എന്നു ചോദിച്ചു. ഉടനെ മജിസ്ട്രേട്ട് "പൊന്നുതമ്പുരാട്ടീ! ലോകമാതാവേ! സമസ്താപരാധങ്ങളും പൊറുത്തു രക്ഷിക്കണേ; ഇവിടുന്നല്ലാതെ ഇയ്യുള്ളവർക്കു വേറെ ഒരു ശരണവുമില്ല" എന്നു പറഞ്ഞുകൊണ്ട് അവിടെ വീണു നമസ്ക്കരിച്ചു. അപ്പോൾ വെളിച്ചപ്പാട് ഒരു പിടി ഭസ്മം വാരി മജിസ്ട്രേട്ടിന്റെ തലയിലിട്ടിട്ട് "ആട്ടെ, ഈ പ്രാവശ്യം ഞാൻ ക്ഷമിച്ചിരിക്കുന്നു. ഇനി ഇങ്ങനെ വരരുത്, പൊയ്ക്കൊള്ളൂ. ഇനി ഒട്ടും ഭയപ്പെടുകയും സംശയിക്കുകയും വേണ്ട. എല്ലാവർക്കും ഇപ്പോൾ സുഖമാകും" എന്നു കല്പിക്കുകയും വീട്ടിൽ കിടക്കുന്നവരുടേയും തലയിലിടാനായി ഒരു പിടി ഭസ്മം അങ്ങോട്ടു കൊടുത്തയയ്ക്കുകയും ചെയ്തു. വെളിച്ചപ്പാടു ഭസ്മമിട്ടപ്പോൾത്തന്നെ മജിസ്രേട്ടിനു സുഖമായി. കൊടുത്തയച്ച ഭസ്മംകൊണ്ടു തലയിലിട്ടപ്പോൾ വീട്ടിൽ കിടന്നിരുന്നവർക്കും സുഖമായി. മജിസ്ട്രേട്ടും വീട്ടിൽ കിടന്നിരുന്ന വരുമെല്ലാം പിറ്റേദിവസം കുളിച്ചു കാവിൽച്ചെന്നു തൊഴുതു പല വഴിപാടുകളും കഴിച്ചു. അന്നു മജിസ്ട്രേട്ട് നടയ്ക്കുവെച്ച സ്വർണ്ണമാല ഇപ്പോഴും അവിടെ കാണ്മാനുണ്ട്. ആ മജിസ്ട്രേട്ടിനു പിന്നെ ആജീവനാന്തം ആ ഭഗവതിയെക്കുറിച്ച് അളവറ്റ ഭക്തിയും വിശ്വാസവുമു ണ്ടായിരുന്നു. ചിറ്റൂർകാവിൽ ഭഗവതിയുടെ പ്രതിഷ്ഠ രണ്ടു സ്ഥലത്തു ണ്ടെന്നും അവയിൽ ഒരു സ്ഥലത്തു ശാന്തി (പൂജ) നടത്തുന്നതു ബ്രാഹ്മണന്മാരാണെന്നും അവിടെ എല്ലാ ദിവസങ്ങളിലും പൂജ പതിവു ണ്ടെന്നും മറ്റേ സ്ഥലത്തു ചൊവ്വ, വെള്ളി ഈ ആഴ്ചകളിൽ മാത്രമേ പൂജയുള്ളൂ എന്നും അതു നടത്തുന്നതു നായന്മാർ (കുളങ്ങര വീട്ടുകാർ) ആണെന്നും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ.

ഒരു കാലത്ത് ആ താലൂക്കിൽ താസിൽദാരും മജിസ്ട്രേട്ടുമായിരുന്ന ഉദ്യോഗസ്ഥൻ ഒരു ഞായറാഴ്ചദിവസം ക്ഷേത്രത്തിൽ തൊഴാനായിച്ചെന്ന പ്പോൾ അവിടെ ഒരു ശ്രീകോവിൽ തുറക്കാതെയും വിളക്കു വെയ്ക്കാതെയും കിടക്കുന്നതുകണ്ടിട്ട് അതിന്റെ കാരണവും അവിടുത്തെ പതിവുമെല്ലാം ചിലരോടു ചോദിച്ചറിയുകയും "ഇവിടെ നായരുടെ ശാന്തി മാറ്റുകയും മംഗലാപുരത്തുനിന്ന് എമ്പ്രാന്മാരെ വരുത്തി ശാന്തിക്കാക്കുകയും പൂജ

ദിവസംതോറും തന്നെ ആക്കുകയും ചെയ്യേണ്ടതാണ്" എന്നു മനസ്സിൽ വിചാരിക്കുകയും ചെയ്തുകൊണ്ടു മടങ്ങിപ്പോയി.

അടുത്ത ചൊവ്വാഴ്ചദിവസം വെളിച്ചപ്പാടു ക്ഷേത്രത്തിൽച്ചെല്ലുകയും ഉടനെ വെളിപാടുണ്ടാവുകയും ചെയ്തു. അപ്പോൾ താസീൽദാരും അവിടെയെത്തി വിനയാദരഭാവത്തോടുകൂടി ഒതുങ്ങിനിന്നു. അതുകണ്ടു വെളിച്ചപ്പാട് താസിൽദാരുടെ അടുക്കൽച്ചെന്ന് "ഉടയതിനു ഞാനോ നാട്ടുകാരോ വേണ്ടത്?" എന്നു ചോദിച്ചു. അതിനു മറുപടിയായിട്ടു താസീൽദാർ "രണ്ടും വേണം" എന്നു പറഞ്ഞു. അപ്പോൾ വെളിച്ചപ്പാട് "എന്നാൽ ഇപ്പോഴത്തെ സ്ഥിതിയിൽത്തന്നെ ഇരുന്നാൽ മതി. പരദേശി കളെക്കൊണ്ട് ദിവസം തോറും പൂജ നടത്തിച്ചാൽ ഞാനിവിടെ ഇല്ലാതെ യാകും" എന്നു കല്പിച്ചു. അതു കേട്ടപ്പോൾ താസിൽദാർ താനാരോടും പറയാതെ മനസ്സിൽ വിചാരിക്കുകമാത്രം ചെയ്ത് കാര്യം ദേവി അറിഞ്ഞുവല്ലോ എന്നു വിചാരിച്ചു വിസ്മയിക്കുകയും അദ്ദേഹത്തിനു ഭഗവതിയെക്കുറിച്ചു മുമ്പുണ്ടായിരുന്ന ഭക്തിയും വിശ്വാസവും ദ്വിഗുണീ ഭവിക്കുകയും ചെയ്തു. ഭഗവതിയുടെ ഹിതത്തിനു വിരോധമായി താൻ വിചാരിച്ചുപോയല്ലോ എന്നു വിചാരിച്ച് അദ്ദേഹം അതിനു പ്രായശ്ചിത്ത മായി അവിടെ ചില വഴിപാടുകൾ നടത്തുകയും ചെയ്തിട്ടാണ് മടങ്ങിപ്പോയത്.

കൊല്ലം 1068–69 ആയിടയ്ക്ക് ചിറ്റൂർദേശത്ത് നടപ്പുദീനം (വിഷൂചിക) കുറേശ്ശേ ആരംഭിച്ചു. ആദ്യം അതിനെ ആരും അത്ര വകവെച്ചില്ല. ക്രമേണ അതു ജനങ്ങളുടെ മേൽ പടർന്നുപിടിച്ചു. ദിവസംതോറും മരണം വർദ്ധിച്ചുതുടങ്ങി. അപ്പോൾ ജനങ്ങൾ കൂട്ടംകൂടി ക്ഷേത്രനടയിൽച്ചെന്ന് "പൊന്നമ്മേ! തമ്പുരാട്ടീ! സങ്കടം തീർത്തു രക്ഷിക്കണേ" എന്നു പ്രാർത്ഥിച്ചു. ഉടനെ വെളിച്ചപ്പാടു തുള്ളി ദേശത്തിന്റെ നാലതിർത്തി കളിലും ചെന്ന് അരി വാരിയെറിഞ്ഞു. അന്നുമുതൽ ആ സാംക്രമികരോഗം ശമിച്ചുതുടങ്ങി. അതിൽപ്പിന്നെ അക്കാലത്ത് ആ രോഗംകൊണ്ട് ആ ദേശത്ത് ആരും മരിച്ചിട്ടില്ല.

ചിറ്റൂരിനു സമീപം ബ്രിട്ടീഷ് മലബാറിൽ ഒരു പ്രദേശത്ത് "കണ്ടത്താർ" (കണ്ടത്തു രാമൻനായർ) എന്നു പ്രസിദ്ധനായിട്ട് ഒരു

ദുർമ്മന്ത്രവാദിയുണ്ടായിരുന്നു. അയാൾ മരിച്ചതിന്റെ ശേഷം അയാളുടെ പരേതാത്മാവ് ആ ദേശത്തെയല്ല ആ വീട്ടുകാരെയും ഉപദ്രവിച്ചുതുടങ്ങി.

"ആബ്ദദീക്ഷാദിലോപേന പ്രേതാ യാന്തി പിശാചതാം
സ്വജനാൻ ബാധമാനാസ്തേ വിചരന്തി മഹീതലേ"

എന്നുണ്ടല്ലോ. അതിനാൽ ആ വീട്ടുകാർ ഒരു പ്രതിമയുണ്ടാക്കിച്ചു കണ്ടത്താരെ ആ പ്രതിമയിന്മേലാവാഹിച്ചു കുടിയിരുത്തി പൂജിച്ചുകൊണ്ടിരുന്നു. അപ്പോൾ അയാളുടെ ഉപദ്രവം ഒരുവിധം ശമിച്ചു. എങ്കിലും ജനങ്ങൾ തമ്മിൽ പിണങ്ങിയാൽ ഒരു കൂട്ടക്കാർ എതിരാളികളെ ഉപദ്രവിക്കാൻ കണ്ടത്താരെ ധ്യാനിച്ചു പ്രാർത്ഥിച്ചാൽ അയാൾ ചെന്ന് ആ വിരോധികളെ ഉപദ്രവിക്കുക പതിവായിരുന്നു. അങ്ങനെ ആരെങ്കിലും പ്രാർത്ഥിച്ചാൽ കണ്ടത്താർ ചിറ്റൂരും ചെന്നു ജനങ്ങളെ ഉപദ്രവിച്ചിരുന്നു. അങ്ങനെ ഒരിക്കൽ ചിറ്റൂർ ദേശക്കാരനായ ഒരാളെ കണ്ടത്താരു ബാധിച്ച് ഉപദ്രവിച്ചുതുടങ്ങിയപ്പോൾ ആ ഉപദ്രവത്തിന്നു വിഷയീഭവിച്ച മനുഷ്യനെ അയാളുടെ ഉടമസ്ഥന്മാർ പിടിച്ചു ക്ഷേത്രത്തിൽ കൊണ്ടുപോവുകയും ഈ ഉപദ്രവം മാറ്റിക്കൊടുക്കണമെന്നു ഭഗവതിയുടെ സന്നിധിയിൽ പ്രാർത്ഥിക്കുകയും ചെയ്തു. ഉടനെ വെളിച്ചപ്പാടു തുള്ളി "ഇനിയൊരിക്കലും ചിറ്റൂർ ദേശത്തു കടക്കുകയില്ല" എന്നു കണ്ടത്താരെക്കൊണ്ടു സത്യം ചെയ്യിച്ചു വിട്ടയച്ചു. അതിൽപ്പിന്നെ കണ്ടത്താരുടെ ഉപദ്രവം ആ ദേശത്തുണ്ടായിട്ടില്ല. ഇങ്ങനെ ചിറ്റൂർകാവിൽ ചെന്നിട്ട് അനേകം ബാധകൾ ഒഴിഞ്ഞുപോയിട്ടുണ്ട്.

ഒരിക്കൽ പാണ്ടിയിൽനിന്ന് ഒരു പട്ടർ കുടുംബസഹിതം കൊടുങ്ങല്ലൂർ വന്നു താമസിച്ചിരുന്നു. അദ്ദേഹത്തിന് ഒരു ബാധോപദ്രവമുണ്ടായി. ഒരു പിശാചാണ് അദ്ദേഹത്തെ ബാധിച്ചത്. ആ പിശാചിന്റെ ആവേശമുണ്ടാകുന്ന സമയങ്ങളിൽ അദ്ദേഹം തുള്ളുകയും ചാടുകയും ചെയ്തിരുന്നില്ല. എവിടെയെങ്കിലും ഒരു സ്ഥലത്തുചെന്ന് ഒന്നും മിണ്ടാതെയിരിക്കും. അപ്പോൾ അദ്ദേഹത്തോട് ആരെങ്കിലും എന്തെങ്കിലും ചോദിച്ചാൽ മറുപടി ഒന്നും പറയുകയില്ല. ചില ദിവസങ്ങളിൽ ആ പിശാചിന്റെ ആവേശം നിമിത്തം അദ്ദേഹം കുളിക്കാതെയും ഉണ്ണാതെയും ഉറങ്ങാതെയുമിരിക്കാറുണ്ടായിരുന്നു. ഈ ബാധോപദ്രവമൊഴിക്കുന്നതിനായി അദ്ദേഹത്തിന്റെ ബന്ധുക്കൾ പല മന്ത്രവാദികളെ വരുത്തി അനേകവിധം മന്ത്രവാദങ്ങൾ

ചെയ്യിക്കുകയും ഇദ്ദേഹത്തെ കൊണ്ടുപോയി പല ക്ഷേത്രങ്ങളിൽ ഭജിപ്പിക്കുകയും മറ്റും ചെയ്തു. ഒന്നുകൊണ്ടും ഒരു ഫലവുമുണ്ടായില്ല. അപ്പോൾ "ഇദ്ദേഹത്തെ ചിറ്റൂർകാവിൽ കൊണ്ടുപോയി ഭജനമിരുത്തിയാൽ ഈ ബാധ നിശ്ചയമായിട്ടും ഒഴിഞ്ഞുപോകും" എന്നു ചിലർ പറയുകയാൽ ബന്ധുക്കളായവർ അദ്ദേഹത്തെ ചിറ്റൂർകാവിൽ കോണ്ടുപോയി ഭജിപ്പിച്ചു. അപ്പോഴും ആ പിശാചിന്റെ ആവേശം ഉണ്ടാക്കിക്കൊണ്ടുതന്നെയിരുന്നു. അതുണ്ടാകുന്ന സമയങ്ങളിൽ അദ്ദേഹം അവിടെ കൊടിമരത്തിന്റെ സമീപത്തു ചെന്നു കിടക്കും. അപ്പോൾ ആരെല്ലാമെന്തെല്ലാം ചോദിച്ചാലും അദ്ദേഹം ഒന്നും മിണ്ടുകയില്ല.

അങ്ങനെ ഏകദേശം മൂന്നുമാസം കഴിഞ്ഞിട്ടും ഭജനത്തിന്റെ ഫലമൊന്നും കാണായ്കയാൽ അദ്ദേഹത്തിന്റെ കൂടെച്ചെന്നിരുന്ന ബന്ധുക്കൾ ഒരു ദിവസം വെളിച്ചപ്പാടു തുള്ളിയപ്പോൾ അവിടെച്ചെന്നു സങ്കടം പറഞ്ഞു. അപ്പോൾ വെളിച്ചപ്പാടു കൊടിമരത്തിന്റെ ചുവട്ടിൽ കിടന്നിരുന്ന ആ ബ്രാഹ്മണനെ തന്റെ അടുക്കലേക്കു വിളിച്ചു. അദ്ദേഹം ചെന്നില്ല. ഉടനെ വെളിച്ചപ്പാട് അദ്ദേഹത്തിന്റെ അടുക്കൽ ചെന്ന് "നീയാരാണ്? ഒഴിഞ്ഞുപൊയ്ക്കൊള്ളാമോ?" എന്നും മറ്റും ചോദിച്ചു. അതിനുമദ്ദേഹം മറുപടിയൊന്നും പറഞ്ഞില്ല. അപ്പോൾ വെളിച്ചപ്പാടു തന്റെ കയ്യിലിരുന്ന ആയുധം (നാന്ദകം വാൾ) കൊണ്ടു തന്റെ തല വെട്ടിപ്പൊളിച്ചു കുറച്ചു രക്തവും മാംസവും വടിച്ചെടുത്ത് ആ പട്ടരുടെ മുഖത്തേക്ക് ഒരേറു വച്ചുകൊടുത്തു. അപ്പോൾ പട്ടർ "അയ്യോ! വേണ്ട. ഞാനൊരു പിശാചാണ്. ഇതാ ഞാൻ ഒഴിഞ്ഞുപോകുന്നു" എന്നു പറയുകയും ഉടനെ പട്ടർ സ്വസ്ഥതയെ പ്രാപിക്കുകയും ചെയ്തു. എങ്കിലും അദ്ദേഹത്തിന്റെ കൂടെച്ചെന്നിരുന്ന ബന്ധുക്കൾക്ക് ഇതുകൊണ്ടു നല്ല തൃപ്തിയും വിശ്വാസവും വന്നില്ല. "ഈ പിശാചു സത്യം ചെയ്തില്ലല്ലോ. അതുകൊണ്ട് അത് ഒഴിഞ്ഞുപോയിരിക്കയില്ല" എന്നായിരുന്നു അവരുടെ വിചാരം. അതിനാലവർ അദ്ദേഹത്തെ കൊണ്ടുപോകാതെ പിന്നേയും അവിടെ ത്തന്നെ താമസിപ്പിച്ചു. അതുവേണ്ടായിരുന്നു എന്നായിരുന്നു അന്യന്മാരായ ചിലരുടെ വിചാരം. എങ്കിലും അധികം താമസിയാതെ ആ ബന്ധുക്കളുടെ വിചാരംതന്നെയാണ് തന്നെയാണ് ശരിയായിരുന്നതെന്ന് എല്ലാവർക്കും ബോധ്യമായി. അടുത്ത വെള്ളിയാഴ്ച ആ പിശാചു പിന്നേയും ആ പട്ടരെ ബാധിച്ചു. അപ്പോൾ അദ്ദേഹം യഥാപൂർവ്വം മൌനിയായി കൊടിമരത്തിൻ

ചുവട്ടിൽ ചെന്നു കിടന്നു. ഉടനെ വെളിച്ചപ്പാടു തുള്ളി അവിടെച്ചെന്നു മുമ്പു ചെയ്തതുപോലെ തല വെട്ടിപ്പൊളിച്ചു രക്തവും മാംസവും വടിച്ചെടുത്തു പട്ടരുടെ മുഖത്തേക്കു വലിച്ചെറിഞ്ഞു. അപ്പോൾ പട്ടർ "വേണ്ട, ഞാൻ ഒഴിഞ്ഞുപൊയ്ക്കൊള്ളാ"മെന്നു വീണ്ടും പറഞ്ഞു. ഉടനെ വെളിച്ചപ്പാട് ഇനി ഒരിക്കലും ഈ ദേഹത്തെ ബാധിക്കയില്ലെന്നു സത്യം ചെയ്യിച്ച് ആ പിശാചിനെ ഒഴിച്ചുവിട്ടു. പട്ടർ നല്ല സ്വസ്ഥനായി ദേവിക്ക് അനേകം വഴിപാടുകൾ കഴിച്ചു വന്ദിച്ചിട്ടു ബന്ധുക്കളോടുകൂടി സ്വഗൃഹത്തിലേക്കു മടങ്ങിപ്പോവുകയും ചെയ്തു.

കരുണാനിധിയും ആർദ്രമാനസയുമായ ചിറ്റൂർകാവിൽ ഭഗവതി തന്നോടെതിർക്കുന്ന ഭക്തിഹീനന്മാരെ നല്ലപോലെ മർദ്ദിച്ചു ഭക്തന്മാരാക്കിത്തീർക്കുകയല്ലാതെ നിഗ്രഹിക്കാറില്ലെന്നുള്ള വസ്തുത മേൽപ്പറഞ്ഞ സംഗതികൾകൊണ്ടു സ്പഷ്ടമാകുന്നുണ്ടല്ലോ. എന്നാൽ ആ ദേവി തന്നെ ഭക്തന്മാരെ സങ്കടപ്പെടുത്തുന്നവരെ നിഗ്രഹിക്കുക തന്നെ ചെയ്യും. അതിനു ദൃഷ്ടാന്തമായി ചില സംഗതികൾ താഴെ പറഞ്ഞുകൊള്ളുന്നു.

ചിറ്റൂർകാവിൽ വെളിച്ചപ്പാടാവാനുള്ള അവകാശം അവിടെയുള്ള രണ്ടു വീട്ടുകാർക്കു മാത്രമേ കൊടുത്തിരുന്നുള്ളു. അതിൽ ഒന്ന് വരവൂർ വീട്ടിലേക്കും പിന്നെ ഒന്ന് ഒരു തരകന്റെ വീട്ടിലേക്കുമായിരുന്നു.

ഒരുകാലത്തു ചാമുത്തരകൻ എന്നൊരാൾ അവിടെ വെളിച്ചപ്പാടായിത്തീർന്നു. അയാൾക്ക് പണത്തിലുള്ള ആഗ്രഹം ക്രമത്തിലധികമായിരുന്നതിനാൽ ചിലപ്പോൾ കളവായിട്ടും തുള്ളാറുണ്ടായിരുന്നു. അത് ആ ദേശത്തെ പ്രധാനന്മാരിലൊരാളായിരുന്ന അമ്പാട്ടു രാമച്ചമേനോൻ എന്ന ആൾക്ക് ഒട്ടും രസിച്ചിരുന്നില്ല. രാമച്ചമേനോൻ ഭഗവതിയെക്കുറിച്ചു വളരെ ഭക്തിയും വിശ്വാസവും ഉള്ള ആളായിരുന്നു. ഈ ചാമുത്തരകൻ ഇങ്ങനെ കള്ളത്തുള്ളൽ തുള്ളിക്കൊണ്ടിരുന്നാൽ ജനങ്ങൾക്കു ഭഗവതിയെക്കുറിച്ചുള്ള ഭക്തിയും വിശ്വാസവും കുറഞ്ഞുപോവുകയും അപ്പോൾ ക്ഷേത്രകാര്യങ്ങളൊന്നും നേരെ നടക്കാതാവുകയും ചെയ്യുമല്ലോ എന്നായിരുന്നു രാമച്ചമേനോന്റെ വിചാരം. അത് അദ്ദേഹത്തിനു വലിയ സങ്കടവുമായിരുന്നു.

ഒരു ദിവസം വെളിച്ചപ്പാടു തുള്ളിയപ്പോൽ ജനങ്ങളുടെ കൂട്ടത്തിൽ രാമച്ചമേനോനെ കാണാഞ്ഞിട്ടു വെളിച്ചപ്പാട് "ഇന്ന് എന്റെ മക്കളുടെ കൂട്ടത്തിൽ ഒരാളെ കാണുന്നില്ലല്ലോ. ഒരാൾ ചെന്നു ക്ഷണത്തിൽ വിളിച്ചു കൊണ്ടുവരട്ടെ" എന്നു കല്പിച്ചു. ഉടനെ ഒരാൾ ഓടിപ്പോയി രാമച്ച മേനവനെക്കണ്ടു കല്പനയറിയിച്ചു. അപ്പോൾ രാമച്ചമേനോൻ, "എനിക്കി പ്പോൾ വരാൻ മനസ്സില്ല. ചാമു വിളിക്കുന്നിടത്തു വരാനുള്ളവൻ ഞാനല്ല" എന്നു പറഞ്ഞയച്ചു. അത് ആ ആൾ ചെന്നറിയിച്ചു. "എന്റെ മകൻ ഇങ്ങോട്ടു വരാൻ മനസ്സില്ലെങ്കിൽ ഞാനങ്ങോട്ടു ചെല്ലാം" എന്നു കല്പിച്ചിട്ട് അങ്ങോട്ടു പുറപ്പെട്ടു. അപ്പോൾ രാമച്ചമേനോൻ ഇങ്ങോട്ടും പുറപ്പെട്ടിരുന്നു. മദ്ധ്യേമാർഗ്ഗം രണ്ടുപേരും തമ്മിൽ കണ്ടു. അപ്പോൾ വെളിച്ചപ്പാട് "എന്റെ മകനു ഞാൻ വിളിക്കുന്നിടത്തു വരാൻ മനസ്സില്ല, അല്ലേ?" എന്നു ചോദിച്ചു. അതിനു മറുപടിയായിട്ടു രാമച്ചമേനോൻ "ദേവി വിളിച്ചാൽ എവിടെയായാലും എപ്പോളായാലും വരാൻ തയ്യാറാണ്. ചാമു വിളിക്കുന്നിടത്തു വരാൻ മനസ്സില്ല എന്നേ പറഞ്ഞുള്ളു. അയാൾ ചിലപ്പോൾ കളവായിട്ടും തുള്ളുന്നതുകൊണ്ടു ജനങ്ങൾക്കു ദേവിയെ ക്കുറിച്ചുള്ള ഭക്തിയും വിശ്വാസവും കുറഞ്ഞുതുടങ്ങീട്ടുണ്ട്. ദേവി ഇതൊന്നും അറിഞ്ഞിട്ടില്ലാത്ത വിധത്തിലായിരിക്കുന്നു. ഇങ്ങനെയായാൽ ഇവിടെ കാര്യമൊന്നും നടക്കാതെയാവും. അതു വലിയ സങ്കടമാണ്" എന്നറിയിച്ചു. അപ്പോൾ വെളിച്ചപ്പാട് "ഞാനെല്ലാമറിഞ്ഞുകൊണ്ടുതന്നെ യാണിരിക്കുന്നത്. എന്റെ മക്കൾ ഒട്ടും സങ്കടപ്പെടേണ്ട. ഈ സങ്കടം ഞാനുടനെ തീർത്തുകൊള്ളാം" എന്നു കല്പിക്കുകയും പിന്നെ എല്ലാവരുംകൂടി ക്ഷേത്രത്തിലേക്കു പോവുകയും ചെയ്തു. അവിടെ എത്തിയ ക്ഷണത്തിൽ വെളിച്ചപ്പാടിന്റെ കലിയടങ്ങി. ചാമുത്തരകൻ അവിടെത്തന്നെ വീണു. പിന്നെ ആളുകൾ കൂടി എടുത്താണ് അയാളെ വീട്ടിലേക്കു കൊണ്ടുപോയത്. വീട്ടിലെത്തിയപ്പോഴേക്കും അയാൾക്കു പനി തുടങ്ങിയിട്ടുണ്ടായിരുന്നു. മൂന്നാം ദിവസമായപ്പോഴേക്കും അയാളുടെ ദേഹത്തിലെല്ലാം വസൂരിക്കുരുക്കൾ നിറഞ്ഞു. ഏഴാം ദിവസം അയാൾ മരിക്കുകയും ചെയ്തു.

ഒരു വെളിച്ചപ്പാടു കഴിഞ്ഞാൽ പിന്നെ ആദ്യം തുള്ളി ക്ഷേത്രത്തിൽ ച്ചെന്ന് അട്ടഹസിക്കുന്ന ആളെയാണ് അവിടെ പിന്നെ വിളിച്ചപ്പാടായി നിയമിക്കുക പതിവ്. ചാമുത്തരകൻ കഴിഞ്ഞതിന്റെ ശേഷം ആദ്യം

തുള്ളിക്ഷേത്രത്തിൽച്ചെന്ന് അട്ടഹസിച്ചത് വരവൂരെ ശാമുമേനോനായിരുന്നു. അതിനാൽ ആ ആളെത്തന്നെ പിന്നത്തെ വെളിച്ചപ്പാടായി അവിടെ നിയമിച്ചു. ആ ശാമുമേനോൻ കവിതിലകനായിരുന്ന കഴിഞ്ഞുപോയ ശാമുമേനോന്റെ ഒരു മാതുലനായിരുന്നു. ആ മനുഷ്യൻ കളവായിട്ടു തുള്ളാറില്ലായിരുന്നുവെങ്കിലും ഒരു നല്ലവനല്ലായിരുന്നു. ഏഷണിപ്രയോഗങ്ങൾ കൊണ്ടും മറ്റും ദേശത്തുള്ള ജനങ്ങളെ ഭിന്നിപ്പിച്ചു വഴക്കുണ്ടാക്കുകയായിരുന്നു അയാളുടെ പ്രധാന തൊഴിൽ.

ആ ദേശത്തുള്ളവരെല്ലാം ആയുധവിദ്യ അഭ്യസിക്കുക ശ്രീകണ്ഠത്തു പണിക്കരുടെ കളരിയിലായിരുന്നു പണ്ടേ തന്നെ പതിവ്. ഈ ശാമുമേനോൻ ജനങ്ങളെപ്പറഞ്ഞു പിണക്കി അഭ്യാസത്തിന് അവിടെ ആരും പോകാതെയാക്കി. ശ്രീകണ്ഠത്ത് അക്കാലത്തുണ്ടായിരുന്ന മൂത്ത പണിക്കർ ഒരു ശുദ്ധാത്മാവും ഭഗവതിയെക്കുറിച്ച് അളവറ്റ ഭക്തിയുള്ള ആളുമായിരുന്നു. അഭ്യാസത്തിന് അവിടെ ആരും ചെല്ലാതെയായതു കൊണ്ട് മൂത്തപണിക്കർക്കു വളരെ സങ്കടമുണ്ടായി. അങ്ങനെയിരുന്നപ്പോൾ ആ ശാമുമേനോൻ ഒരു ദിവസം രാത്രിയിൽ ഒരു ദുഷ്ടനെക്കൊണ്ടു ശ്രീകണ്ഠത്തു പണിക്കരുടെ പുരയ്ക്കു തീ വെയ്പ്പിക്കുകയും ചെയ്തു. പുരയ്ക്കു തീ പിടിപ്പിച്ചു കത്തുന്നതു കണ്ടിട്ടു മൂത്തപണിക്കർ അതു കെടുത്താൻ ശ്രമിക്കാത ധൈര്യസമേതം അതു നോക്കിക്കൊണ്ട് "എന്റെ ഭഗവതീ! ഈ കത്തുന്നത് എന്റെ ഗൃഹമല്ല. ദേവിയുടെ ക്ഷേത്രമാണ്. അവിടുന്നുതന്നെ ഇതിനു സമാധാനമുണ്ടാക്കണം" എന്നു പറഞ്ഞു. ആ സമയം ശാമുമേനോൻ ഒരു വീടിന്റെ മാളികയിലിരിക്കുകയായിരുന്നു. അയാൾ അവിടെ നിന്ന് ഇറങ്ങിയപ്പാൾ കോവണിയിൽ നിന്നു കാൽ തെറ്റി താഴെ വീണു തല പൊട്ടി മരിച്ചു. അപ്പോഴും ശ്രീകണ്ഠത്തെ പുര മുഴുവനും കത്തികഴിഞ്ഞിട്ടില്ലായിരുന്നു. ആ പുര പോയിട്ട് ഭഗവതിയുടെ കൃപ കൊണ്ടു ക്ഷണത്തിൽ ശ്രീകണ്ഠത്തു പൂർവ്വാധികം ഭംഗിയായിട്ടു പുരപണി നടന്നു.

ശാമുമേനോൻ കഴിഞ്ഞിട്ടു പിന്നെ കാവിൽ വെളിച്ചപ്പാടായി തീർന്നത് ഒരു ചാമുത്തരകനായിരുന്നു. അയാൾ കളവായിട്ട് ഒന്നും തുള്ളാറില്ലായിരുന്നു. അയാൾക്കു ഭഗവതിയെക്കുറിച്ചു വളരെ ഭക്തിയും ഭയവും വിശ്വാസവുമുണ്ടായിരുന്നു. അയാൾക്കു പ്രായാധിക്യം നിമിത്തം തുള്ളാനെന്നല്ല, എഴുന്നേറ്റു നടക്കാൻകൂടി വയ്യാതെ കിടപ്പിലായപ്പോൾ

വരവുരു വീട്ടിലെ ഒരാൾക്കു ദിവസം പ്രതി കുറച്ചുനേരത്തേക്ക് ഒരു വിറയൽ തുടങ്ങി. അതു ക്രമേണ വർദ്ധിച്ച് ഒടുക്കം അയ്യാൾ തുള്ളി ക്ഷേത്രത്തിൽച്ചെന്ന് അട്ടഹസിച്ചു. അക്കാലത്ത് ചിറ്റൂർ ദേശക്കാർ പിണങ്ങി രണ്ടു കക്ഷികളായി പിരിഞ്ഞിരിക്കുകയായിരുന്നു. അതിൽ ഒരു കക്ഷികാർ വരവൂർക്കാരുടെ ഭാഗത്തും മറ്റവർ തരകന്റെ ഭാഗത്തുമാ യിരുന്നു. തരകന്റെ ഭാഗത്തായി വരുന്നവർക്കു വരവൂരുമേനോൻ വെളിച്ച പ്പാടാകുന്നതിൽ സമ്മതമല്ലായിരുന്നു. അതിനാലവർ വാർദ്ധക്യത്താൽ കിടപ്പായിരുന്ന തരകന്റെ മകനായ കൃഷ്ണത്തരകനെ പറഞ്ഞിളക്കി ത്തുള്ളിച്ചു. അയാളും ക്ഷേത്രത്തിചെന്ന് അട്ടഹസിച്ചു. അത് മറ്റേക്കക്ഷി ക്കാർക്കെന്നല്ല, അയാളുടെ അച്ഛനുതന്നെയും സമ്മതമല്ലായിരുന്നു. ആ വൃദ്ധൻ മകനെ വിളിച്ചു ദേവിയുടെ അനുഗ്രഹമില്ലാതെ ഇങ്ങനെ തുള്ളുന്നതു ദോഷമാണെന്നു മറ്റും വളരെയധികം പറഞ്ഞു നോക്കി. അതൊന്നും കൃഷ്ണത്തരകനു സമ്മതമായില്ല. ഒരു ദിവസം ഇതിനെക്കുറിച്ചു വ്യസനിച്ചുകൊണ്ട് ആ വദ്ധൻ രാത്രിയിൽ കിടന്നുറങ്ങിയപ്പാൾ ഭഗവതി അയാളുടെ അടുക്കൽച്ചെന്ന് "എന്റെ മകൻ ഇതിനെക്കുറിച്ച് ഒട്ടും വ്യസനി ക്കേണ്ട. ഒരു കൊല്ലം കഴിയുന്നതിനുമുന്പ് ഞാനിതിനു നിവൃത്തിയു ണ്ടാക്കിക്കൊള്ളാം. ഇങ്ങനെയുള്ള മക്കൾ ഉണ്ടായിരിക്കുന്നതിനേക്കാൾ നല്ലത് ഇല്ലാതെയിരിക്കുന്നതാണല്ലോ" എന്നു കല്പിച്ചതായി അയാൾക്കു തോന്നി. അയാളുണർന്നു കണ്ണുതുറന്നു നോക്കിയപ്പോൾ ഒരു തേജസ്സു മാത്രം അയ്യാളുടെ അടുക്കൽ നിന്നു മറയുന്നതായി അയാൾ കാണുകയും ചെയ്തു. ഈ സംഗതി പിറ്റേദിവസം കാലത്ത് പലരോടും, വിശേഷിച്ചു തന്റെ മകനോടും, പറയുകയുണ്ടായി. കിം ബഹുനാ? ഈ സംഗതി യുണ്ടായിട്ട് ഒരു കൊല്ലം തികയുന്ന ദിവസം കൃഷ്ണത്തരകൻ ഒരു കിണറ്റിൽ വീണു മരിച്ചു. അതിൽപ്പിന്നെ ഇതുവരെ ചിറ്റൂർകാവിൽ വെളിച്ചപ്പാടുണ്ടാ യിട്ടില്ല.

ഇനി ഒരു സംഗതികൂടി പറഞ്ഞിട്ട് ഈ ഉപന്യാസം അവസാനി പ്പിക്കാമെന്നു വിചാരിക്കുന്നു. ചിറ്റൂർ ദേശത്തു ചിറ്റടത്ത് 'അച്ചുതാനന്ദ യോഗി' എന്നൊരു ദിവ്യനും അദ്ദേഹത്തിന്റെ ശിഷ്യനായിട്ടു 'തെക്കേഗ്രാമം ശങ്കരനാരായണശാസ്ത്രികൾ' എന്നൊരു പണ്ഡിതനുമുണ്ടായിരുന്നു. ശാസ്ത്രികൾ തന്റെ ഗുരുവായ ആ യോഗിയുടെ ഉപദേശപ്രകാരം അമാവാസി തോറും പതിവായി ശക്തിപൂജ കഴിച്ചിരുന്നു. പൂജയുള്ള

ദിവസം ശാസ്ത്രികൾ സന്ധ്യയാകുമ്പോൾ കുളി കഴിഞ്ഞു പുരയ്ക്കകത്ത് കയറി വാതിലടച്ചാൽ പൂജ കഴിഞ്ഞല്ലാതെ വാതിൽ തുറക്കാറില്ല. പൂജ കഴിയുമ്പോൾ നേരമേകദേശം പാതിരാവായികിക്കും. അങ്ങനെയാണ് പതിവ്.

ഒരാണ്ടിൽ കുംഭമാസത്തിൽ അമാവാസിനാൾ ശാസ്ത്രികൾ പൂജകഴിച്ചുകൊണ്ടിരുന്നപ്പോൾ അദ്ദേഹത്തിന്റെ ഭാര്യയായിരുന്ന അമ്യാർ എന്തോ ആവശ്യത്തിനായി മുറ്റത്തേക്കിറങ്ങി. അപ്പോൾ രാത്രി ഏകദേശം പത്തു നാഴികയായിരുന്നു. വിളക്കും മറ്റും കൂടാതെ ഇരുട്ടത്താണ് അമ്യാർ അങ്ങോട്ടിറങ്ങിയത്. അപ്പോൾ ആരോ അവിടെ വന്ന് അമ്യാരുടെ കഴുത്തിലുണ്ടായിരുന്ന ആഭരണങ്ങളെല്ലാം അറുത്തെടുത്തുകൊണ്ട് ഓടിക്കളഞ്ഞു. അമ്യാർ ഉറക്കെ നിലവിളിച്ചു. അതുകേട്ട് അയൽപക്കത്തുണ്ടായിരുന്നവരെല്ലാം പരിഭ്രമിച്ച് അവിടെ ഓടിയെത്തി. വിവരമറിഞ്ഞപ്പോൾ അവരാൽ കഴിയുന്ന അന്വേഷണങ്ങളെല്ലാം ചെയ്തു നോക്കി. എങ്കിലും കള്ളനെ കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. പൂജ കഴിഞ്ഞപ്പോൾ വാതിൽ തുറന്ന് ശാസ്ത്രികളും പുറത്തു വന്നു. ഈ സംഗതി അദ്ദേഹവും അറിഞ്ഞു. അദ്ദേഹമാരോടുമൊന്നും മിണ്ടാതെ അവിടെ നിന്നിറങ്ങി നടന്നു. അദ്ദേഹത്തിന്റെ പിന്നാലെ ചില അയൽപക്കക്കാരും ചെന്നു. അവർ നേരെ അച്യുതാനന്ദയോഗിയുടെ അടുക്കലെത്തി. യോഗി മുമ്പേതന്നെ ഈ സംഗതി ദിവ്യദൃഷ്ടി കൊണ്ട് കണ്ടറിഞ്ഞിരിരുന്നതിനാൽ ശാസ്ത്രികളോട് "ശാസ്ത്രികളെ! സംഗതി ഞാൻ അറിഞ്ഞിരിക്കുന്നു. ക്ഷണത്തിൽ കാവിൽ ചെന്നു ദേവിയുടെ സന്നിധിയിൽ സങ്കടമറിയിക്കൂ. നിവൃത്തിമാർഗം ഭഗവതി ഉണ്ടാക്കിത്തരും" എന്ന് പറഞ്ഞു. ഉടനെ ശാസ്ത്രികൾ കാവിലെത്തി ഭഗവതിയെ സ്തുതിച്ചു. ശാസ്ത്രികൾ ഒരു ദ്രുതകവിയുമായിരുന്നതിനാൽ സ്തുതി പദ്യമായിട്ടായിരുന്നു. അഞ്ചെട്ടു പദ്യം ചൊല്ലിക്കഴിഞ്ഞപ്പോഴേക്കും ശ്രികോവിലിൽനിന്ന് ഒരു തേജസ്സ് പുറത്തേക്കുവന്നു നേരെ തെക്കൊട്ടുപോയി. അതിന്റെ പിന്നാലെ ശാസ്ത്രികളും കൂട്ടരും നടന്നു. തേജസ്സ് മേൽഭാഗത്തുകൂടിയും ശാസ്ത്രികളും കൂട്ടരും നിലത്തുകൂടിനടന്നുമാണ് പോയത്. തേജസ്സ് അവിടെയുള്ള പുഴയ്ക്കരെ പട്ടാഞ്ചേരി നായരുടെ വീട്ടിനു സമീപമുള്ള കിണറ്റിനു ഒരു പ്രദക്ഷിണം വെച്ചിട്ട് മേൽ ഭാഗത്തു നിന്നു. ശാസ്ത്രികൾ വീട്ടിന്റെ പടിക്കൽചെന്നു വിളിച്ചു പടിവാതിൽ തുറപ്പിച്ച് ആ വീട്ടിലെ മൂത്ത

നായരോട് സംഗതികളെല്ലാം പറഞ്ഞു. ആ നായർ ശാസ്ത്രികളുടെ ശിഷ്യനുമായിരുന്നു. മൂത്ത നായർ ചില സാമാനങ്ങൾ അന്ന് പകൽ തന്റെ ഭൃത്യന്റെ കയ്യിൽ കൊടുത്ത് ശാസ്ത്രികളുടെ മഠത്തിലേക്ക് അയച്ചിരുന്നു. അവൻ മടങ്ങിവന്നത് രാത്രി പത്തുപന്ത്രണ്ടുനാഴിക കഴിഞ്ഞതിന്റെ ശേഷമായിരുന്നു. അതുകൊണ്ട് മൂത്തനായർ കള്ളൻ തന്റെ ഭൃത്യൻ തന്നെയെന്നു ഏകദേശം തീർച്ചപ്പെടുത്തിക്കൊണ്ട് ആ ഭൃത്യനെ വിളിച്ചുവരുത്തി ചോദ്യം തുടങ്ങി. അപ്പോൾ മേൽ ഭാഗത്തു നിന്നിരുന്ന ആ തേജസ്സ് ആ ഭൃത്യന്റെ തലക്കുമീതെ വന്നു ഒരു പ്രദക്ഷിണം വെച്ചിട്ട് മറഞ്ഞുപോയി. അപ്പോൾ സംഗതി ശാസ്ത്രികൾക്കും മൂത്ത നായർക്കും കുറച്ചുകൂടി നിശ്ചയമായി. ഉടനെ മൂത്ത നായർ ആ ഭൃത്യനെ മറ്റുള്ള ചില ഭൃത്യന്മാരെക്കൊണ്ട് പിടിപ്പിച്ച് ഒരു മരത്തിന്മേൽ ചേർത്ത് കെട്ടിച്ചിട്ട് മൂത്തനായർ തന്നെ രണ്ടുമൂന്നു വീക്ക് വെച്ചുകൊടുത്തു. അപ്പോൾ ആ അടിക്കപ്പെട്ട കള്ളൻ പരമാർത്ഥമെല്ലാം ഉണ്ടായതുപോലെ പറയുകയും തേജസ്സ് പ്രദക്ഷിണം വെച്ച ആ കിണറ്റിലിറങ്ങി ഒരു പൊതിക്കെട്ടെടുത്ത് കൊണ്ടുവന്നു ശാസ്ത്രികൾക്ക് കൊടുക്കുകയും ചെയ്തു. ശാസ്ത്രികൾ ആ പൊതി അഴിച്ചുനോക്കിയപ്പോൾ അമ്യാരുടെ ആഭരണങ്ങളെല്ലാം അതിലുണ്ടായിരുന്നു. ശാസ്ത്രികൾ സന്തോഷിച്ചു രണ്ടുകയ്യും ഉയർത്തി മൂത്തനായരെ അനുഗ്രഹിച്ചിട്ട് ആഭരണങ്ങളും കൊണ്ട് മഠത്തിലേക്ക് പോയി. ആ പൊതി കിണട്ടിലിട്ടിരുന്നത് ആ കള്ളൻ തന്നെയായിരുന്നു എന്നുള്ളത് പറയണമെന്നില്ലല്ലോ. ശാസ്ത്രികൾ ആഭരണങ്ങളെല്ലം മഠത്തിൽ കൊണ്ട് ചെന്നു അമ്യാരുടെ കയ്യിൽ കൊടുക്കുകയും ഉണ്ടായ സംഗതികളെല്ലാം പറഞ്ഞു കേൾപിക്കുകയും ചെയ്തു . അപ്പോൾ അമ്യാർക്കുണ്ടായ സന്തോഷം എത്രമാത്രമെന്നു പറയാൻ പ്രയാസം. പിറ്റേ ദിവസം കാലത്തേ ശാസ്ത്രികളും അമ്യാരും കുളിച്ചു കാവിൽപ്പോയി ഭഗവതിയെ വന്ദിച്ച് ചില വഴിപാടുകളും കഴിച്ചു മടങ്ങിവന്നു യഥാപൂർവ്വം സുഖമായി താമസിച്ചു.

ഇങ്ങനെ ചിറ്റൂർകാവിൽ ഭഗവതിയുടെ മാഹാത്മ്യങ്ങളും അത്ഭുത പ്രവൃത്തികളും ഇനിയും വളരെ പറയാനുണ്ട്. എങ്കിലും വിസ്തരഭയത്താൽ ഇപ്പോൾ വിരമിക്കുന്നു.

ചിറ്റൂർ കാവിൽഭഗവതി! ചെറ്റു കഥിച്ചേൻ, ത്വദീയമാഹാത്മ്യം
തെറ്റുകളുള്ളതശേഷം! മറ്റും കൃപയാ പൊറുത്തു കാക്കുക മാം

# 117. കല്ലൂർ നമ്പൂരിപ്പാടന്മാർ

ശ്രീപരശുരാമൻ കേരളത്തിന്റെ രക്ഷയ്ക്കായി അഷ്ടവൈദ്യന്മാരെ നിയമിച്ചതുപോലെ ആറു മാന്ത്രിക കുടുംബക്കാരേയും നിയമിച്ചു. അവരിൽ മൂന്ന് കുടുംബക്കാർ സന്മന്ത്രവാദികളും ശേഷം കുടുംബക്കാർ ദുർമ്മന്ത്രവാദികളുമായിരുന്നു. സന്മന്ത്രവാദികളിൽ ഒരു കുടുംബക്കാര നാണ് കല്ലൂർ നമ്പൂരിപ്പാടന്മാർ. അവർ ദുർമ്മന്ത്രവാദങ്ങൾ ഒരിക്കലും ചെയ്യുകയില്ല.

കല്ലൂർ നമ്പൂരിപ്പാടന്മാരുടെ ഇല്ലം ആദ്യം ബ്രിട്ടീഷ് മലബാറിൽ കോട്ടയ്ക്കൽ സമീപത്തായിരുന്നു. കുറച്ചുകാലം കഴിഞ്ഞപ്പോൾ എന്തോ കാരണവശാൽ സാമൂതിരിപ്പാട്ടിലേക്ക് ഇവരോട് നല്ല രസമില്ലാതെയായി ത്തീർന്നു. അതിനാലവർ അവിടെനിന്ന് പോന്ന് വള്ളുവനാട് താലൂക്കിൽ പട്ടാമ്പി തീവണ്ടി സ്റ്റേഷനിൽ നിന്നു മൂന്ന് നാഴിക കിഴക്ക് പള്ളിപ്പുറമംശം ദേശത്ത് ചെങ്ങണം കുന്നത്ത് ഭഗവതീക്ഷേത്രത്തിനു സമീപം ഭാരതപ്പുഴയുടെ വടക്കായി ഒരു സ്ഥലത്ത് താമസമാക്കി. എങ്കിലും അവിടേയും അവരുടെ വാസം സ്ഥിരമായില്ല. ആ ദിക്കിൽ താമസമാക്കി യിരുന്ന മുഹമ്മദീയരുടെ ഉപദ്രവം നമ്പൂരിപ്പാടന്മാർക്ക് ദുസ്സഹമായിരുന്നു. എന്നുമാത്രമല്ല, നമ്പൂരിപ്പാടന്മാർ അവിടെ താമസമാക്കിയതിന്റെശേഷം സാമൂതിരിപ്പാടിലെ വിരോധം പൂർവ്വാധികം വർദ്ധിക്കുകയും ചെയ്തു. അതിന് സ്വൽപ്പമായ ഒരു കാരണവുമുണ്ടായിത്തീർന്നു. കൊച്ചി രാജ സ്വരൂപം വകയായവെളിയങ്കോട് അംശത്തിൽ 'പെരുമ്പടപ്പ്'എന്നൊരു ക്ഷേത്രവും ഏതാനും വസ്തുവകകളും ഉണ്ട്. കൊച്ചി രാജാക്കന്മാർക്ക് തിരുമൂപ്പ് കിട്ടിയാൽ അവിടെച്ചെന്ന്'അരിയിട്ടുവാഴ്ച' എന്നൊരു ക്രിയ നടത്തുക പതിവാണ്. അതിനുവേണ്ടുന്ന സകലസാധനങ്ങളും ശേഖരിച്ചു കൊടുത്തിരുന്നത് അക്കാലത്ത് കൊച്ചി രാജാക്കന്മാരുടെ ഇഷ്ടനായിരുന്ന ഒരു കല്ലൂർ നമ്പൂരീപ്പാടായിരുന്നു. അതുകൊണ്ടും കൂടിയായിരുന്നു സാമൂതിരിപ്പാട്ടിലേക്ക് നമ്പൂരിപ്പാടന്മാരോട് വിരോധം വർദ്ധിച്ചത്. ഇങ്ങനെ എല്ലാം കൊണ്ടും ചെങ്ങണംകുന്നത്തെ താമസം നമ്പൂരിപ്പാടന്മാർക്ക് ഏറ്റവും ദുഷ്ക്കരമായിത്തീർന്നു. അതിനാൽ കൊച്ചിരാജാവ് അവരെ കുടുംബസഹിതം തൃപ്പൂണിത്തുറയ്ക്ക് കൊണ്ടുപോയി. അക്കാലത്ത് 'മണിയമ്പിള്ളിമന'എന്ന്പ്രസിദ്ധമായിരുന്ന ബ്രാഹ്മണഗൃഹം അന്യംനിന്നു

പോവുകയാൽ ആ ഇല്ലവും ഇല്ലം വകയായ സകല വസ്തുവകകളും സർക്കാരിൽ ചേർത്തിരിക്കുകയായിരുന്നു. അതിനാൽ കൊച്ചീരാജാവ് നമ്പൂരിപ്പാടന്മാരെ സകുടുംബം ആ ഇല്ലത്ത് കയറ്റിത്താമസിപ്പിക്കുകയും ഇല്ലം വകസകല വസ്തുവകകളും നമ്പൂരിപ്പാട്ടിലേക്ക് ദാനമായിക്കൊടുക്കുകയും ചെയ്തു.

അനന്തരം ഏതാനും കൊല്ലങ്ങൾ കഴിഞ്ഞതിന്റെ ശേഷം അവർ അവിടെനിന്നും കുടുംബസമേതം പോയി തൃശ്ശിവപേരൂർ താലൂക്കിൽ അവിണിശ്ശേരി വില്ലേജിൽ ഒല്ലൂർ തീവണ്ടി സ്റ്റേഷനിൽ നിന്ന് ഏകദേശം അരനാഴിക പടിഞ്ഞാറ് സ്ഥിരവാസമാക്കി. ഇത് കൊല്ലം 1030-ാമാണ്ടാണെന്നാണ് കേൾവി. ഇപ്പോഴും അവരുടെ സ്ഥിരവാസം അവിടെത്തന്നെയാണ്. എങ്കിലും ചെങ്ങണംകുന്നത്തും തൃപ്പൂണിത്തുറയിലുമുള്ള ഇല്ലങ്ങളും വസ്തുക്കളുമെല്ലാം ഇപ്പോഴും അവരുടെ കൈവശാനുഭവാത്തിൽ തന്നെയാണ് ഇരിക്കുന്നത്. എന്നുമാത്രമല്ല, കാര്യങ്ങളന്വേഷിക്കുന്നതിനും മറ്റുമായി ചിലപ്പോൾ അവർ ആ രണ്ടു സ്ഥലത്തും പോയി താമസിക്കാറുമുണ്ട്. കല്ലൂർ നമ്പൂരിപ്പാടന്മാർ ചെങ്ങണംകുന്നത്തു ഭഗവതിയെ തങ്ങളുടെ കുടുംബപരദേവതയായിട്ടാണ് വിചാരിക്കുകയും ആചരിക്കുകയും ചെയ്തുപോരുന്നത്. അതിനാൽ അവിടെ ഭജനത്തിനായിട്ടും അവർ ചിലപ്പോൾ അവിടെച്ചെന്ന് താമസിക്കാറുണ്ട്.

കല്ലൂർ നമ്പൂരിപ്പാടന്മാർ വേദവേദാംഗികളിലും മന്ത്രവാദത്തിലും പണ്ടേ തന്നെ അതിനിപുണന്മാരായിരുന്നു. അവരിൽ ചിലർ നല്ല കവികളുമായിരുന്നു. എന്നാൽ അവർക്ക് അധികം പ്രസിദ്ധി മന്ത്രവാദത്തിലാണ്. അവർ തൃപ്പൂണിത്തുറെ നിന്ന് അവിണിശ്ശേരിക്ക് മാറിത്താമസിക്കാനിടയായതുതന്നെ അവരുടെ മന്ത്രവാദത്തിന്റെ ശക്തിനിമിത്തമാണെന്നാണ് ഐതിഹ്യം. അത് എങ്ങനെയെന്ന് ചുരുക്കത്തിൽ താഴെപറഞ്ഞുകൊള്ളുന്നു.

അവിണിശ്ശേരി എന്ന ദേശത്ത് 'കിഴക്കെക്കാളിക്കാട്' എന്ന് പ്രസിദ്ധമായിട്ട് ഒരു മനയുണ്ടായിരുന്നു. അനവധി സ്വത്തുക്കളുണ്ടായിരുന്ന ആ ബ്രാഹ്മണഗൃഹത്തിൽ ഒരു കാലത്ത് പുരുഷന്മാരാരുമില്ലാതെയായി. ഒടുക്കം നാല് അന്തർജ്ജനങ്ങൾ മാത്രംശേഷിച്ചു. അവരിൽ മൂന്ന് അന്തർജ്ജനങ്ങൾ മരിച്ചപ്പോഴും ശേഷക്രിയകൾ ചെയ്തത് അവിടെ

അടുത്തുതന്നെയുള്ള മൂക്കന്നൂരില്ലത്തെ ഒരു നമ്പൂരിയായിരുന്നു. കാളിക്കാട്ടുമനയ്ക്കലെ നമ്പൂരിപ്പാടന്മാർ അനേകം മൂർത്തികളെ സേവിച്ചു പ്രസാദിപ്പിക്കുകയും തങ്ങളുടെ പരദേവതകളാക്കിവെച്ചു പതിവായി പൂജിക്കുകയും ചെയ്തിരുന്നവരായിരുന്നു. അന്തർജ്ജനങ്ങളുടെ ശേഷക്രിയകൾ കഴിച്ചു ശേഷക്കാരനായിച്ചെന്നുചേർന്ന നമ്പൂരി അവിടെ കുടുംബപരദേവതകളായിത്തീർന്നിരുന്ന മൂർത്തികളെ വേണ്ടതുപോലെ പൂജിക്കുകയും സേവിക്കുകയും ചെയ്യാതിരുന്നതിനാൽ അദ്ദേഹത്തിനു ഭ്രാന്തു പിടിച്ചു. എന്നുമാത്രമല്ല, ഭ്രാന്തുപിടിച്ച് ഓടിനടന്ന അദ്ദേഹം കുറച്ചുകാലം കഴിഞ്ഞപ്പോൾ രക്തം ഛർദ്ദിച്ചു മരിക്കുകയും ചെയ്തു. പിന്നെയും അവിടെ പ്രതിദിനമെന്നപോലെ ഓരോ ഭയങ്കരസംഭവങ്ങൾ നടന്നുകൊണ്ടിരുന്നു. അതിനാൽ ജനങ്ങൾ ഭയം നിമിത്തം ആ മനയ്ക്കൽ കയറാതെയായിയെന്നല്ല, ആ മനയുടെ അടുക്കൽകൂടി വഴിനടക്കുക പോലും ചെയ്യാതെയായി. അപ്പോൾ ഏകാകിനിയായിരുന്ന ആ അന്തർജ്ജനത്തിന് അവിടെ കഴിച്ചുകൂട്ടുന്നതിനു വളരെപ്രയാസമായിത്തീർന്നു. അതിനാൽ ആ സാധ്വി തൃപ്പൂണിത്തുറെച്ചെന്നു വലിയതമ്പുരാൻ തിരുമനസ്സിലെ സന്നിധിയിൽ ഈ സങ്കടങ്ങളെല്ലാമറിയിച്ചു. ഉടനെ വലിയതമ്പുരാൻതിരുമനസ്സുകൊണ്ട് കല്ലൂർ നമ്പൂരിപ്പാടിനെ തിരുമുമ്പാകെ വരുത്തി 'കാളിക്കാട്ടില്ലത്തു ചെന്ന് അവിടെ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഉപദ്രവങ്ങളെല്ലാം ഒഴിച്ചുകൊടുക്കണ'മെന്ന് കൽപ്പിച്ചു. നമ്പൂരിപ്പാട് ആ ഇല്ലത്തുചെന്ന് സംഗതികളെല്ലാം സൂക്ഷ്മമായി അന്വേഷിച്ചറിയുകയും കാളികാട്ടുനമ്പൂരിമാരുടെ പരദേവതകളായിരുന്ന മൂർത്തികൾക്കെല്ലാം യഥാവിധി പൂജകളും മറ്റും നടത്തി അവരെസന്തോഷിപ്പിക്കുകയും അപ്പോൾ അവിടെ ഉണ്ടായിക്കൊണ്ടിരുന്ന ഉപദ്രവങ്ങളെല്ലാംനീങ്ങുകയും അതറിഞ്ഞ് അവിടെ ദാസ്യപ്രവൃത്തിക്കും മറ്റും വേണ്ടുന്നവരെല്ലാം ചെന്നുതുടങ്ങുകയും അപ്പോൾ ഏകാകിനിയായിരുന്ന ആ അന്തർജ്ജനത്തിന്റെ ദുഃഖവുംഭയവുമെല്ലാമൊഴിഞ്ഞ് അവർക്ക് സുഖമാവുകയും ചെയ്തു. എങ്കിലും ആ മൂർത്തികളെയെല്ലാം യഥാവിധി പൂജിച്ചും സേവിച്ചും സന്തോഷിപ്പിച്ചുകൊണ്ടിരിക്കുന്നതിന് മതിയായവർ മറ്റാരുമില്ലാതിരുന്നതിനാൽ വലിയതമ്പുരാൻ തിരുമനസ്സിലെ കല്പനപ്രകാരം നമ്പൂരിപ്പാട് പിന്നെയും ആ ഇല്ലത്തുതന്നെ താമസിച്ചു.

അനന്തരം കുറച്ചുകാലം കഴിഞ്ഞപ്പോൾ അവിടെ ഏകയായി ശേഷിച്ചിരുന്ന ആ അന്തർജ്ജനവും കാലധർമ്മത്തെ പ്രാപിക്കുകയും അവരുടെ അപരക്രിയകളും നമ്പൂരിപ്പാടുതന്നെ നടത്തുകയും ആ സംഗതി വലിയതമ്പുരാൻ തിരുമനസ്സിലെ അടുക്കൽ അറിയിക്കുകയും അപ്പോൾ തിരുമനസ്സുകൊണ്ട് നമ്പൂരിപ്പാടിനോട് 'ഇനി നിങ്ങളെല്ലാവരും ഇവിടെ നിന്ന് (തൃപ്പൂണിത്തുറെനിന്ന്) മാറി കുടുംബസഹിതം ആ കാളികാട്ടില്ലത്തു ചെന്ന് താമസിച്ചുകൊള്ളണം. അന്യംനിന്നതായ ആ ഇല്ലവും ആ ഇല്ലംവകയായിട്ടുള്ള സകല വസ്തുവകകളും നിങ്ങൾക്കായി തന്നിരിക്കുന്നു' എന്ന് കൽപ്പിക്കുകയും അപ്രകാരം തിട്ടൂരം അയച്ചുകൊടുക്കുകയും അക്കാലം മുതൽ കല്ലൂർനമ്പൂരിപ്പാടന്മാരുടെ സ്ഥിരവാസം അവിടെയാകുകയും ചെയ്തു. ഇപ്രകാരമാണ് കല്ലൂർ നമ്പൂരിപ്പാടന്മാരുടെ സ്ഥിരവാസം തൃപ്പൂണിത്തുറനിന്ന് മാറി അവിണിശ്ശേരിയിലായത്. നമ്പൂരിപ്പാടന്മാർ അവിടെ സ്ഥിരവാസമായ കാലം മുതൽ ആ മനയുടെ പേര് 'കല്ലൂർമന'യെന്നായി. എങ്കിലും അവിടെ സമൂപസ്ഥന്മാരായവരെല്ലാം ഇപ്പോഴും കാളികാട്ടുമനയെന്നാണ് പറഞ്ഞുവരുന്നത്.

കല്ലൂർ നമ്പൂരിപ്പാടന്മാർ വലിയ മന്ത്രവാദികളായിത്തീർന്നതിനു പല കാർണങ്ങൾ ജനങ്ങൾ പറഞ്ഞുവരുന്നുണ്ട്. അവയിൽ ചിലത് താഴെപ്പറഞ്ഞുകൊള്ളുന്നു:

കല്ലൂർനമ്പൂരിപ്പാടന്മാർ സകുടുംബം ചെങ്ങണംകുന്നത്ത് പാർത്തിരുന്ന കാലത്ത് അവിടെനിന്ന് ഒരു നമ്പൂരിപ്പാട് തൃശ്ശിവപേരൂർച്ചേന്ന് വടക്കുന്നാഥക്ഷേത്രത്തിൽ ഭജനം തുടങ്ങി. ഭജനം വളരെ നിഷ്ഠയോടുകൂടിയാണ് നടത്തിയിരുന്നത്. രണ്ടുനേരവും നട തുറക്കുമ്പോഴേക്ക് കുളികഴിച്ച് ക്ഷേത്രത്തിലെത്തും. പിന്നെ നടയടയ്ക്കുന്നതു വരെ ജപിച്ചുകൊണ്ടും ഈശ്വരധ്യാനം ചെയ്തുകൊണ്ടും മണ്ഡപത്തിൽത്തന്നെ ഇരിക്കും. അങ്ങനെയായിരുന്നു പതിവ്. ഇടയ്ക്ക് സന്ധ്യാവന്ദനത്തിന് സമയമാകുമ്പോൾ അതിനു മാത്രമേ അവിടെനിന്ന് എഴുന്നേറ്റുപോവുകയുള്ളു. അതു കഴിഞ്ഞാൽ പിന്നെയും അവിടെത്തന്നെ വന്നിരിക്കും. ഉച്ചയ്ക്ക് ഒരു നേരംമാത്രം സ്വൽപ്പം ഭക്ഷണം കഴിക്കും. പിന്നെ ജലപാനം പോലും പതിവില്ലായിരുന്നു.

അങ്ങനെ ഏതാനും കൊല്ലങ്ങൾ കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം വൈകുന്നേരം നമ്പൂരിപ്പാട് ഈശ്വരധ്യാനത്തോടുകൂടിയിരുന്നപ്പോൾ ക്ഷേത്രത്തിൽ അത്താഴപൂജയും തൃപ്പുകയും മറ്റും കഴിഞ്ഞു. അദ്ദേഹം അതൊന്നും അറിയില്ല. അദ്ദേഹം ധ്യാനത്തിൽനിന്നുണർന്ന് കണ്ണുതുറന്ന് നോക്കിയപ്പോൾ ക്ഷേത്രത്തിൽ ശാന്തിക്കാർ മുതലായവരാരുമില്ലായിരുന്നു. നട അടച്ചിരിക്കുന്നതായും കണ്ടു. 'ഇനി എന്താണ് വേണ്ടത്' എന്ന് വിചാരിച്ചുകൊണ്ട് അദ്ദേഹം അവിടെയിരുന്നപ്പോൾ എവിടെനിന്നോ ഒരു ഗ്രന്ഥം അദ്ദേഹത്തിന്റെ മുൻപിൽ വന്നുവീണു. അതെടുത്തുവെച്ചും കൊണ്ട് അദ്ദേഹം പിന്നെയും വിചാരമഗ്നനായി അവിടെത്തന്നെയിരുന്നു. അങ്ങനെ കുറച്ചുനേരം കഴിഞ്ഞപ്പോഴേക്കും കുളിക്കാൻ പോകാനുള്ള നേരമായതിനാൽ അദ്ദേഹം കുളിക്കാൻ പോയി. ശാന്തിക്കാർ കുളിച്ചുവന്ന് നട തുറന്നപ്പോഴേക്കും നമ്പൂരിപ്പാടും കുളിയും മറ്റും കഴിച്ചു പതിവു പോലെ മണ്ഡപത്തിലെത്തി. അദ്ദേഹം പിന്നെയും നിഷ്ഠയോടുകൂടി ഭജിച്ചുകൊണ്ട് യഥാപൂർവ്വം അവിടെത്തന്നെ താമസിച്ചു.

അനന്തരം ഏതാനും കൊല്ലങ്ങൾകൂടി കഴിഞ്ഞതിന്റെശേഷം ഒരു ദിവസം പാർവ്വതീപരമേശ്വരന്മാർ നമ്പൂരിപ്പാട്ടിലെ മുമ്പിൽ പ്രത്യക്ഷീഭവിക്കുകയും ഭഗവാൻ അദ്ദേഹത്തോട് 'ഇനി ഭജനം മതിയാക്കി ഇല്ലത്തേക്ക് പോകാം. ഇവിടെ കിട്ടീട്ടുള്ള ഗ്രന്ഥം ഞാൻ ഇട്ടുതന്നതാണ്. അതു നോക്കി അതിൽപ്പറഞ്ഞിരിക്കുന്നതുപോലെ ചെയ്തുകൊണ്ടാൽ സർവ്വവും സഫലമാകും. ആ ഗ്രന്ഥത്തിന്റെ അവസാനഭാഗത്ത് പറഞ്ഞിട്ടുള്ള വിധിപ്രകാരം ഭഗവതിസ്സേവ കഴിച്ചുകൊണ്ടാൽ സകലകാര്യങ്ങളും സാധിക്കും. സാധാരണമായിട്ടുള്ള ഭഗവതിസ്സേവയേക്കാൾ കുറച്ചുകൂടി വിസ്തരിച്ചാണ് ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നത്. അതിനാൽ ഈ വിധിപ്രകാരം കഴിക്കുന്ന ഭഗവതിസ്സേവയുടെ പേര് 'വലിയ ഭഗവതിസ്സേവ' എന്നാക്കിക്കൊള്ളണം. ഞാൻ ഈ പറഞ്ഞിട്ടുള്ളതൊന്നിനും യാതൊരു വ്യത്യാസവും വരുന്നതല്ല. ഞങ്ങൾ രണ്ടുപേരും വേണ്ടതുപോലെ പ്രസാദിച്ചിരിക്കുന്നു' എന്നരുളിചെയ്തിട്ട് ഭഗവാൻ ദേവിയോടുകൂടി അപ്പോൾത്തന്നെ അന്തർദ്ധാനം ചെയ്യുകയും ചെയ്തു. ഉടനെ നമ്പൂരിപ്പാട് പാർവ്വതീപരമേശ്വരന്മാർ മറഞ്ഞ ആ ദിക്കു നോക്കി സാഷ്ടാംഗം വീണു നമസ്ക്കരിച്ചു. അദ്ദേഹത്തിന് അപ്പോഴുണ്ടായ സന്തോഷാത്ഭുതപാരവശ്യം എത്രമാത്രമെന്നും ഏതുപ്രകാരമെന്നും പറവാൻ പ്രയാസം. നമ്പൂരിപ്പാട്

ആ രാത്രി അവിടെക്കഴിച്ചു കൂട്ടിയതിന്റെശേഷം പിറ്റേദിവസം കാലത്തെ കുളിയും സന്ധ്യാവന്ദനാദികളും കഴിച്ച് അവിടെ 'ശ്രീമൂലസ്ഥാനം' മുതൽ വേണ്ടുന്ന സ്ഥലങ്ങളിലെല്ലാം വന്ദനവും ദർശവും കഴിച്ചിട്ടു മനയ്ക്കലേക്ക് പോയി. കല്ലൂർനമ്പൂരിപ്പാടന്മാർ വലിയ മന്ത്രവാദികളായിത്തീർന്നത് ശ്രീപരമേശ്വരന്റേയും ശ്രീപാർവ്വതിയുടേയും പ്രസാദംകൊണ്ടും ഭഗവാന്റെ ഉപദേശപ്രകാരമുള്ള വലിയ ഭഗവതിസ്സേവകൊണ്ടും ഭഗവാൻ പ്രസാദിച്ചു കൊടുത്ത ഗ്രന്ഥംമൂലവുമാണ്. വേറെയും ചില കാരണങ്ങളില്ലെന്നില്ല. അവയും യഥാവസരം പിന്നാലെ പ്രസ്താവിക്കാൻ നോക്കാം. ഏതെങ്കിലും പ്രസ്തുത നമ്പൂരിപ്പാട് ഒരേർപ്പാട് നിശ്ചയിച്ചു. അതെങ്ങനെയെന്നാൽ കല്ലൂർ മനയ്ക്കലുണ്ടാകുന്ന പുരുഷന്മാരെയെല്ലാവരും സമാവർത്തനം കഴിഞ്ഞാലുടനെ വടക്കുന്നാഥക്ഷേത്രത്തിൽ ഒരു സംവത്സരഭജനം നടത്തണമെന്നും അത് കഴിഞ്ഞിട്ടില്ലാതെ മന്ത്രവാദം ചെയ്തുതുടങ്ങരുതെന്നുമാണ്. ആ ഏർപ്പാട് ഇപ്പോഴും അവിടെ ശരിയായി നടന്നുപോകുന്നുണ്ട്. ഈ ഏർപ്പാട് നിശ്ചയിക്കുകയും വടക്കുന്നാഥക്ഷേത്രത്തിൽ ഭജിച്ചു പാർവ്വതീപരമേശ്വരന്മാരെ പ്രത്യക്ഷീകരിക്കുകയും ചെയ്ത ആ നമ്പൂരിപ്പാട്ടിലെ പേര് 'കുമാരസ്വാമി' എന്നായിരുന്നത്രെ.

ഈ കുമാരസ്വാമി നമ്പൂരിപ്പാട് വടക്കുന്നാഥക്ഷേത്രത്തിലെ സംവത്സരഭജനം കഴിഞ്ഞു മനയ്ക്കൽ മടങ്ങിയെത്തീട്ട് ഏതാനും ദിവസങ്ങൾ കഴിഞ്ഞതിന്റെശേഷം കാശി, രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളിൽപ്പോയി ഗംഗാസ്നാനം, സേതുസ്നാനം മുതലായവയുംകൂടി നിർവ്വഹിച്ചു. അദ്ദേഹം രാമേശ്വരത്തുനിന്ന് മടങ്ങിവരും വഴി തിരുവനന്തപുരത്തെത്തി മഹാരാജസന്നിധിയിൽച്ചെന്നു മുഖം കാണിക്കുകയും ചെയ്തു. അന്ന് തിരുവിതാംകൂർ രാജ്യം ഭരിച്ചിരുന്നത് കൊല്ലം 973–ാമാണ് കുംഭമാസത്തിൽ നാടുനീങ്ങിയ കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ടായിരുന്നു. തിരുമനസ്സുകൊണ്ട് ഈ നമ്പൂരിപ്പാടിനെക്കുറിച്ച് മുമ്പേതന്നെ കേട്ടറിഞ്ഞിരുന്നതിനാൽ അദ്ദേഹത്തെ അവിടെ യഥായോഗ്യം സ്വീകരിക്കുകയും സൽക്കരിക്കുകയും ചെയ്തു.

അക്കാലത്ത് അവിടെ ജനങ്ങൾക്ക് അതിദുസ്സഹമായ ഒരുപദ്രവം നേരിട്ടിരുന്നു. 933–ാമാണ്ട് നാടുനീങ്ങിയ മാർത്താണ്ഡവർമ്മ മഹാരാജാവ് രാജദ്രോഹികളായിരുന്ന എട്ടുവീട്ടിൽ പിള്ളമാരെയെല്ലാം പിടിപ്പിച്ചു പടിഞ്ഞാറെ കടൽപ്പുറത്ത് കൊണ്ടുപോയി കഴുത്തുവെട്ടി കടലിലേക്ക്

തള്ളുകയും അവരുടെ സ്ത്രീകളെയല്ലാം പിടിച്ച് സമുദ്രതീരവാസികളായ മുക്കുവർക്ക് കൊടുക്കുകയും ചെയ്താണല്ലോ അവരുടെ വംശം നശിപ്പിച്ചത്. ആ പിള്ളമാരുടെ പരേതാത്മാക്കളും അവർ സേവിച്ചിരുന്ന ഉഗ്രമൂർത്തികളുമാണ് അന്ന് ജനങ്ങളെ ഉപദ്രവിച്ചുകൊണ്ടിരുന്നത്. ആ പിള്ളമാരുടെ ശേഷക്രിയകൾ ചെയ്‌വാനാരുമുണ്ടായിരുന്നില്ലല്ലോ.

'ആബ്ദദീക്ഷാദിലോപേന പ്രേതാ യാന്തി പിശാചതാം
സ്വജനാൻ ബാധമാനാസ്തേവിചരന്തി മഹീതലേ'

എന്നാണല്ലോ പ്രമാണം. ആ മൂർത്തികളുടെ ഉപദ്രവം ജനങ്ങൾക്ക് മിക്ക ദിവസങ്ങളിലും ഉണ്ടായിരുന്നു. വിശേഷിച്ച് ചൊവ്വാഴ്ചയും വെള്ളി യാഴ്ചയും രാത്രിയിൽ മദ്ധ്യയാമത്തിങ്കലായിരുന്നു അതികലശലായിരു ന്നത്. ആ പിശാചുക്കളുടെയും മൂർത്തികളുടെയും സഞ്ചാരം കടൽപ്പുറം മുതൽ പടിഞ്ഞാറേക്കോട്ടവാതിൽ വരെയായിരുന്നു. പത്മനാഭസ്വാമിയെ ക്കുറിച്ചുള്ള ഭയംകൊണ്ടോ എന്തോ അവർ കോട്ടയ്ക്കകത്ത് കടക്കാറില്ല. പത്ത് നാഴിക രാത്രിയാകുമ്പോൾ അവരെല്ലാവരും കൂടി കൂട്ടംകൂടി കടൽപ്പുറത്തുനിന്ന് കിഴക്കോട്ട് പുറപ്പെടും. പിന്നെ പത്തു നാഴിക വെളുപ്പാനുള്ളപ്പോൾ വരെ ആ പ്രദേശത്തൊക്കെ അവരുടെ സഞ്ചാരമാണ്. അതിനിടയ്ക്ക് മനുഷ്യരായിട്ടുള്ളവരെ ആരെയെങ്കിലും കണ്ടാൽ അവർ കഥകഴിക്കും. അതിനാൽ അക്കാലത്ത് ആരും പുറത്തിറങ്ങി സഞ്ചരിക്കാ റില്ല. എന്നുമാത്രമല്ല, അക്കാലത്ത് ആ പ്രദേശത്തെങ്ങും ആരും പാർത്തി രുന്നുമില്ല. ഈ മൂർത്തികൾ ഉറക്കെ അലറുകയും അട്ടഹസിക്കുകയും ചെയ്തുകൊണ്ടാണ് സഞ്ചരിച്ചിരുന്നത്. അതിനാൽ ആ പ്രദേശത്തെങ്ങും ആർക്കും പേടിച്ചിട്ടു പുരയ്ക്കകത്തുപോലും കിടന്നുറങ്ങാൻ നിവൃത്തിയില്ലാ യിരുന്നു. ഈ ഉപദ്രവമൊഴിക്കുന്നതിന് മഹാരാജാവ് തിരുമനസ്സുകൊണ്ട് അനേകം മന്ത്രവാദികളെ വരുത്തി പലതും ചെയ്യിച്ചുനോക്കി. ഒന്നു കൊണ്ടും ഒരു ഫലവുമുണ്ടായില്ല. അങ്ങനെയിരുന്നപ്പോളാണ് കുമാര സ്വാമിനമ്പൂരിപ്പാട് അവിടെ ചെന്നുചേർന്നത്.

നമ്പൂരിപ്പാട് മുഖം കാണിച്ചപ്പോൾത്തന്നെ തിരുമനസ്സുകൊണ്ട് ഈ സംഗതികളെല്ലാം അദ്ദേഹത്തോട് കൽപ്പിക്കുകയും ഏതുവിധവും ഈ ഉപദ്രവം മാറ്റിക്കൊടുക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. സംഗതി കളെല്ലാം കേട്ടുമനസ്സിലാക്കിയതിന്റെ ശേഷം നമ്പൂരിപ്പാട് "ആട്ടെ,

ഞാനൊരു എഴുത്തെഴുതിക്കൊടുത്താൽ അതുംകൊണ്ടുപോയി കോട്ട വാതിൽക്കൽ അകത്തുനിൽക്കുകയും ആ മൂർത്തികൾ പുറത്തുവരുമ്പോൾ അത് അവരുടെ അടുക്കലേക്ക് എറിഞ്ഞുകൊടുക്കുകയും ചെയ്‌വാൻ ധൈര്യമുള്ളവർ ഇവിടെ ആരെങ്കിലുമുണ്ടോ?" എന്ന് ചോദിച്ചു. അതിന് മറുപടിയായി "അതിനാരെങ്കിലുമുണ്ടാകും" എന്ന് കൽപ്പിച്ചു. അപ്പോൾ നമ്പൂരിപ്പാട് "എന്നാൽ അത് ഇന്നുതന്നെ വേണം. ഇന്ന് വെള്ളിയാഴ്ച യാണല്ലോ, ഞാൻ പോയി കുളിയും സന്ധ്യാവന്ദനാദികളും അത്താഴവും കഴിച്ചുവരാം" എന്ന് പറയുകയും അതിനെ സമ്മതിച്ച് തിരുമനസ്സുകൊണ്ട് ഒരാളെക്കൂട്ടി നമ്പൂരിപ്പാടിനെ അയയ്ക്കുകയും ചെയ്തു.

നമ്പൂരിപ്പാട്ടിലേക്ക് കേമമായിട്ട് അത്താഴത്തിനും മറ്റും കൽപ്പിച്ചു ചട്ടംകെട്ടിയിരുന്നു എന്നുള്ളത് പ്രത്യേകം പറയണമെന്നില്ലല്ലോ. എട്ട് നാഴിക രാത്രിയായപ്പോഴേക്കും നമ്പൂരിപ്പാട് കുളിയും അത്താഴവും മറ്റും കഴിച്ച് തിരുമുമ്പാകെ എത്തി. അപ്പോഴേക്കും തിരുമനസ്സിലെ അത്താഴമ മൃതേത്തും കഴിഞ്ഞിരുന്നു. അപ്പോൾ നമ്പൂരിപ്പാട് "ഒരോലയും എഴുത്താ ണിയും (നാരായവും) വേണം" എന്ന് പറയുകയാൽ കൽപനപ്രകാരം ഒരാൾ അവ അവിടെക്കൊണ്ടുചെന്ന് കൊടുത്തു. നമ്പൂരിപ്പാട് ആ ഓലയെടുത്ത് വാർന്നു മുറിച്ച് അതിൽ എന്തോ എഴുതി മടക്കി ക്കെട്ടിവെച്ചു. അപ്പോഴേക്കും ഒരു പട്ടാളശ്ശിപായി അവിടെ എത്തുകയാൽ തിരുമനസ്സുകൊണ്ട് "ഇതാ, ഈ ആളാണ് എഴുത്ത് കൊണ്ടുപോകുന്നത്" എന്ന് കൽപ്പിക്കുകയും നമ്പൂരിപ്പാട് ആ എഴുത്ത് ആ ശിപായിയുടെ കൈയ്യിൽ കൊടുത്തിട്ട് "ഇത് പടിഞ്ഞാറെ കോട്ടവാതിൽക്കൽ കൊണ്ടുചെന്ന് ആ ദുഷ്ടമൂർത്തികൾ അവിടെ വരുമ്പോൾ അകത്തു നിന്നുകൊണ്ട് പുറത്തേക്ക് എറിഞ്ഞുകൊടുക്കണം. അപ്പോൾ അവർ എന്തു ചെയ്യുന്നു എന്നറിഞ്ഞ് ആ വിവരം ഇവിടെ വന്ന് പറയുകയും വേണം." എന്നു പറയുകയും ചെയ്തു. ഉടനെ ആ ശിപായി ആ എഴുത്തും കൊണ്ട് ഒരു കുതിരപ്പുറത്തുകയറി ഓടിച്ചു പടിഞ്ഞാറെ കോട്ടവാതിൽക്ക ലെത്തി. അപ്പോഴേക്കും ആ ദുഷ്ടമൂർത്തികളുടെ അലർച്ച കേട്ടുതുടങ്ങി. കുറച്ചു സമയം കഴിഞ്ഞപ്പോഴേക്കും അവരെല്ലാവരും കോട്ടവാതിൽക്കെ ലത്തി. അപ്പോൾ ആ ശിപായി ധൈര്യസമേതം കോട്ടയ്ക്കകത്ത് നിന്നു കൊണ്ട് നമ്പൂരിപ്പാട്ടിലെ എഴുത്ത് അവരുടെ അടുക്കലേക്ക് വലിച്ചെറിഞ്ഞു. ആ എഴുത്ത് അവരുടെ അടുക്കൽ എത്തിയ ക്ഷണത്തിൽ ആ

മൂർത്തികളെല്ലാം ആർത്തനാദം പുറപ്പെടുവിച്ചുകൊണ്ട് വന്നവഴിയേ പടിഞ്ഞാട്ടോടി സമുദ്രത്തിൽച്ചാടി മറഞ്ഞു. എഴുത്തുകൊണ്ടു പോയിരുന്ന ശിപായി മടങ്ങിവന്ന് ആ വിവരമെല്ലാം തിരുമനസ്സിലെ സന്നിധിയിൽ അറിയിച്ചു. അപ്പോൾ നമ്പൂരിപ്പാട് "ആ ഉപദ്രവം അങ്ങനെയൊഴിഞ്ഞു. ഇനി ആ ദുഷ്ടമൂർത്തികളുടെ ഉപദ്രവം ഒരിക്കലും ഉണ്ടാവുകയില്ല" എന്നു പറഞ്ഞു. ഉടനെ തിരുമനസ്സുകൊണ്ട് 'ഞാനും അങ്ങനെതന്നെ വിശ്വസിക്കുന്നു' എന്ന് കൽപ്പിക്കുകയും നമ്പൂരിപ്പാടിനെ കിടക്കാൻ കൽപ്പിച്ചയയ്ക്കുകയും തിരുമനസ്സുകൊണ്ട് പള്ളിയറയിലേക്ക് എഴുന്നള്ളുകയും ചെയ്തു.

പിറ്റേദിവസം നമ്പൂരിപ്പാട് തിരുമുമ്പാകെച്ചെന്ന് യാത്രയറിയിച്ചപ്പോൾ തിരുമനസ്സുകൊണ്ട് അദ്ദേഹത്തിന് വീരശൃംഖല മുതലായ അനേകം സമ്മാനങ്ങളും യാത്രച്ചെലവുവകയ്ക്ക് ആയിരം പണവും കൽപ്പിച്ചുകൊടുത്തു. നമ്പൂരിപ്പാട് അവയെല്ലാം വാങ്ങിക്കൊണ്ട് അന്നുതന്നെ സസന്തോഷം സ്വദേശത്തേയ്ക്ക് പോവുകയും ചെയ്തു. നമ്പൂരിപ്പാട്ടിലെ എഴുത്ത് കണ്ട് പേടിച്ചോടിപ്പോയ ദുർമ്മൂർത്തികളുടെ ഉപദ്രവം അതിൽപിന്നെ ആ ദേശത്തെങ്ങും ഒരിക്കലുമുണ്ടായിട്ടില്ല. ഈ കുമാരസ്വാമിനമ്പൂരിപ്പാട്ടിലെ രണ്ടാമത്തെ പൗത്രൻ ഉണ്ടായപ്പോൾത്തന്നെ അദ്ദേഹത്തിന് ആയുസ്സ് കുറവാണെന്ന് ചിലർ പറയുകയാൽ കുമാരസ്വാമി നമ്പൂരിപ്പാട് പ്രസിദ്ധ ജ്യോത്സ്യനായിരുന്ന കാരക്കാട്ട് ഈശ്വരവാരിയരെക്കൊണ്ട് ആ ഉണ്ണിനമ്പൂരിപ്പാട്ടിലെ ജാതകമെഴുതിച്ചു. ഈശ്വരവാരിയർ പറയുന്നതും എഴുതിക്കൊടുക്കുന്നതുമൊന്നും തെറ്റുകില്ലെന്നായിരുന്നു ജനങ്ങളുടെ വിശ്വാസം. അത് വാസ്തവമായിരുന്നു. ഈശ്വരവാരിയർ ജ്യോതിശ്ശാസ്ത്രങ്ങളെല്ലാം പഠിച്ചുകഴിഞ്ഞതിന്റെ ശേഷം മുക്കാൽ വ്യാഴവട്ടക്കാലം (ഒൻപത് കൊല്ലം) കാരക്കാട്ട് സുബ്രഹ്മണ്യസ്വാമിയെ നിഷ്ഠയോടുകൂടി ഭജിച്ച് പ്രസാദിപ്പിച്ച മഹാനാണ്. പിന്നെ അദ്ദേഹം പറഞ്ഞാൽ ശരിയാകാതെയിരിക്കുമോ? അദ്ദേഹം ജാതകത്തിൽ എഴുതിക്കൊടുത്തത് ആ ഉണ്ണിനമ്പൂരിപ്പാട് ഇതുപത് വയസ്സ് തികയുന്നതിനുമുൻപ് വസൂരിദീനത്താൽ മരിക്കും എന്നായിരുന്നു. എന്നുമാത്രമല്ല, മരിക്കുന്ന ആണ്ടും മാസവും തീയതിയും നാഴികയും വിനാഴികയും എഴുതിക്കൊടുത്തു. അത് കണ്ടപ്പോൾ കുമാരസ്വാമി നമ്പൂരിപ്പാട് മുതലായവർക്ക് വളരെ സങ്കടമുണ്ടായി എന്നുള്ളത് പറയണമെന്നില്ലല്ലോ. എനിലും ആ മനസ്സലുള്ളവർ ഈ വർത്തമാനം പരസ്യമാക്കിയില്ല.

ആ ഉണ്ണിനമ്പൂരിപ്പാട് മുറയ്ക്ക് വളർന്നുവരികയും യഥാകാലം അദ്ദേഹത്തിന്റെ സമാവർത്തനം വരെയുള്ള ക്രിയകളൊക്കെ കഴിയുകയും ചെയ്തു. അനന്തരമദ്ദേഹം പിതമഹന്റെ നിശ്ചയപ്രകാരം തൃശ്ശിവപേരൂരെത്തി വടക്കുന്നാഥക്ഷേത്രത്തിലെ സംവത്സരഭജനവും നിർവ്വഹിച്ചു കൊണ്ടു മനയ്ക്കൽ മടങ്ങിയെത്തി. അപ്പോളദ്ദേഹം അദ്ദേഹത്തിന്റെ ജാതകം ഈശ്വരവാരിയർ ഇന്നിന്ന പ്രകാരമാണ് എഴുതിക്കൊടുത്തിരിക്കുന്നതെന്നുള്ള വിവരം എങ്ങനെയോ അറിയുകയും 'വസൂരിബാധയെത്തടുക്കുന്നതിനുള്ള ശക്തി ഭഗവതിക്കുള്ളതുപോലെ മറ്റാർക്കുമില്ലല്ലോ' എന്ന് വിചാരിച്ച് അടുത്ത ദിവസംതന്നെ ചെങ്ങണംകുന്നത്ത് ഭഗവതിക്ഷേത്രത്തിലെത്തി ഭജനം തുടങ്ങുകയും ചെയ്തു. ആ ഭജനവും കഠിനനിഷ്ഠയോടു കൂടുത്തന്നെയായിരുന്നു. കാലത്ത് ശാന്തിക്കാരൻ വന്ന് നട തുറക്കുമ്പോഴേക്കും ഉണ്ണിനമ്പൂരിപ്പാട് കുളിയും സന്ധ്യാവന്ദനവും കഴിച്ച് അമ്പലത്തിലെത്തും. പിന്നെ ഉച്ചപൂജ കഴിഞ്ഞ് നടയടയ്ക്കുന്നതുവരെ ജപവും നമസ്ക്കാരവും മറ്റുമായിട്ട് അവിടെത്താമസിക്കും. ഉച്ചപ്പൂജ കഴിഞ്ഞ് നടയടച്ചാൽ ഇല്ലത്തേക്ക് മടങ്ങും. അവിടെച്ചെന്നാൽ ഇല്ലത്ത് തേവാരപ്പുരയിൽ കുടിയിരുത്തിയിരിക്കുന്ന ചെങ്ങണംകുന്നത്ത് ഭഗവതിക്ക് ഒരു പൂജ കഴിക്കും. അതിന് നിവേദ്യത്തിന് നാഴിയരിയാണ് പതിവുവെച്ചിരിക്കുന്നത്. പൂജ കഴിഞ്ഞാൽ ആ ചോറുമാത്രം ഉപ്പ് കൂടാതെ അദ്ദേഹം ഊണ് കഴിക്കും. അങ്ങനെ ഒരു നേരം മാത്രമേ അദ്ദേഹം ഊണ് കഴിച്ചിരുന്നുള്ളൂ. വൈകുന്നേരം നട തുറക്കുമ്പോഴേക്കും അദ്ദേഹം ക്ഷേത്രത്തിലെത്തും. പിന്നെ അത്താഴപ്പൂജ കഴിഞ്ഞ് നട അടയ്ക്കുന്നതുവരെ അദ്ദേഹം ദേവിയെ ഭജിച്ചുകൊണ്ട് അവിടെയിരിക്കും. ഇങ്ങനെയൊക്കെയായിരുന്നു അദ്ദേഹത്തിന്റെ ഭജനം.

ഇങ്ങനെ ഏതാനും കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ ഈശ്വരവാരിയർ എഴുതിക്കൊടുത്തിരുന്ന ജാതകപ്രകാരം ആ ഉണ്ണിനമ്പൂരിപ്പാട്ടിലെ ചരമഗതിക്ക് ദിവസമായി. അന്ന് വൈകുന്നേരം അദ്ദേഹം ഭാരതപ്പുഴയിൽച്ചെന്ന് കുളിച്ചുത്തു ജപിച്ചു കൊണ്ടിരുന്ന സമയം ആ പുഴവക്കത്തു നിന്നിരുന്ന രണ്ടരയാലുകളിൽ ഒന്നിൽനിന്ന് എന്തോ ഒരു മൂർത്തി ഏറ്റവും ഊക്കോടുകൂടി പുഴയിലേക്ക് ചാടി. അതിന്റെ പതനശക്തി നിമിത്തം നമ്പൂരിപ്പാട്ടിലെ മേലൊക്കെ വെള്ളം തെറിച്ചു. എങ്കിലും അതൊന്നും വകവെക്കാതെ അമ്പലത്തിലേക്ക് പുറപ്പെട്ടു. മറ്റേ ആലിന്റെ ചുവട്ടി

ലെത്തിയപ്പോൾ സർവ്വാംഗസുന്ദരിയായ ഒരു സ്ത്രീ അവിടെ നിന്നിരുന്നു. ആ സ്ത്രീയെക്കുറിച്ചും ഒന്നും വിചാരിക്കാതെ അദ്ദേഹം പിന്നെയും നടന്നു തുടങ്ങി. അപ്പോഴേക്കും അദ്ദേഹത്തിന്റെ തലയ്ക്ക് വല്ലാത്ത ഒരു ഘനവും മുഖത്തും മേലുമൊക്കെ ഒരു വലിച്ചിലും ദേഹത്തിന് ആകപ്പാടെ ഒരു ക്ഷീണവും വന്നു ബാധിച്ചു. ക്ഷേത്രത്തിലോളം നടക്കുന്ന കാര്യം പ്രയാസമെന്ന് തോന്നുകയാൽ അദ്ദേഹം മനയ്ക്കലേക്ക് തന്നെ പോയി. അവിടെച്ചെന്ന് ഒരു കണ്ണാടിയെടുത്ത് നോക്കിയപ്പോൾ മുഖത്തും മേലുമൊക്കെ വസൂരിക്കുരുക്കൾ പുറപ്പെട്ടുതുടങ്ങിയിരിക്കുന്നതായി കണ്ടു. ഉടനെ അദ്ദേഹം അമ്മയെ വിളിച്ച് "അമ്മേ! ഈച്ചരൻ എഴുതിത്തന്നത് ശരിയായി. എന്റെ മേലൊക്കെ വസൂരിക്കുരുക്കൾ പുറപ്പെട്ടുതുടങ്ങി യിരിക്കുന്നു. നിങ്ങളാരും വ്യസനിക്കരുത്. ഈശ്വരവിധി നീക്കാനാർക്കും കഴിയുന്നതല്ലല്ലോ" എന്ന് പറഞ്ഞിട്ട് തേവാരപ്പുറയിൽക്കടന്ന് അവിടെക്കുടി യിരുത്തിയിരുന്ന ചെങ്ങണംകുന്നത്ത് ഭഗവതിയുടെ വിഗ്രഹമെടുത്ത് കിഴക്കിനിയിൽ കൊണ്ടുചെന്ന് വെച്ചുകൊണ്ട് "ഇതുവരെ ഭഗവതിയെ സ്സേവിച്ചതിന്റെ ഫലമിതാണല്ലോ" എന്ന് പറയുകയും ആ വിഗ്രഹം വലത്തുകാൽകൊണ്ട് തട്ടി നടുമുറ്റത്തേക്ക് ഇടുകയും ചെയ്തതിന്റെശേഷം ശയനസ്ഥലത്തു കടന്ന് വാതിലടച്ച് സാക്ഷയിടുകയും അവിടെയൊരു പായയെടുത്തിട്ട് അതിൽക്കിടക്കുകയും ചെയ്തു.

അനന്തരമദ്ദേഹം ഈശ്വരവാരിയർക്ക് ജ്യോതിശ്ശാസ്ത്രത്തിലുള്ള പാണ്ഡിത്യത്തേയും ഭഗവതിയുടെ കൃപയില്ലായ്മയേയും കുറിച്ച് വിചാരിച്ചുകൊണ്ട് അങ്ങനെ കിടന്നപ്പോൾ സ്വൽപ്പമൊന്ന് മയങ്ങി. അപ്പോൾ സർവ്വാംഗസുന്ദരിയായ ഒരു സ്ത്രീ അദ്ദേഹത്തിന്റെ അടുക്കൽ ച്ചെന്ന് നിന്നുകൊണ്ട് "ഹേ! എന്താ എന്റെ പേരിലും മുഷിച്ചിലായോ? ആ ആലിന്മേൽനിന്ന് പുഴയിലേക്ക് ചാടിയത് വസൂരിമാലയായിരുന്നു. ആ വെള്ളം തെറിച്ചതുകൊണ്ടാണ് ഇതുണ്ടായത്. ഭയപ്പെടരുതെന്ന് വിചാരി ച്ചാണല്ലോ ഞാൻ മറ്റേ ആൽത്തറയ്ക്കൽ വന്ന് നിന്നിരുന്നത്. അതുകൊണ്ടും ഫലമുണ്ടായില്ല. ആട്ടെ, എങ്കിലും ഭയപ്പെടേണ്ട. ഇതിനേക്കാൾ കഠിനമായി വന്നാലും ഞാൻ മാറ്റുമല്ലോ" എന്ന് പറയുകയും, തന്റെ വസ്ത്രാഞ്ചലം കൊണ്ട് മുടിമുതൽ അടിയോളം ഒന്നുഴിയുകയും ചെയ്തു. അപ്പോൾ നമ്പൂരിപ്പാട്ടിലെ സുഖക്കേടുകളെല്ലാം മാറി അദ്ദേഹം സ്വസ്ഥനായി ത്തീർന്നു. അദ്ദേഹത്തിന്റെ മേലുണ്ടായിരുന്ന കുരുക്കളെല്ലാം മാഞ്ഞു

പോവുകയും ചെയ്തു. ആ സ്ത്രീ "എന്നെ രക്തമണിഞ്ഞ് കാണാനായി ട്ടാണോ എന്റെ കൈയ്യൊടിച്ചത്?" എന്ന് വീണ്ടും ചോദിച്ചു. അപ്പോൾ നമ്പൂരിപ്പാട് കണ്ണുതുറന്ന് നോക്കുകയും ആ സ്ത്രീയുടെ വലതു കൈപ്പടം (കൈയിന്റെ പത്തി) പൊട്ടി ചോരയൊലിക്കുന്നതായിക്കാണുകയും ചെയ്തു. അപ്പോൾ ഈ സ്ത്രീ സാക്ഷാൽ ഭഗവതിതന്നെയാണെന്ന് മനസ്സിലാവുകയാൽ അദ്ദേഹമെഴുന്നേറ്റ് ദേവിയുടെ പാദത്തിങ്കൽ വീണ് സാഷ്ടാംഗമായി നമസ്ക്കരിച്ചുകൊണ്ട് "സർവ്വാപരാധങ്ങളും ക്ഷമിക്കേണ" മെന്നപേക്ഷിച്ചു. ഉടനെ ദേവി അദ്ദേഹത്തെ അനുഗ്രഹിക്കുകയും "എല്ലാം ഞാൻ ക്ഷമിച്ചിരിക്കുന്നു. എങ്കിലും വലത്തുകാൽകൊണ്ട് എന്നെ തൊഴിച്ച തിന്റെ ഫലം നിങ്ങളുടെ കുടുംബത്തിൽ രണ്ടാമന്മാരായി ജനിക്കുന്നവരെ ല്ലാവരും അനുഭവിക്കും" എന്നരുളിച്ചെയ്തിട്ട് മറയുകയും ചെയ്തു.

ഉണ്ണിനമ്പൂരിപ്പാട് ശയനഗൃഹത്തിൽക്കടന്ന് വാതിലടച്ച് സാക്ഷയിട്ടു കഴിഞ്ഞപ്പോൾ മുതൽ അദ്ദേഹത്തിന്റെ അമ്മ "വസൂരിയാണെങ്കിലും എനിക്ക് എന്റെ ഉണ്ണിയെക്കണ്ടുകൊണ്ടിരിക്കണം" എന്നു പറഞ്ഞുകൊണ്ടു കരഞ്ഞു തുടങ്ങി. അപ്പോൾ ചിലർ "വസൂരിദീനക്കാരെ പേരു പറഞ്ഞു വിളിക്കുകയും അവർ കിടക്കുന്നിടത്തു ചെന്നു വാതിലുനു മുട്ടുകയും ചെയ്യുന്നത് വിഹിതമല്ല" എന്നു പറഞ്ഞു. അതു കേട്ടിട്ട് ആ അന്തർജ്ജനം "എന്നാൽ വാതിൽ വെട്ടിപ്പൊളിക്കണം. എനിക്ക് എങ്ങനെയെങ്കിലും എന്റെ ഉണ്ണിയെ കാണണം" എന്നു പറഞ്ഞു. അതു കേട്ടു ചിലർ വാതിൽ വെട്ടിപ്പൊളിക്കാനായി ചില ആയുധങ്ങളുംകൊണ്ടു വാതിൽക്കലെത്തി. അപ്പോൾ ഉണ്ണിനമ്പൂരിപ്പാടു വാതിൽ തുറന്നു പുറത്തുവരികയും "അമ്മേ! നമ്മുടെ ഭഗവതിയുടെ കൃപകൊണ്ട് എന്റെ സുഖക്കേടെല്ലാം ഭേദമായി. എനിക്കിപ്പോൾ ഒരു സുഖക്കേടുമില്ല" എന്നു പറഞ്ഞുകൊണ്ട് അമ്മയുടെ അടുക്കൽച്ചെല്ലുകയും അപ്പോൾ അദ്ദേഹത്തെ സ്വസ്ഥശരീരനായിക്കണ്ട് അദ്ദേഹത്തിന്റെ അമ്മയുംമറ്റെല്ലാവരും വളരെ അത്ഭുതപ്പെടുകയും സന്തോഷിക്കുകയും ചെയ്തു. ഉടനെ ആ ഉണ്ണിനമ്പൂരിപ്പാട് നടുമുറ്റത്തിറങ്ങി അദ്ദേഹം അവിടെ തട്ടിയിരുന്ന ദേവീവിഗ്രഹമെടുത്ത് മടിയിൽ വെച്ചുകൊണ്ട് പശ്ചാത്താപത്തോടുകൂടി ബാഷ്പാകുലാക്ഷനായി വളരെ നേരം കരഞ്ഞു. പിന്നെ ആ വിഗ്രഹം മുമ്പിലിരുന്ന സ്ഥലത്തു തന്നെ കൊണ്ടുചെന്നു വെയ്ക്കുകയും ചെയ്തു, അതുകൊണ്ടും മതി

യായില്ലെന്നു തോന്നുകയാലദ്ദേഹം പുതിയതായി ഒരു ദേവീവിഗ്രഹം വാർപ്പിച്ചു അതും തേവാരപ്പുരയിൽത്തന്നെ പ്രതിഷ്ഠിച്ചു.

ചെങ്ങണംകുന്നത്തെ ഭജനം കാലം കൂടിയതിന്റെശേഷം നമ്പൂരിപ്പാട് തിരുമാന്ധാങ്കുന്ന്, ശ്രീപോർക്കലീ മുതലായ സ്ഥലങ്ങളിലുംചെന്നു സംവത്സര ഭജനം കഴിച്ചു ദേവിയെ പ്രസാദിപ്പിച്ചുകൊണ്ട് മനയ്ക്കൽ മടങ്ങിയെത്തി. പിന്നെയുമദ്ദേഹം ദേവീദേവന്മാരെ ഭക്തിപൂർവ്വം ഭജിച്ചുതന്നെയാണ് ദിനങ്ങളെ നയിച്ചിരുന്നത്. ആ മനയ്ക്കലെ തേവാരപ്പുരയിൽത്തന്നെ വടക്കുന്നാഥൻ മുതലായ ദേവന്മാരെയും ചെങ്ങണംകുന്ന്, തിരുമാന്ധാങ്കുന്ന് മുതലായ സ്ഥലങ്ങളിലെ ദേവിമാരെയും കുടിയിരുത്തീട്ടുണ്ട്. അവയും കൂടാതെ കാളികാടുമനക്കാരുടെ വക സേവാമൂർത്തികളും അവിടെത്തന്നെയാണല്ലോ. ഈ നമ്പൂരിപ്പാട് ദേവീദേവന്മാരെയെല്ലാം യഥാക്രമം പൂജിക്കുകയും  സേവിക്കുകയും ചെയ്തുകൊണ്ടാണ് അവിടെത്താമസിച്ചിരുന്നത്. ഇതിനിടയ്ക്ക് അദ്ദേഹം മന്ത്രസാരം, യന്ത്രസാരം, പ്രയോഗസാരം, പ്രപഞ്ചസാരം മുതലായവയെല്ലാം ഗ്രഹിച്ചും പിതാമഹനു വടക്കുന്നാഥൻ കൊടുത്ത ഗ്രന്ഥം നോക്കിയും മറ്റും മന്ത്രവാദത്തിൽ അതിസമർഥനായിത്തീരുകയും ചെയ്തു. എങ്കിലും വല്ല ദേവതോപദ്രവം കൊണ്ടോ മറ്റോ മന്ത്രവാദത്തിനാവശ്യപ്പെട്ട് ആരെങ്കിലും അദ്ദേഹത്തിന്റെ അടുക്കൽച്ചെന്ന് പറഞ്ഞാൽ "ഭാരതപ്പുഴയിൽക്കുളിച്ചു ഭഗവതിയെസ്സേവിച്ചാൽ മതി, സുഖമാകും." എന്നു പറയുക മാത്രമേ അദ്ദേഹം ചെയ്തിരുന്നുള്ളൂ. അദ്ദേഹം പറഞ്ഞിട്ട് അങ്ങനെ ചെയ്താൽ എല്ലാവർക്കും സുഖമാകാറുണ്ട്. വടക്കുന്നാഥൻ പ്രസാദിച്ചു ഗ്രന്ഥം കൊടുത്തതിപ്പിന്നെ മന്ത്രവാദികളല്ലാത്തവരും കെങ്ങണംകുന്നത്തു ഭഗവതി അനുഗ്രഹിച്ചതിൽപ്പിന്നെ വലത്തു കാലിനു സ്വൽപമെങ്കിലും അസ്വാസ്ഥ്യമില്ലാത്തരണ്ടാമന്മാരും ആ കുടുംബത്തിലുണ്ടാകാറില്ല. അതിന് ഇപ്പോഴും വ്യത്യാസം വന്നിട്ടുമില്ല.

ഇനി ആ മനയ്ക്കലെ ചില നമ്പൂരിപ്പാടന്മാർ ചെയ്തിട്ടുള്ള മറ്റൂ ചില അത്ഭുതകർമ്മങ്ങളെക്കുറിച്ചുകൂടി ചുരുക്കത്തിൽ താഴെ പറഞ്ഞുകൊള്ളുന്നു.

ടിപ്പുസുൽത്താൻ മലബാറിൽആക്രമണം നടത്തിയ കാലത്ത് കൊച്ചി രാജാവിനെ സ്വാധീനിച്ച് ഒരുടമ്പടിയെഴുതിച്ചു വാങ്ങിക്കൊണ്ട്

തിരുവിതാംകൂറിനെ കീഴടക്കണമെന്നു കരുതി കൊച്ചിരാജാവിന്റെ പേർക്ക് ഒരു കത്തയച്ചു. ആ കത്തിൽ ഒരു കൂടിക്കാഴ്ചയ്ക്കു ചെല്ലണമെന്നു മാത്രമേ പറഞ്ഞിരുന്നുള്ളൂ. എങ്കിലുംആ കത്തു കണ്ടപ്പോൾ "ഇനി എന്തെല്ലാമാപത്തുകളും അനർത്ഥങ്ങളും വന്നുകൂടുമോ എന്തോ?" എന്നു വിചാരിച്ചു കൊച്ചിരാജാവിനു വളരെ പരിഭ്രമമുണ്ടായി. രാജാവ് ആ വിവരം അവിടെക്കൂടെയുണ്ടായിരുന്ന കല്ലൂർനമ്പൂരിപ്പാടിനോട് പറഞ്ഞു. അതു കേട്ടിട്ട് നമ്പൂരിപ്പാട് "ഇതിനെക്കുറിച്ച് പരിഭ്രമിക്കുകയും ഭയപ്പെടുകയും ഒന്നും വേണ്ട" എന്നു പറയുകയും ഒരു വലിയ ഭഗവതിസ്സേവ കഴിച്ച് അതിന്റെ പത്മത്തിൽനിന്ന് സ്വൽപം ചുവന്ന പൊടിയെടുത്തു കുഴച്ചു രാജാവിനെ ഒരു തിലകം ധരിപ്പിച്ചിട്ട് "അവിടെച്ചെന്നാൽമൂന്നേമുക്കാൽ നാഴികയിലധികം താമസിക്കരുത്" എന്നു പറഞ്ഞ് അയയ്ക്കുകയും ചെയ്തു. ടിപ്പു, രാജാവിനെ കണ്ടപ്പോൾ സാദരം ആസനസൽക്കാരം ചെയ്തിരുത്തി കുശലപ്രശ്നം ചെയ്തു. പിന്നെ അവർ രണ്ടുപേരുംകൂടി ക്ഷേമാവർത്ത മാനാദികൾ പറഞ്ഞു കുറച്ചു നേരമിരുന്നു. അപ്പോഴേക്കും സമയമടുക്കാ റായതിനാൽ രാജാവ് യാത്ര പറഞ്ഞുകൊണ്ട് അവിടെനിന്നും പിരിഞ്ഞു പോയി. രാജാവ് യാത്രപറഞ്ഞപ്പോൾ ടിപ്പു അനേകം സമ്മാനങ്ങൾ കൊടുത്താണ് പറഞ്ഞയച്ചത്. എങ്കിലും വിചാരിച്ച കാര്യമൊന്നും പറഞ്ഞില്ല. രാജാവു പോയിട്ടു കുറച്ചുനേരം കഴിഞ്ഞതിന്റെ ശേഷമാണ് താൻ വിചാരിച്ചിരുന്ന കാര്യം പറയുകയും ഉടമ്പടി എഴുതിച്ചു വാങ്ങുകയും ചെയ്തില്ലല്ലോ എന്നു സുൽത്താനോർത്തത്. ഇതു നമ്പൂരിപ്പാട് കഴിച്ച വലിയ ഭഗവതിസ്സേവയുടെ മാഹാത്മ്യംകൊണ്ടും അദ്ദേഹംധരിപ്പിച്ച തിലകത്തിന്റെ ശക്തികൊണ്ടുമാണെന്നുള്ളതു പറയണമെന്നില്ലല്ലോ.

കൊല്ലം 1036-ാമാണ്ടു നാടുനീങ്ങിയ തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെ അമ്മച്ചിക്ക് ഒരിക്കൽ സുഖക്കേടുണ്ടായി. അതിന് ഒരുന്മാദച്ഛായയുമുണ്ടായിരുന്നു. എങ്കിലും അതിരു ദേവതോപദ്രവമാ യിരുന്നു. ആരെങ്കിലും അടുക്കൽ ചെന്നാൽ അവരെ പിടിച്ച് അടിക്കുകയും ഇടിക്കുകയും കടിക്കുകയും ചെയ്ത് ഉപദ്രവിക്കുകയും വസ്ത്രമുടുക്കാതെ സദാ നഗ്നയായി നിൽക്കുകയുമായിരുന്നു സുഖക്കേടിന്റെ സ്വഭാവം. അതിനു പല വൈദ്യന്മാരെക്കൊണ്ടും മന്ത്രവാദികളെക്കൊണ്ടും പലതും ചെയ്യിച്ചു നോക്കി. ഒന്നുകൊണ്ടും ഒരു ഫലവുമുണ്ടായില്ല. അപ്പോൾ ചില സേവന്മാർ, കല്ലൂർ നമ്പൂരിപ്പാടന്മാരിലാരെയെങ്കിലും വരുത്തി വല്ലതും

ചെയ്യിച്ചാൽ ഈ സുഖക്കേട് ഭേദമാകുമെന്നും അങ്ങനെ ധാരാളം കണ്ടിട്ടുണ്ടെന്നും ആ നമ്പൂരിപ്പാടന്മാർ കൊച്ചി രാജാവിന്റെ ഇഷ്ടന്മാ രാണെന്നും അവിടെ അറിയിച്ചു. ഉടനെ മഹാരാജാവ് തിരുമനസ്സുകൊണ്ട് കൊച്ചിയിലേക്ക് ഒരു തിരുവെഴുത്തയയ്ക്കുകയും കൊച്ചിരാജാവ് ഒരു നമ്പൂരിപ്പാടിനെ തിരുവനന്തപുരത്തേക്ക് അയയ്ക്കുകയും ചെയ്തു.

നമ്പൂരിപ്പാട് ഒരു ദിവസം വൈകുന്നേരമാണ് തിരുവനന്തപുരത്തെ ത്തിയത്. അതിനാൽ കുളിയും സന്ധ്യാവന്ദനവും കഴിഞ്ഞിട്ടാണ് തിരുമുമ്പാകെച്ചെന്നത്, അമ്മച്ചി എവിടെയാണെന്ന് നമ്പൂരിപ്പാട് ചോദിച്ച പ്പോൾ തിരുമനസ്സുകൊണ്ട് "ഉപദ്രവം സഹിക്കവയ്യാതെയായിട്ട് ഒരു പുരമുറിക്കകത്തിട്ടു പൂട്ടിയിരിക്കുകയാണ്" എന്നു കൽപ്പിക്കുകയും നമ്പൂരിപ്പാടിനെ ഒരാളെക്കൂട്ടി ആ മുറിയുടെ വാതിൽക്കലേക്ക് അയയ്ക്കുകയും ചെയ്തു. നമ്പൂരിപ്പാട് അവിടെച്ചെന്നു നോക്കിയപ്പോൾ വാതിൽ അകത്തുനിന്നും സാക്ഷയിട്ടിരിക്കുകയായിരുന്നു. വാതിൽ തുറക്കാൻ നമ്പൂരിപ്പാട് പറഞ്ഞിട്ടും തുറന്നില്ല. ഉടനെ നമ്പൂരിപ്പാട് ഒരു മന്ത്രം ജപിച്ചുകൊണ്ട് വലത്തുകൈകൊണ്ട് നിലത്ത് ഒന്നടിച്ചു. ഉടനെ അമ്മച്ചി വസ്ത്രവും മുലക്കച്ചയും ധരിച്ചുകൊണ്ട് വാതിൽ തുറക്കുകയും സ്ത്രീസാധാരണമായ ലജ്ജാഭാവത്തോട് കൂടി മുഖം കുനിച്ചുകൊണ്ട് പഞ്ചപുച്ഛമടക്കി നിൽക്കുകയും ചെയ്തു. അപ്പോൾ നമ്പൂരിപ്പാട് "ഇന്ന് ഇതുവരെ കുളിയും ഊണും ഉണ്ടായില്ലല്ലോ? വേഗം പോയി കുളിയും ഊണും കഴിച്ചു വരൂ. അപ്പോഴേക്കും ഞാനും പോയി അത്താഴം കഴിച്ചുവരാം" എന്നു പറഞ്ഞു. ഉടനെ അമ്മച്ചി കുളിക്കാൻ പോയി. അവിടെ ബലിയുഴിയുന്നതിനും മറ്റും ഇന്നിന്നവയെല്ലാം വട്ടംകൂട്ടണമെന്ന് അവിടെയുണ്ടായിരുന്ന ഉദ്യോഗസ്ഥന്മാരോടു പറഞ്ഞിട്ടു നമ്പൂരിപ്പാടും പോയി. അദ്ദേഹം അത്താഴം കഴിച്ചു വന്നപ്പോഴേക്കും അമ്മച്ചിയും കുളിയുമൂണും കഴിച്ച് അവിടെയെത്തി. നമ്പൂരിപ്പാടു പറഞ്ഞിരുന്നതു പോലെയെല്ലാം അവിടെ വട്ടം കൂട്ടിയിരുന്നു. നമ്പൂതിരിപ്പാട് കുറച്ച് ഭസ്മമെടുത്തു നിലത്തു ഷൾക്കോണായിട്ട് ഒരു ചക്രം വരയ്ക്കുകയും അതിൽ ഒരിലയിട്ട് അതിൽ അമ്മച്ചിയെ ഇരുത്തുകയും ചെയ്തിട്ട് താൻ അമ്മച്ചിയുടെ നേരേ ഇരുന്നുകൊണ്ട് ചില മന്ത്രതന്ത്രപ്രയോഗങ്ങൾ തുടങ്ങി. അപ്പോൾ അമ്മച്ചിയുടെ ഭാവം മാറി. വാതിൽ തുറന്നു പുറത്തു വന്നിട്ട് അതുവരെ യാതൊരു ഭാവഭേദവുമുണ്ടായിരുന്നില്ല. ഭാവം മാറി

ക്കണ്ടപ്പോൾ ആ ദേവത പിന്നേയും അമ്മച്ചിയെ ബാധിച്ചു എന്നു മനസ്സിലാവുകയാൽ നമ്പൂതിരിപ്പാട് ചില ചോദ്യങ്ങൾ ചോദിച്ചു തുടങ്ങി. അതിനെല്ലാം ഉത്തരം കേവലം അപകടവും അധികപ്രസംഗവുമായിട്ടായിരുന്നു. അപ്പോൾ നമ്പൂതിരിപ്പാട് ഒരിരുമ്പാണിയെടുത്ത് അമ്മച്ചിയുടെ നേരേ കാണിച്ച് ഒരു മന്ത്രം ജപിച്ചുകൊണ്ടു അതൊരു കാഞ്ഞിര പ്പലകമേൽ തറച്ചുതുടങ്ങി. അപ്പോൾ അമ്മച്ചി (അല്ലെങ്കിൽ ആ ദേവത) "അയ്യോ! വേണ്ട, വേണ്ട ഞാൻ പൊയ്ക്കൊള്ളാമേ. എനിക്കിവിടെ ഇരിക്കാൻ വയ്യേ" എന്നു പറഞ്ഞുകൊണ്ട് ഉറക്കെ നിലവിളിച്ചുതുടങ്ങി. അപ്പോൾ നമ്പൂതിരിപ്പാട്, "എന്നാൽ പൊയ്ക്കൊള്ളൂ" എന്നു പറഞ്ഞു. ഇതെല്ലാം കണ്ടുകൊണ്ടും കേട്ടുകൊണ്ടും അവിടെ ഒരു ഗൂഢസ്ഥലത്ത് എഴുന്നള്ളിയിരുന്ന മഹാരാജാവ് തിരുമനസ്സുകൊണ്ട്, "അങ്ങനെയങ്ങു പോയാൽ പോര. ഒഴിഞ്ഞുപോയി എന്നുള്ളതിന് അടയാളം വല്ലതും കാണിച്ചുതരണം" എന്നു കൽപ്പിച്ചു. ഉടനെ നമ്പൂതിരിപ്പാട് "ഇവിടെ പുരടിയത്തിലോ മറ്റോ വല്ലവരും നിൽക്കുന്നുണ്ടെങ്കിൽ അകത്തേക്ക് വിളിച്ചുകൊള്ളണം. പുറത്തു ആളുകൾ നിന്നാൽ വല്ലതും ആപത്തുണ്ടായേക്കും." എന്നു പറഞ്ഞിട്ട് സ്വല്പം അക്ഷതം കയ്യിലെടുത്ത് ഒരു മന്ത്രം ജപിച്ചുകൊണ്ട് അമ്മച്ചിയുടെ മുഖത്തിനു നേരെ പിടിച്ചുഴിഞ്ഞു പുറത്തേക്കെറിഞ്ഞു. അപ്പോൾ അമ്മച്ചിയുടെ ദേഹത്തിൽനിന്നും വാണക്കുറ്റി എരിച്ചുവിട്ടതുപോലെയുള്ള പോലെയുള്ള ശബ്ദത്തോടു കൂടി ഒരു തേജസ്സ് പുറത്തേക്ക് പോവുകയും അതവിടെ കിഴക്കുവശത്ത് മുറ്റത്ത് നിന്നിരുന്നതും ഏകദേശം അമ്പത് കോൽ വണ്ണമുണ്ടായിരുന്നതുമായ വലിയ മാവുവൃക്ഷത്തിന്മേൽ തട്ടി നാരായവേരോടുകോടി നൂറുകോൽ ദൂരത്തേക്കിട്ടു മേൽഭാഗത്തേക്കു പോയി മറയുകയും ചെയ്തു. അപ്പോഴേക്കും അമ്മച്ചി ബോധരഹിതയായി നിലംപതിച്ചു. ദേവത ഒഴിഞ്ഞുപോയതിന്റെ അടയാളങ്ങൾ തൃക്കൺപാർത്തപ്പോൾ തിരുമനസ്സിലെ ഹൃദയം സന്തോഷാത്ഭുത സമ്പൂർണ്ണമായി. എങ്കിലും അകത്തെഴുന്നള്ളി അമ്മച്ചിയുടെ കിടപ്പ് തൃക്കൺപാർത്തപ്പോൾ അവിടേക്കു വളരെ വ്യസനവും പരിഭ്രമവും ഉണ്ടായി. കൽപ്പിച്ചു വിളിച്ചിട്ടു പോലും അമ്മച്ചി കണ്ണു തുറക്കുകയോ മിണ്ടുകയോ ചെയ്തില്ല. അതിനാൽ അതിനെക്കുറിച്ച് നമ്പൂതിരിപ്പാടിനോട് കൽപ്പിച്ചു ചോദിച്ചപ്പോൾ നമ്പൂതിരിപ്പാട് "അതിനെക്കുറിച്ച് വിചാരിക്കാനൊന്നുമില്ല. കുറച്ചുനേരംകൂടി കഴിയുമ്പോൾ ബോധം വീഴും. അപ്പോൾ എഴുന്നേറ്റുകൊള്ളും" എന്നു പറഞ്ഞു.

അങ്ങനെ കുറച്ചു നേരം കഴിഞ്ഞപ്പോൾ അമ്മച്ചി കണ്ണുതുറക്കുകയും കുറച്ച് വെള്ളം കടിക്കണമെന്ന് പറയുകയും ചെയ്തു. ഉടന്റെ ഒരാൾ കുറച്ചു വെള്ളം കൊണ്ടുചെന്നുകൊടുത്തു. വെള്ളം കുടിച്ചുകഴിഞ്ഞപ്പോൾ അമ്മച്ചിക്കു സുഖമായി. ഉടനെ അമ്മച്ചി എഴുന്നേറ്റു ലജ്ജാവനതമുഖി യായി മാറിനിന്നു. അപ്പോൾ തിരുമനസ്സിന്റെ സന്തോഷം അപരിമിതം തന്നെയായിരുന്നു.

അനന്തരം മഹാരാജാവ് തിരുമനസ്സുകൊണ്ട് നമ്പൂതിരിപ്പാടിനോട് "നേരം രാത്രി വളരെയധികമായി. ഇനി നമുക്കു കുറച്ചു കിടക്കാം" എന്നു കൽപ്പിക്കുകയും നമ്പൂതിരിപ്പാടിനെ അദ്ദേഹത്തിന് കിടക്കാൻ നിശ്ചയി ച്ചിരുന്ന സ്ഥലത്തേക്ക് കുറച്ച് ആൾക്കാരെക്കൂട്ടി അയക്കുകയും തിരുമനസ്സുകൊണ്ട് എഴുന്നള്ളുകയും ചെയ്തു. അമ്മച്ചിക്കു പിന്നെ സ്വല്പം ക്ഷീണമുണ്ടായിരുന്നതല്ലാതെ വിശേഷിച്ചു യാതൊരു സുഖ ക്കേടും ഭാവഭേദവുമുണ്ടായില്ല. ആ സുഖക്കേടു തുടങ്ങുന്നതിന് മുൻപ് ഇരുന്നതുപോലെ തിരുമനസ്സിന്റെ ഹിതാനുവർത്തിയായിത്തന്നെയിരുന്നു.

പിറ്റേദിവസം തിരുമനസ്സുകൊണ്ട് കടവിലെഴുന്നള്ളത്തും നീരാട്ടു കുളിയും കോവിലെഴുന്നള്ളത്തും അമൃതേത്തും മറ്റും കഴിഞ്ഞു പതിവു സ്ഥലത്ത് എഴുന്നെള്ളിയപ്പോഴേക്കും നമ്പൂതിരിപ്പാടും കുളിയും തേവാര വും മറ്റും കഴിച്ച് അവിടെയെത്തി. അപ്പോൾ തിരുമനസ്സുകൊണ്ട് "നമ്പൂതിരി ഇവിടെച്ചെയ്ത അത്ഭുതകർമ്മത്തിനു തക്കതായ പ്രതിഫലം തരുന്ന കാര്യം അസാദ്ധ്യമാണ്. എങ്കിലും നാം വല്ലതും തന്നു എന്നു വരുത്തണമല്ലോ. അതിനായി ഏതാനും വസ്തുക്കൾ കരമൊഴിവായി തരാമെന്നാണ് നാം തീർച്ചപ്പെടുത്തിയത്. അത് ഏതു മണ്ഡപത്തും വാതുക്കലാണ് വേണ്ടതെന്നു നിശ്ചയിച്ചു പറയണം" എന്നു കൽപിച്ചു. അതിനു മറുപടിയായിട്ട് നമ്പൂരിപ്പാട് "എനിക്ക് അങ്ങനെയൊന്നും വേണമെന്നില്ല. എന്നെ ഇവിടെനിന്നും മാനിച്ചയയ്ക്കുക മാത്രം മതി" എന്നറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് "എന്നാൽ ഇഷ്ടം പോലെയാ വട്ടെ. ഇനി ഇങ്ങനെയുള്ള ഉപദ്രവം ഇവിടെ ഉണ്ടാകാതിരിക്കാനെന്താണ് വേണ്ടതെന്നു നിശ്ചയിച്ചു പറയണം" എന്നു കൽപിച്ചു. ഉടനെ നമ്പൂരിപ്പാട് മനസ്സുകൊണ്ട് സ്വൽപം ആലോചിച്ചിട്ട് "കൊല്ലം തോറും ഈ കൊട്ടാരത്തിൽ വച്ച് ഓരോ വലിയ ഭഗവതിസ്സേവ നടത്തിയാൽ മതി. ഒരു വലിയ ഭഗവതിസ്സേവ നടത്തിയാൽപിന്നെ ഒരു കൊല്ലത്തേക്ക് ആ

സ്ഥലത്ത് ഇങ്ങനെയുള്ള യാതൊരുപദ്രവവുമുണ്ടാവുകയില്ലെന്നുള്ളതു നിശ്ചയമാണ്” എന്നറിയിച്ചു. അപ്പോൾ തിരുമനസ്സുകൊണ്ട് “എന്നാൽ അതിനു വേണുന്ന ഉപകരണങ്ങൾക്ക് ഒരു ചാർത്ത് എഴുതിത്തരണം” എന്നു കൽപിക്കുകയും നമ്പൂരിപ്പാട് ഉടനെ ഒരു ചാർത്തെഴുതി ക്കൊടുക്കുകയും അതിൽപ്പറഞ്ഞിരുന്ന സകലസാധനങ്ങളും കൽപന പ്രകാരം അന്നുതന്നെ അവിടെ ഒരുക്കിവയ്ക്കുകയും അടുത്ത ദിവസം തന്നെ നമ്പൂരിപ്പാട് ആ വലിയ കൊട്ടാരത്തിൽ വച്ച് വലിയ ഭഗവതിസ്സേവ നടത്തുകയും ചെയ്തു. ആ ഭഗവതിസ്സേവ തൃക്കൺപാർത്തപ്പോൾ തിരുമനസ്സിലേക്കു വളരെ സന്തോഷം തോന്നുകയും അതിൽ പ്രത്യേകമാ യൊരു ഭക്തി ജനിക്കുകയും ചെയ്തു. ഭഗവതിസ്സേവ കഴിഞ്ഞപ്പോൾ നമ്പൂതിരിപ്പാട്ടിലേക്ക് ആയിരം കലിപ്പണമാണ് കൽപിച്ചു ദക്ഷിണ ചെയ്തത്. അതുകൊണ്ടു നമ്പൂരിപ്പാട്ടിലേയ്ക്കും വളരെ തൃപ്തിയും സന്തോഷവുമുണ്ടായി. ദക്ഷിണ കഴിഞ്ഞതിന്റെ ശേഷം തിരുമനസ്സുകൊണ്ട് “ഈ ഭഗവതിസ്സേവ ഏറ്റവും വിശേഷപ്പെട്ട ഒരു സൽക്കർമ്മം തന്നെയാണ്. സംശയമില്ല. ഇതു കൊല്ലം തോറും ഇവിടെ നടത്തണം. നിവൃത്തി യുണ്ടെങ്കിൽ ഇതിനു നമ്പൂരി തന്നെ വരണം. തീരെ സൗകര്യമില്ലാതെ വന്നാൽ ഇല്ലത്തുനിന്നും വേറെ ആരെയെങ്കിലും പറഞ്ഞയച്ചിട്ടെങ്കിലും ഇതു നടത്തണം ആ ഇല്ലത്തുള്ളവരിൽ ആരായാലും ഇവിടെ വിരോധ മില്ല” എന്നു കൽപിക്കുകയും കൽപ്പന പോലെ നടത്തിക്കൊള്ളാമെന്നു നമ്പൂരിപ്പാടു സമ്മതിക്കുകയും ചെയ്തു. പിന്നെ രണ്ടുപേരും കൂടി ആലോചിച്ച് അതിനൊരു ദിവസവും നിശ്ചയിച്ചു.

അനന്തരം തിരുമനസ്സുകൊണ്ട്, “ഭഗവതിസ്സേവയ്ക്കു രണ്ടുമൂന്നു ദിവസമെങ്കിലും മുൻകൂട്ടി നമ്പൂരി ഇവിടെയെത്തണം. അതിനു തക്കവണ്ണം അവിടെനിന്നു പോരുന്നതിനു ബോട്ട് എവിടെയാണ് അയയ്ക്കേണ്ടത്?” എന്നു കൽപിച്ചു ചോദിച്ചു. അതിനു മറുപടിയായി നമ്പൂരി “ഇവിടെ നിന്നു ബോട്ടും മറ്റുമയയ്ക്കണ്ട. ഭഗവതിസ്സേവ നടത്തുന്നതിനു പാകത്തിന് ഇല്ലത്തുനിന്നു ഞങ്ങളാരെങ്കിലും വഞ്ചിക്ക് ഇവിടെ എത്തിക്കൊള്ളാം. നിവൃത്തിയുണ്ടെങ്കിൽ ഞാൻ തന്നെയായിരിക്കും. അല്ലെങ്കിൽ അവിടെ നിന്നു മറ്റാരെങ്കിലും. ആരായാലും ബോട്ടു വേണ്ട. ഞങ്ങൾക്കൊക്കെ ബോട്ടിനേക്കാളിഷ്ടം വഞ്ചിയാണ്” എന്നറിയിച്ചു. അപ്പോൾ തിരുമനസ്സു കൊണ്ട് “എന്നാൽ ഇഷ്ടം പോലെയാവട്ടെ. അമാന്തം വരാതെ

നിങ്ങളിലാരെങ്കിലും ഇവിടെയെത്തണമെന്നു മാത്രമേ ഇവിടെ നിർബന്ധ മുള്ളൂ" എന്നു കൽപ്പിച്ചു.

പിറ്റേദിവസം നമ്പൂരിപ്പാടു യാത്രയറിയിച്ചപ്പോൾ തിരുമനസ്സുകൊണ്ട് വീരശൃംഖല മുതലായി പല സാധനങ്ങളും ഒരു ദന്തപ്പല്ലക്കും സമ്മാന മായി കൽപിച്ചു കൊടുക്കുകയും വാദ്യഘോഷങ്ങളോടും അകമ്പടിക്കാർ മുതലായവരോടും കൂടി ബോട്ടിൽത്തന്നെ കയറ്റിയയയ്ക്കുകയും ചെയ്തു. വഴിക്ക് ഇറങ്ങിത്താമസിക്കുന്ന സ്ഥലങ്ങളിലെല്ലാം നമ്പൂരിപ്പാടിനെയും അനുയായികളെയും കേമമായി ഭക്ഷണം കഴിപ്പിച്ചയയ്ക്കുന്നതിനും കൽപ്പിച്ചു ചട്ടം കെട്ടിയിരുന്നു. ഇങ്ങനെയെല്ലാം നമ്പൂരിപ്പാട് അത്യാഡംബരങ്ങളോടു കൂടി തൃപ്പൂണിത്തുറ ചെന്നുചേർന്നു. അനന്തരം നമ്പൂരിപ്പാട് തിരുവിതാം കൂറിൽനിന്നു ചെന്നിരുന്നവരെയെല്ലാം മടക്കിയയച്ചതിനു ശേഷം കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലെ തിരുമുമ്പാകെ എത്തി. അപ്പോൾ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു നമ്പൂരിപ്പാടിനോട് തിരുവനന്തപുരത്തു ചെന്നിട്ടുണ്ടായ വിശേഷങ്ങളെല്ലാം കൽപിച്ചു ചോദിക്കുകയും നമ്പൂരിപ്പാട് സകല സംഗതികളും വിസ്തരിച്ച് അവിടെ അറിയിക്കുകയും ചെയ്തു. അനന്തരം നമ്പൂരിപ്പാട് "ഇവിടെനിന്ന് എന്നെ കൽപ്പിച്ചയച്ചതു നിമിത്തം എനിക്കു കിട്ടിയതാണ് ഈ ദന്തപ്പല്ലക്ക്. അതുകൊണ്ട് ഇത് ഇവിടെത്തന്നെ ഇരിക്കട്ടെ" എന്ന് അറിയിച്ച്കൊണ്ട് ആ ദന്തപ്പല്ലക്കു തിരുമുമ്പാകെ സമർപ്പിച്ചു. വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് അതു സസന്തോഷം അവിടെ സ്വീകരിക്കുകയും അതിനു പകരം തിരുമനസ്സുകൊണ്ട് ഒരു ഡോലി (മേനാവ്) നമ്പൂരിപ്പാട്ടിലേക്കു കൽപ്പിച്ചു കൊടുക്കുകയും ചെയ്തു. നമ്പൂരിപ്പാട് കൊടുത്ത ആ ദന്തപ്പല്ലക്കിലാണ് കൊച്ചി വലിയ തമ്പുരാക്കന്മാർ ഇപ്പോഴും അത്തച്ചമയത്തിനു കയറിയെഴുന്നള്ളുന്നത്. വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു കൽപ്പിച്ചു കൊടുത്ത ഡോലി ഇപ്പോഴും കല്ലൂർ മനയ്ക്കൽ ഇരിക്കുന്നുമുണ്ട്.

പിന്നത്തെ ആണ്ടിൽ വലിയകൊട്ടാരത്തിൽ വലിയ ഭഗവതിസ്സേവ നടത്തുന്നതിനായിപ്പോയത് മറ്റൊരു നമ്പൂതിരിപ്പാടായിരുന്നു. അദ്ദേഹവും വലിയ മന്ത്രവാദിയും ഒരു കവിയുമായിരുന്നു. മഹാരാജാവു തിരു മനസ്സിലേക്കു കഥകളിയിൽ വളരെ പ്രതിപത്തിയുണ്ടെന്നും തിരുവനന്ത പുരത്തു വലിയ കൊട്ടാരം വകയായിത്തന്നെ ഒരു കഥകളിയോഗമു ണ്ടെന്നും അറിഞ്ഞിരുന്നതിനാൽ ആ നമ്പൂരിപ്പാട് ബാലിവിജയം

എന്നൊരു ആട്ടക്കഥകൂടിയുണ്ടാക്കിക്കൊണ്ടാണ് അങ്ങോട്ട് പോയത്. നമ്പൂരിപ്പാട്ടിലെ വഞ്ചി കായംകുളത്തു കായലിൽ എത്തിയപ്പോൾ നേരം ഏകദേശം പാതിരാവായിരുന്നു. അപ്പോൾ മറ്റൊരു വഞ്ചിയിൽ അഞ്ചാറു കള്ളന്മാർ പെട്ടെന്നു ചെന്നു നമ്പൂരിപ്പാട്ടിലെ വഞ്ചി അവിടെ നിർത്താൻ വിളിച്ചു പറഞ്ഞു. അതു കേട്ടു നമ്പൂരിപ്പാട് വഞ്ചി അവിടെ നിർത്തിക്കുകയും വിളക്കു കൊളുത്തുകയും ചെയ്തിട്ടു ചെല്ലമെടുത്തു മുമ്പിൽ വെച്ചുകൊണ്ടു മുറുക്കിത്തുടങ്ങി. അപ്പോഴേക്കും കള്ളന്മാരുണ്ടെ വഞ്ചി മറ്റേ വഞ്ചിയോട് അടുത്തു ചേർന്നു. നമ്പൂരിപ്പാട്ടിലെ മുമ്പിൽ ഒരു പൊതിയും അടപ്പോടുകൂടിയ ഒരു ചെമ്പു ചെപ്പും ഇരിക്കുന്നുണ്ടായിരുന്നു. ആ പൊതിയിൽ പണവും ചെമ്പുചെപ്പിൽ സാളഗ്രാമം മുതലായ തേവാരസാധനങ്ങളുമായിരുന്നു. അവ കണ്ടിട്ട് ആ കള്ളന്മാരിൽ തലവൻ "ഇതെന്തെല്ലാമാണ്?" എന്നു ചോദിച്ചു. അതിനുത്തരമായിട്ട് നമ്പൂരിപ്പാട് "ഈ പൊതിയിൽ കുറച്ചു പണവും ചെമ്പുചെപ്പിൽ പണമുണ്ടാക്കാനുള്ള ചില സാധനങ്ങളുമാണ്" എന്നു പറഞ്ഞു. "പണമായാൽ അതു ചെലവായിപ്പോകുമല്ലോ. പണമുണ്ടാക്കാനുള്ള സാധനങ്ങളായാൽ എന്നും പണമുണ്ടാക്കിക്കൊണ്ടിരിക്കാമല്ലോ" എന്നു വിചാരിച്ച് ആ തസ്കര ത്തലവൻ ആ ചെമ്പു ചെപ്പെടുക്കുന്നതിനായി ആ വഞ്ചിയിലേക്കു കയറി. അപ്പോൾ നമ്പൂരിപ്പാട്ടിലെ ഭൃത്യന്മാർ "കല്ലൂരു നമ്പൂരിപ്പാടാണ് ആ എഴുന്നള്ളിയിരിക്കുന്നത്. അങ്ങോട്ട് തൊടരുത്" എന്നു പറഞ്ഞു. അതു കേട്ടിട്ട് കള്ളൻ "കല്ലൂരായാലും കൊള്ളാം പുല്ലൂരായാലും കൊള്ളാം ഞാനിതു കൊണ്ടുപോകും" എന്നു പറഞ്ഞ് ആ ചെമ്പു ചെപ്പെടുത്തു കൊണ്ട് അവരുടെ വഞ്ചിയിൽക്കയറ്റി ക്ഷണത്തിൽപ്പോയി കരയ്ക്കടുത്തി റങ്ങി. അപ്പോളാക്കള്ളൻ ആ ചെമ്പുപാത്രം തലയിൽ വെച്ചു പിടിച്ചു കൊണ്ടും "പുല്ലൂരല്ലേ കല്ലൂരാണേ, കല്ലൂരാണേ പുല്ലൂരല്ലേ" എന്നു പാടിക്കൊണ്ടും തുള്ളിത്തുടങ്ങി. ആ പാട്ടു കേട്ട് അവിടെ അടുക്കൽ താമസിച്ചിരുന്ന ചിലർ അവിടെ വന്ന് ആ തുള്ളിക്കൊണ്ടു നിന്നിരുന്നവന്റെ കൂട്ടുകാരോടു ചോദിച്ച് സംഗതികളെല്ലാം മനസിലാക്കീട്ട് "കൊള്ളാം, കല്ലൂരു നമ്പൂരിപ്പാടിനോടാണോ നിങ്ങൾ കളിക്കാൻ ചെന്നത്? അദ്ദേഹം ഒട്ടും ചില്ലറക്കാരനല്ല. നമുക്കു ക്ഷണത്തിൽ ചെന്നു ക്ഷമായാചനം ചെയ്യാം." എന്നു പറഞ്ഞുകൊണ്ട് ആ തുള്ളിക്കൊണ്ടു നിന്ന ആളേയും ആ തേവാരപ്പാത്രവും വഞ്ചിയിലാക്കുകയും തണ്ടു പിടിച്ചും ഊന്നിയും ക്ഷണത്തിൽ നമ്പൂരിപ്പാട്ടിലെ വഞ്ചിയോടടുത്തെത്തുകയും "കൃപയുണ്ടാ

യിട്ട് വഞ്ചി നിർത്തണമേ" എന്നു വിളിച്ച് പറയുകയും ചെയ്തു. അതു കേട്ടിട്ട് നമ്പൂരിപ്പാട് "ഇനിയും എന്തു ചെയ്യാനാണാവോ? എന്തെങ്കിലുമാകട്ടെ" എന്ന് വിചാരിച്ച് വഞ്ചി നിർത്തിച്ചു. ഉടനേ മറ്റേ വഞ്ചിയിൽ നിന്ന് ഒരാൾ ആ തേവാരപ്പാത്രവും അന്ന് ആ കള്ളന്മാർ പലരിൽനിന്നുമായി തട്ടിയെടുത്ത പണവും എടുത്തുകൊണ്ടു മറ്റേ വഞ്ചിയിൽക്കയറി ആ പാത്രവും പണവുമെല്ലാം നമ്പൂരിപ്പാട്ടിലെ പാദത്തിങ്കൽ വെച്ചു വന്ദിച്ചുകൊണ്ട് "ആളറിയാതെയും അറിവില്ലായ്കകൊണ്ടും ചെയ്തുപോയ സമസ്താപരാധങ്ങളും സദയം ക്ഷമിക്കുകയും മറ്റേ വഞ്ചിയിൽക്കിടന്നു തുള്ളുന്നവന്റെ തുള്ളൽ മാറ്റിത്തരുകയും ചെയ്യണമെന്ന് അപേക്ഷിക്കുന്നു" എന്നു പറഞ്ഞു. ഉടനെ നമ്പൂരിപ്പാട് "നിങ്ങൾ അന്യന്മാരിൽ നിന്നു തട്ടിയെടുത്ത പണം നമുക്ക് വേണ്ട. നമുക്കു നമ്മുടെ തേവാരപ്പാത്രം മാത്രം മതി. ഇനി മേലാൽ ഇങ്ങനെ പരോപദ്രവം ചെയ്കയില്ലെന്നു നിങ്ങൾ സത്യം ചെയ്തുപറഞ്ഞാൽ തുള്ളലും ചാട്ടവുമൊക്കെ നിൽക്കും. സുഖമായിട്ടു നിങ്ങൾക്കു പോകാം" എന്നു പറഞ്ഞു. നമ്പൂരിപ്പാടു പറഞ്ഞതുപോലെ സത്യം ചെയ്യുകയും ഉടനെ ആ തസ്കരത്തലവന്റെ തുള്ളൽ നിൽക്കുകയും ചെയ്തു. അവരുടെ പണം നമ്പൂരിപ്പാട് സ്വീകരിച്ചില്ല. അതിനാൽ അത് അവർ തന്നെ എടുത്തു കൊണ്ട് അവരുടെ വഞ്ചിയിൽക്കയറി പോവുകയും ചെയ്തു. ഉടനെ നമ്പൂരിപ്പാട്ടിലെ വഞ്ചിയും വിട്ടു.

അദ്ദേഹം മുറയ്ക്കു പോയി നിശ്ചിതദിവസം തിരുവനന്തപുരത്തെത്തി. പിറ്റേദിവസം വലിയ ഭഗവതിസ്സേവ നടത്തുകയും ചെയ്തു. അന്നും ആയിരം പണം തന്നെയാണ് കൽപിച്ചു ദക്ഷിണ ചെയ്തത്.

അതിന്റെ പിറ്റേദിവസം ഉച്ചതിരിഞ്ഞു മൂന്നുമണിക്ക് നമ്പൂരിപ്പാടു തിരുമുമ്പിൽ ചെല്ലുകയും അദ്ദേഹം എഴുതിക്കൊണ്ടുപോയിരുന്ന ആട്ടക്കഥ അപ്പോൾ തിരുമുമ്പാകെ സമർപ്പിക്കുകയും ചെയ്തു. ആ ആട്ടക്കഥ തൃക്കൺപാർത്തിട്ടു തിരുമനസ്സു കൊണ്ടു വളരെ സന്തോഷിച്ചു. ഉടനെ വലിയ കൊട്ടാരം വക കഥകളിയോഗത്തിലെ പാട്ടുകാരെ തിരുമുമ്പാകെ വരുത്തി ആ കഥ കൊടുത്തിട്ട് "ഇതു ക്ഷണത്തിൽ തോന്നിച്ച് അരങ്ങേറ്റം കഴിക്കണം" എന്നു കൽപ്പിക്കുകയും ചെയ്തു. "കഥ അരങ്ങേറ്റം കഴിഞ്ഞിട്ടു പോയാൽ മതി" എന്നു നമ്പൂരിപ്പാടിനോടും കൽപിച്ചു.

ആ പാട്ടുകാർ മൂന്നുദിവസം കൊണ്ട് ആ കഥ തോന്നിക്കുകയും നാലാം ദിവസം അരങ്ങേറ്റം നടത്തുകയും ചെയ്തു. കഥ ആടിക്കണ്ട പ്പോൾ തിരുമനസ്സിലേക്കു വളരെ ബോധിച്ചു. അതിനാൽ നമ്പൂരിപ്പാടു യാത്രയറിയിച്ചപ്പോൾ അദ്ദേഹത്തിനു വീരശൃംഖല മുതലായ അനേകം സമ്മാനങ്ങൾ കൽപ്പിച്ചുകൊടുത്ത് അദ്ദേഹത്തെ വളരെ സന്തോഷിപ്പി ച്ചാണ് അയച്ചത്.

ഈ നമ്പൂരിപ്പാട് വടക്കുന്നാഥക്ഷേത്രത്തിലെ സംവത്സരഭജനം കഴിഞ്ഞതിന്റെ ശേഷം ചമ്രവട്ടത്തു പോയി അവിടെയും ഒരു സംവത്സര ഭജനം നടത്തി ആ അയ്യപ്പസ്വാമിയെയും വേണ്ടതുപോലെ പ്രസാദിപ്പിച്ച ആളായിരുന്നു. ഈ നമ്പൂരിപ്പാടു വിളിച്ചാൽ ചമ്രവട്ടത്തയ്യപ്പൻ വിളി കേൾക്കും എന്നാണ് അക്കാലത്തു ജനങ്ങൾ പറഞ്ഞിരുന്നത്. ഇതിനു ദൃഷ്ടാന്തമായി ഒരു സംഗതി ഉണ്ടായിട്ടുള്ളതു കൂടി ചുരുക്കത്തിൽ താഴെ കുറിക്കുന്നു.

ഈ നമ്പൂരിപ്പാട്ടിലെ അച്ഛന്റെ പന്ത്രണ്ടാം മാസം ഒരു വേനൽക്കാലത്തായിരുന്നു. അതിനാലിദ്ദേഹം സദ്യയ്ക്ക് ഇലവെയ്ക്കുന്നതിനും മറ്റും മുറ്റത്ത് നെടുമ്പുര കെട്ടിച്ചില്ല. പന്തലിടുവിക്കുക മാത്രമേ ചെയ്തിരു ന്നുള്ളു. മാസദിവസമൊട്ടടുത്തപ്പോൾ അഹോരാത്രം ഒരുപോലെ കലശലാ യിട്ടുള്ള മഴ തുടങ്ങി. മാസമടിയന്തിരം വകയ്ക്ക് ആവശ്യമുള്ള അരിക്കു നെല്ലു പുഴുങ്ങിയുണക്കുക, വിറകു കീറിയുണക്കുക മുതലായവയൊന്നും മുഴുവനായിട്ടില്ലായിരുന്നു. അതിനാൽ നമ്പൂരിപ്പാട് ഇനിയെന്താണ് വേണ്ട തെന്ന് വിചാരിച്ച് സ്വൽപം കുഴങ്ങി. എങ്കിലും ധൈര്യശാലിയും ഈശ്വര ഭക്തനുമായ അദ്ദേഹത്തിന് ഉടനെ ഒരു കൗശലം തോന്നുകയും അപ്രകാരം പ്രവർത്തിക്കുകയും ചെയ്തു. അതെന്തെന്നാൽ, അദ്ദേഹം ഏതാനും ശ്ലോകങ്ങളുണ്ടാക്കി, ഓലകളിലെഴുതി മടക്കിക്കെട്ടി 'ചമ്രവട്ടത്ത് അയ്യപ്പസ്വാമിക്ക്' എന്നു മേൽവിലാസമെഴുതി ഭാരതപ്പുഴയിലിടുകയാണ് ചെയ്തത്. ആ ഓലക്കെട്ട് വഴി തെറ്റാതെ പുഴയിൽക്കൂടിത്തന്നെ പോയി ചമ്രവട്ടത്ത് അയ്യപ്പസ്വാമിയുടെ ക്ഷേത്രസന്നിധിയിൽ കടവിൽച്ചെന്നടുത്തു. ഉടനെ മഴമാറുകയും വെയിൽ തെളിയുകയും ചെയ്തു. പിന്നെ ആ മാസമടിയന്തിരം കഴിഞ്ഞ് അതിനായി അവിടെ കൂടിയിരുന്നവരെല്ലാം പിരിഞ്ഞുപോകുന്നതുവരെ മഴയുണ്ടായില്ല. ഈ സ്ഥിതിക്ക് ഈ നമ്പൂരിപ്പാടു വിളിച്ചാൽ ചമ്രവട്ടത്തയ്യപ്പൻ വിളി കേൾക്കുമെന്നു ജനങ്ങൾ

പറഞ്ഞിരുന്നതു വാസ്തവം തന്നെയായിരുന്നു എന്നു വിശ്വസിക്കാമല്ലോ. അദ്ദേഹമന്നുണ്ടാക്കിയ ശ്ലോകങ്ങളിൽ ചിലതു താഴെ ചേർക്കുന്നു:

കല്ലൂർ വിപ്രനെഴുത്തു പാർശ്വഗതരാം
ഭൂതങ്ങൾ വായിച്ചിദം
ചൊല്ലേറുന്നൊരു ചമ്രവട്ടപതിയെ-
ച്ചെമ്മേ ധരിപ്പിക്കണം.
വല്ലാതെ മഴപെയ്തിടുന്നതുടനെ
മാറ്റിത്തരേണം ഭവാൻ
വെല്ലംകൊണ്ടു ചതുശ്ശതത്തെ വിരവോ-
ടെന്നാൽക്കഴിച്ചീടുവെൻ.

പരിചൊടു പുകൾപൊങ്ങും ചമ്രവട്ടത്തു വാഴും
ഹരിഹരതനയാ! നിൻ പാദപത്മം തൊഴുന്നേൻ
ഇരുപതു ദിവസത്തേയ്ക്കിന്നുതൊട്ടിന്നിമേലാ
ലരുതു കരുണയാതേ വർഷമെന്നുള്ള ശബ്ദം.

തീയ്യാട്ടൊന്നു കഴിച്ചിടാമനുദിനം
ചെയ്യാം നമസ്കാരവും
നെയ്യാടാം കനകാദികൊണ്ടു കൃതമാം
മെയ്യാദിയും ചെയ്തിടാം
വയ്യായെന്നൊരു ശാഠ്യമില്ല, വഴിപാ-
ടയ്യായിരം നേർന്നു ഞാ
നയ്യാ! നിൻ കൃപയാലഹോ! മഴയിനി
പ്പെയ്യാതെയാക്കീടണം.

കൈയിൽ പണ്ടൊരു കുന്നെടുത്തു വരിഷം
മാതാവു നിർത്തീലയോ?
മെയ്യിൽപ്പാതിയുമയ്ക്കു നൽകിയ പിതാ
ഗംഗാം ധരിച്ചീലയോ?
വയ്യിപ്പോൾ മഴമാറ്റുവാൻ തനയനെ-
ന്നുള്ളൊരു ദുഷ്കീർത്തിയെ
ന്നയ്യപ്പാ! മമ ചമ്രവട്ടമമരും നാഥാ വരുത്തീടൊലാ.

അയ്യപ്പ! നിന്തിരുവടിക്കൊരു നേർച്ച നേർന്നാൽ
പെയ്യിക്കയില്ല മഴയെന്നൊരു ലോകവാക്യം
പൊയ്യായി വന്നീടുകിലോ തവ കൂറ്റുകാരാ
മിയ്യാളുകൾക്കു തല പൊക്കി നടന്നിടാമോ?

കാതം പഞ്ചകമാകകൊണ്ടു വഴിയേ
പദ്യങ്ങളെത്തായ്കയോ?
ഭൂതങ്ങൾക്കവ കിട്ടിയെങ്കിലുമുടൻ
വന്നങ്ങുണർത്തായ്കയോ?
ചേതം കാലമിതാകകൊണ്ടു ജനത–
യ്ക്കുണ്ടെന്നു വെച്ചോ? മഴ
യ്ക്കേതും താനൊരുഭേദമെന്നിയെ ചൊരി–
ഞ്ഞീടുന്നു? ഭൂതേശ്വരാ!

ഞാനീവണ്ണം സ്തുതിക്കുന്നതു മതി പരമാ–
ബദ്ധമെന്നുണ്ടു ശങ്കാ
പാനീയേ മുങ്ങുമല്ലോ പരിചിനൊടു ഭവാൻ
വർഷമേറുന്ന കാലം
താനുണ്ണാത്തേവരുണ്ടോ പരനു വരദനാ
കുന്നിതെന്നുള്ള ഞായം
മാനിച്ചീടേണമല്ലോ മധുമഥന മഹേ–
ശാനപുത്രന്നുപോലും.

വെള്ളത്തിൽസ്സുഖമല്ല ദുഃഖമിദമെ–
ന്നുള്ളത്തിലില്ലായ്കയാൽ
കള്ളത്രാണമിവൻ പറഞ്ഞ മൊഴിയെ–
ന്നുള്ളിൽ ഭ്രമിച്ചെന്നതോ?
മുള്ളോരോന്നുരചെയ്കകൊണ്ടു തിരുവു–
ള്ളക്കേടുകൊണ്ടോ ഭവാ
നെള്ളോളം മഴ മാറ്റിടാത്തതു ജലേ
പള്ളിക്കുറുപ്പകയോ?

ഓത്തും ചൊല്ലി നമസ്കരിക്കുമുടനേ
പദ്യങ്ങൾ തീർത്തൊക്കെയും
പത്രം തന്നിൽ വരച്ചുകൊണ്ടു പുഴയിൽ
ത്താഴ്ത്തുന്നു ഞാനിങ്ങനെ
ശാസ്താവേ! തവ ശക്തിയില്ല വരിഷം
മാറ്റീടുവാനെങ്കിലോ
ശാസ്ത്രത്തിൽപ്പറായുന്നതൊക്കെ വിഫലം
ബൌദ്ധർക്കുതന്നേ സുഖം.

ദാനത്തെച്ചെയ്യുമെങ്കിൽ ത്തെളിവിനൊടഭിലാ–
ഷങ്ങളോതീടുവൻ ഞാൻ
മാനത്തെങ്ങും മഴക്കാറൊരു കടുസദൃശ്യം
പോലുമുണ്ടായിടൊല്ലാ
വേനൽക്കാലത്തെപ്പോലെ വരണമഖിലവും
വെയ്‌ലുമുണ്ടായ്‌വരേണം
മാനിക്കേണം ഭവാൻ തൻ മഹിമയുമിഹമേ
ഭക്തിയും മാനുഷന്മാർ

ദാതൃത്വം കുറവാകയോ? സ്തുതികളെ
ക്കേട്ടാൽ വെറുപ്പാകയോ?
ചേതുസ്തുഷ്ടി വരായ്കയോ? ചിലതു ഞാൻ
ചെയ്യുന്ന പോരായ്കയോ?
ചേതം മറ്റവനാകയോ? ചെവികളിൽ
ശ്ലോകങ്ങളെത്തായ്കയോ?
പെയ്തീടും മഴ മാറ്റിടാത്തതു ഭവാൻ
ഭൂതേശനല്ലായ്കയോ?

ഈ ശ്ലോകങ്ങൾക്കു ജനങ്ങൾ പറഞ്ഞുവരുന്ന പേര് 'മഴശ്ലോകങ്ങൾ' എന്നാണ്

ഒരിക്കൽ ഒരു കല്ലൂർ നമ്പൂതിരിപ്പാടു ഗുരുവായൂർ ക്ഷേത്രത്തിൽ മേൽശാന്തിയായിരുന്ന കുറിച്ചാത്തുനമ്പൂരിയുടെ ഇല്ലത്ത് ഒരു തിലഹോമ ത്തിനു പോയി. അതു കഴിച്ചിട്ട് അവിടെ അടുക്കൽത്തന്നെ ഒരു തമിഴന്റെ

(പാണ്ടിക്കാരന്റെ) ഗൃഹത്തിൽ ഒരു ബലികൊടയ്ക്കു (ബലി കൊടുത്തു ബാധയെ ഉഴിഞ്ഞു മാറ്റുന്നതിനു) പോയി. അതും കഴിച്ചിട്ട് ആ രാത്രിയിൽ ത്തന്നെ സപരിവാരം സ്വദേശത്തേക്കു പുറപ്പെട്ടു. അദ്ദേഹത്തിനു പോകാനുള്ള വഴി കല്ലടിക്കോടൻ മലയുടെ താഴ്വരയിൽക്കൂടിയായിരുന്നു. ആ വഴിയിൽക്കൂടി കുറാച്ചു ദൂരം ചെന്നപ്പോൾ അവിടെ സർവ്വാംഗ സുന്ദരിയായ ഒരു സ്ത്രീ നിൽക്കുന്നതു കണ്ടു. കണ്ടപ്പോൾത്തന്നെ അതൊരു യക്ഷിയാണെന്നു മനസ്സിലാവുകയാൽ നമ്പൂരിപ്പടു കൂടെയുണ്ടാ യിരുന്ന പരികർമ്മിയും ഭൃത്യന്മാരും ഭയപ്പെടാതെയിരിക്കാനായിട്ടു ഒരു മന്ത്രം ജപിച്ചു ആ യക്ഷിയെ അദൃശ്യയാക്കി ബന്ധിച്ചിട്ടു കടന്നുപോയി. കുറാച്ചുദൂരം പോയതിൽന്റെ ശേഷം നമ്പൂരിപ്പടു തനിച്ചു മടങ്ങിവന്ന് ആ യക്ഷിയുടെ ബന്ധനം വേർപെടുത്തി വിട്ടയച്ചിട്ടു ക്ഷണത്തിൽപ്പോയി സഹചരന്മാരോടുകൂടി പിന്നേയും യാത്ര തുടർന്നു.

അങ്ങനെ പിന്നേയും കുറച്ചുദൂരം ചെന്നപ്പോൾ വഴിയോടടുത്തുള്ള ഒരു കാട്ടിൽ ചിലരുടെ സംഭാഷണം കേട്ടു. അതു ചില ജോനകരാ ണെന്നും അവർ അന്നു മോഷ്ടിച്ച സാധനങ്ങൾ അവിടെയിരുന്നു പങ്കിടുക യാണെന്നും ആ സംഭാഷണം കേട്ടാപ്പോൾത്തന്നെ മനസ്സിലാവുകയാൽ നമ്പൂരിപ്പാട് എന്തോ ഒരു പച്ചില പറിച്ചു തിരുമ്മി ആ സംഭാഷണം കേട്ട സ്ഥലത്തേക്കെറിഞ്ഞു. അപ്പോൾ ആ കള്ളന്മാർക്കു കണ്ണു കാണാൻ വയ്യാതെയായി. അങ്ങനെ ചെയ്തില്ലെങ്കിൽ ആ ദുഷ്ടന്മാർ തന്നെയും തന്റെ കുട്ടുകാരെയും കൊല്ലുമെന്നു വിചാരിച്ചാണ് നമ്പൂരിപ്പാട് അപ്രകാരം ചെയ്തത്. എങ്കിലും കരുണാനിധിയും ആർദ്രമാനസനുമായിരുന ആ നമ്പൂരിപ്പാട്ടിലേക്കു കുറച്ചു ദൂരം പോയപ്പോൾ താൻ ചെയ്തതു കഠിനവും സാഹസവുമായിപ്പോയി എന്നു തോന്നി. അപ്പോഴേക്കും നേരം വെളുക്കു കയും ചെയ്ത്. ഉടനെ അദ്ദേഹം തിരികെപ്പോയി പൂർവസ്ഥലത്തെത്തി. അപ്പോൾ ആ ജോനകർ കണ്ണുകാണായ്കയാൽ കാട്ടിലൊക്കെ തപ്പി നടക്കുന്നതു കണ്ടിട്ട് അദ്ദേഹമവരോട് “നിങ്ങൾ ഇങ്ങനെ തപ്പിനടക്കുന്ന തെന്താണ്?” എന്നു ചോദിച്ചു. അതിനുത്തരമായി അവർ “എന്തോ ഞങ്ങൾക്കു കണ്ണു കാണാതെയായിപ്പോയി. അതുകൊണ്ടാണ്” എന്നു പറഞ്ഞു. അതുകേട്ട് നമ്പൂരിപ്പാട് “നിങ്ങൾ അന്യന്മാരുടെ മുതൽ മോഷ്ടിച്ചെടുത്തതിന്റെ ഫലമാണിത്. ഇനി അങ്ങനെ ചെയ്കില്ലെന്നു സത്യം ചെയ്താൽ നിങ്ങൾക്കു കണ്ണു കാണാറാകും” എന്നു പറഞ്ഞു.

ഉടനെ അവർ അങ്ങനെ സത്യം ചെയ്തു. അതിനിടയ്ക്ക് നമ്പൂരിപ്പാട് ഒരു പച്ചില പറിച്ച് തിരുമ്മി അവരുടെ അടുക്കലേക്കിട്ടു. ഉടനെ അവർക്ക് കണ്ണു കാണാറായി. അപ്പോൾ ആ ജോനകർ സന്തോഷിച്ച് അവരുടെ കൈവശമുണ്ടായിരുന്ന പണവും പണ്ടങ്ങളുമെല്ലാം നമ്പൂരിപ്പട്ടിലെ പാദത്തിങ്കൽ വെച്ചു വന്ദിച്ചിട്ട് "ഇവയെല്ലാം അവിടേക്കിരിക്കട്ടെ" എന്നു പറഞ്ഞു. അതിനു മറുപടിയായിട്ട് നമ്പൂരിപ്പാട് "എനിക്ക് ഇതൊന്നും വേണ്ട. നിങ്ങൾ മേലാൽ പരോപദ്രവം ചെയ്യാതിരുന്നാൽ മാത്രം മതി" എന്നു പറഞ്ഞിട്ട് അവിടെനിന്നു പോയി. ആ പണവും പണ്ടങ്ങളും എടുത്തുകൊണ്ട് ജോനകരും പോയി.

ചേർത്തല ആനക്കോട്ടിൽക്കർത്താവ് ആണ്ടുതോറും അവരുടെ മഠത്തിൽ വെച്ച് കല്ലൂർ നമ്പൂരിപ്പടിനെക്കൊണ്ടു വലിയ ഭഗവതിസ്സേവ നടത്തിക്കാറുണ്ട്. ഒരാണ്ടിൽ ഭഗവതിസ്സേവയ്ക്കു തൊഴാൻ ചെന്നപ്പോൾ മൂത്ത കർത്താവിനു ഭഗവതിയെ അവിടെ പ്രത്യക്ഷമായി കണ്ടതായിട്ടു തോന്നുകയാൽ ഉടനെ അനന്തരവരെ വിളിച്ചു "എന്റെ പെട്ടിക്കകത്ത് ആയിരം ബ്രിട്ടീഷ് രൂപ ഒരു കിഴിയായി കെട്ടിവെച്ചിട്ടുണ്ട്. അത് എടുത്തു കൊണ്ടുവരണം" എന്നു പറഞ്ഞു താക്കോൽ കൊടുത്തയച്ചു. ആ അനന്തരവൻ കർത്താവ് പോയി ആ പെട്ടി തുറന്ന് ആ കിഴിയെടുത്തു കൊണ്ടുചെന്നു കൊടുക്കുകയും മൂത്ത കർത്താവ് അതു മുഴുവനും നമ്പൂരിപ്പാടിലേക്കു ദക്ഷിണ ചെയ്യുകയും ചെയ്തു.

നമ്പൂരിപ്പാട് അന്നുതന്നെ അവിടെനിന്നു ഒരു ബലികൊട നടത്തു ന്നതിനായി ചങ്ങരത്തു പണിക്കരുടെ വീട്ടിലേക്കു പോയി. അവിടെച്ചെന്ന് അതിന്റെ ക്രിയകളൊക്കെ കഴിഞ്ഞതിന്റെ ശേഷം ബലിപ്പടം (ബലിയു ഴിഞ്ഞ പോളപ്പതം) കൊണ്ടു ചെന്നു കളയാനായിട്ട് അദ്ദേഹം തന്റെ ഭൃത്യനെ വിളിച്ചു. അപ്പോൾ അവിടെയുണ്ടായിരുന്ന ചില നായന്മാർ "അതു ഞങ്ങൾ കൊണ്ടുപോയിക്കളയാം" എന്നു പറഞ്ഞു ആ ബലിപ്പടം വാങ്ങിക്കൊണ്ടുപോയി. അവർ ആറുപേരു കൂടിയാണ് കൊണ്ടുപോയത്. അവർ അതു കൊണ്ടുപോയിക്കളഞ്ഞു മടങ്ങിപ്പോന്നപ്പോൾ ആകാശം മുട്ടത്തക്കവണ്ണം വലിപ്പമുള്ള ചില മൂർത്തികളെ കണ്ടു ഭയപ്പെട്ട് ഉറാക്കെ നിലവിളിച്ചുകൊണ്ടു നിലംപതിച്ചു. നിലവിളി കേട്ട് നമ്പൂരിപ്പാട് ക്ഷണത്തിൽ അങ്ങോട്ടു ചെന്നു. അപ്പോഴേക്കും നാലുപേർ മരിച്ചു. പിന്നെ

അദ്ദേഹം എന്തോ ചെയ്യുകയാൽ രണ്ടു പേർ മരിച്ചില്ല. എങ്കിലു ആവർ ആജീവനാന്തം രോഗികളായിട്ടാണ് ജീവിച്ചിരുന്നത്.

പിന്നെയൊരിക്കൽ ചേർത്തലെത്തന്നെ കട്ടിയാട്ടുവീട്ടിൽ ഒരു പണിക്കർക്ക് ഒരു ബാധോപദ്രവമുണ്ടായി. ആ ബാധ ഏറ്റവും ശക്തിയോടു കൂടിയ ഒരു അറുകൊലയായിരുന്നു. അതിന്റെ ആവേശമുണ്ടാകുന്ന സമയങ്ങളിൽ ആ പണിക്കർ പുരപിടിച്ചു കുലുക്കുക മുതലായ ഭയങ്കര പ്രവൃത്തികൾ പലതും ചെയ്യുമായിരുന്നു. അനേകം മന്ത്രവാദികൾ പലതും ചെയ്തു നോക്കീട്ടും അതിനെ ഒഴിക്കാൻ കഴിഞ്ഞില്ല. ഒടുക്കം മൂത്ത പണിക്കർ പോയി ഒരു കല്ലൂർനമ്പൂരിപ്പാടിനെത്തന്നെ അവിടെക്കൊണ്ടു വന്നു. നമ്പൂരിപ്പാട് ഒരു ദിവസം അവിടെത്താമസിച്ചു പലതും ചെയ്തു നോക്കീട്ടും ഒരു ഫലവുമുണ്ടായില്ല. അതിനാൽ നമ്പൂരിപ്പാട് "ഈ പണിക്കർ എന്റെ കൂടെ ഇല്ലത്തേയ്ക്കു പോരട്ടെ. അവിടെ കുറച്ചു ദിവസം താമസിച്ചാൽ ഈ ബാധയെയൊഴിപ്പിച്ചു പണിക്കരെ സുഖമാക്കി ഇങ്ങോട്ട യക്കാം" എന്നു പറഞ്ഞു. അതു സമ്മതിച്ച് ആ പണിക്കർ നമ്പൂരിപ്പാടി നോടുകൂടി മനയ്ക്കലേയ്ക്കു പോയി. അവിടെച്ചെന്നപ്പോൾമുതൽക്കുതന്നെ ആ ബാധയുടെ ശക്തി കുറഞ്ഞുതുടങ്ങി. പണിക്കർ നാല്പതുദിവസമവിടെ ഭജനമായിത്താമസിച്ചു. നാല്പത്തൊന്നാം ദിവസം തുള്ളിയപ്പോൾ ആ ബാധ നമ്പൂരിപ്പാടു ചോദിച്ചതിനെല്ലാം ശരിയായി ഉത്തരം പറയുകയും ഒടുക്കം സത്യം ചെയ്ത് ഒഴിഞ്ഞുപോവുകയും ചെയ്തു. ഇത് ആ നമ്പൂരി പ്പാടന്മാരുടെ സേവാമൂർത്തികൾക്കുള്ള ശക്തികൊണ്ടുകൂടെയാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

ഇരിങ്ങാലക്കുടെ സമീപം 'നകർണ്ണിമന' എന്നു പ്രസിദ്ധമായിരി ക്കുന്ന ഒരു ബ്രാഹ്മണഗൃഹത്തിൽ ഒരിക്കൽ ചാത്തന്റെ ഉപദ്രവമുണ്ടായി. ഈ ചാത്തൻ ഈ മനക്കാരുടെ വിരോധികളായ മറ്റൊരു മനക്കാർ കുടിയിരുത്തിപ്പൂജിച്ചു സേവിച്ചു വന്നിരുന്നതും ഇവരെ ഉപദ്രവിക്കാനായിട്ട് അവർ പറഞ്ഞയച്ചതുമായിരുന്നു. ചാത്തന്റെ ഉപദ്രവം തുടങ്ങിയപ്പോൾ നകർണ്ണിമനക്കാർ കല്ലൂർമനയ്ക്കൽച്ചെന്നു വിവരം പറയുകയും കല്ലൂർ നമ്പൂരിപ്പാട് അവിടെച്ചെന്നു രണ്ടുമൂന്നു ദിവസം വലിയ ഭഗവതി സ്സേവയും മറ്റും കഴിച്ചു ചാത്തന്റെ ഉപദ്രവം നിർത്തുകയും ചാത്തനെ ബന്ധിച്ച് കല്ലൂർ മനയ്ക്കൽ കൊണ്ടുപോയി അവിടെ കുടിയിരുത്തുകയും ചെയ്തു. ചാത്തനെ അവിടെ കുടിയിരുത്തിയെങ്കിലും അവിടെ പൂജിക്കുകയയും

മറ്റും ചെയ്തിരുന്നില്ല. അതിനാൽ ചാത്തനെ ആദ്യം കുടിയിരുത്തി സ്സേവിച്ചിരുന്ന മനയ്ക്കൽ ചാത്തന്റെ ഉപദ്രവം തുടങ്ങി. അപ്പോൾ ആ മനക്കാർ കല്ലൂർ മനയ്ക്കൽച്ചെന്നു വിവരം പറഞ്ഞു. അതുകേട്ടിട്ട് കല്ലൂർ നമ്പൂരിപ്പാട് "നിങ്ങളിങ്ങനെ നീചകർമ്മങ്ങൾ ചെയ്തു മനുഷ്യരെ ഉപദ്രവിക്കുന്നതു ന്യായമല്ല. ഇനിയെങ്കിലും ബ്രാഹ്മണവൃത്തിയോടുകൂടിയിരിക്കണം" എന്നു പറയുകയും ചാത്തനെ വിട്ടുകൊടുക്കുകയും ചെയ്തു.

കല്ലൂർ നമ്പൂരിപ്പടന്മാർ ഇങ്ങനെ പല സ്ഥലങ്ങളിൽപ്പോയി ചാത്തന്മാരുടെ ഉപദ്രവങ്ങൾ മാറ്റീട്ടുണ്ട്. അവയെല്ലാമിവിടെയെടുത്തു വിവരിക്കുന്നതായാൽ ലേഖനം ക്രമത്തിലധികം ദീർഘിച്ചുപോയേക്കുമെന്നുള്ളതിനാൽ അതിനായി ഇപ്പോൾ ഉദ്യമിക്കുന്നില്ല. ആ നമ്പൂരിപ്പാടന്മാരുടെ അത്ഭുതകർമ്മങ്ങളിൽ സ്വല്പം ചിലതു കൂടിപ്പറഞ്ഞിട്ട് ഈ ഉപന്യാസം അവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.

കൊല്ലം 1013 കർക്കടകമാസത്തിൽ തൃപ്പൂണിത്തുറെവെച്ചു തീപ്പെട്ട കൊച്ചി മഹാരാജാവുതിരുമനസ്സുകൊണ്ട് സകലകലാവല്ലഭനും ഒരു മഹാവിദ്വാനുമായിരുന്നു. അവിടുന്നു വിദ്വാന്മാരെ യഥായോഗ്യം സൽക്കരിച്ചു സംഭാവനാദികൾ കൊണ്ടും മറ്റും സന്തോഷിപ്പിച്ചുകൊണ്ടിരുന്നു. അതിനാൽ അവിടെ അനേകം വിദ്വാന്മാർ ചെന്നു കൂടുകയും തിരുമനസ്സുകൊണ്ട് അവരെയെല്ലാം ചേർത്ത് അവിടെ ഒരു വിദ്വൽസദസ്സു സ്ഥാപിക്കുകയും ചെയ്തിരുന്നു. ആ സദസ്യന്മാരിൽ പ്രധാനൻ ഒരു കല്ലൂർനമ്പൂരിപ്പാടായിരുന്നു. അദ്ദേഹം വലിയ വിദ്വാനായിരുന്നു എന്നുള്ളതു വിശെഷിച്ചു പറയണമെന്നില്ലല്ലോ. എന്നു മാത്രമല്ല ഗദ്യമായലും പദ്യമായാലും എത്ര വലിയതായാലും ഒരു കവിത ഒരു പ്രാവശ്യം കേട്ടാൽ അതു ഹൃദിസ്ഥമാക്കുവാൻ തക്കവണ്ണമുള്ള ധാരണാശക്തിയും അദ്ദേഹത്തിനുണ്ടായിരുന്നു.

ഇങ്ങനെയിരുന്ന കാലത്ത് ഈ കൊച്ചിമഹാരാജാവിനെക്കുറിച്ച് ജനങ്ങൾ അവിടുന്നു 'കേരളഭോജരാജാവാണെ'ന്നും മറ്റും പുകഴ്ത്തിപ്പറയുന്നതു കേട്ടിട്ട് ചോളദേശത്തുകാരനായ ഒരു ശാസ്ത്രി മഹാരാജാവിന് അടിയറ വെയ്ക്കുന്നതിന് ഒരു ദശകം (പത്തു ശ്ലോകം) ഉണ്ടാക്കിയെഴുതിക്കൊണ്ട് തൃപ്പൂണിത്തുറയെത്തി സമയം ചോദിച്ചറിഞ്ഞുകൊണ്ട് തിരുമുമ്പാകെച്ചെന്ന് ആ ദശകം തിരുമനസ്സിലെ സന്നിധിയിൽ സമർപ്പിച്ചു.

അപ്പോൾ തിരുമനസ്സുകൊണ്ട് "എന്താ അത്?" എന്നു കൽപിച്ചു ചോദിച്ചു. അതിനു മറുപടിയായി ശാസ്ത്രികൾ "ഞാനുണ്ടാക്കിയ ഒരു ദശകമാണ്' എന്നറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് അതെടുക്കാനായി കുനിഞ്ഞു. അപ്പോൾ നമ്പൂരിപ്പാട് "അതു വേണമോ? കവിതകൾ ഉണ്ടാക്കിയവർ തന്നെ വായിച്ചാലേ അതിന്റെ തന്മയത്വം വരികയുള്ളു. അതുകൊണ്ട് ശാസ്ത്രികൾ തന്നെ വായിക്കട്ടെ" എന്നു പറഞ്ഞു. അതു കേട്ടിട്ട് "അതു ശരിയാണ്. എന്നാൽ ശാസ്ത്രികൾ തന്നെ വായിക്കട്ടെ" എന്നു കൽപ്പിക്കുകയും ചെയ്തു. ഉടനെ ശാസ്ത്രികൾ അതെടുത്തു ഭംഗിയായും വ്യക്തമായും സാവധാനത്തിൽ വായിച്ച്. ശാസ്ത്രികളുടെ വായന കഴിഞ്ഞപ്പോൾ നമ്പൂരിപ്പാട് "കഷ്ടം!" എന്നു പറഞ്ഞു മൂക്കതു വിരൽ വെച്ചു. അപ്പോൾ ശാസ്ത്രികൾ "എന്താ കഷ്ടം?" എന്നു ചോദിച്ചു. അതിനുത്തരമായിട്ട് നമ്പൂരിപ്പാട് "പണ്ടാരാണ്ട് ഉണ്ടാക്കിയിട്ടിരിക്കുന്ന ഈ ദശകം പകർത്തിയെഴുതി ഇവിടെയുള്ളവരെ പറ്റിക്കാമെന്നു വിചാരിച്ച് ചോളദേശത്തു നിന്നു ശാസ്ത്രികൾ ഇവിടംവരെ കൊണ്ടുവന്നല്ലോ, അതുതന്നെ കഷ്ടം. ഈ ദശകം ഞാൻ ബ്രഹ്മചാരിയായിരുന്ന കാലത്ത് എന്റെ മുത്തശ്ശി ചൊല്ലിക്കേൾക്കുകയും അന്നുതന്നെ ഞാനിതു പഠിക്കുകയും ചെയ്തിട്ടുള്ളതാണ്" എന്നു പറഞ്ഞു. അതു കേട്ടിട്ട് ശാസ്ത്രികൾ "എന്നാൽ ഇതൊന്നു ചൊല്ലിക്കേൾക്കട്ടെ" എന്നു പറഞ്ഞു. ഉടനെ നമ്പൂരിപ്പാട് ആ ദശകം യാതൊരു വീഴ്ചയും സംശയവും കൂടാതെ ചൊല്ലിക്കേൾപ്പിച്ചു. അപ്പോൾ ശാസ്ത്രികൾ സാമാന്യത്തിലധികം ഇളിഭ്യനായി എന്നുള്ളതു പറയണമെന്നില്ലല്ലോ. ഉടനെ അദ്ദേഹം "ആട്ടെ അടുത്ത മാസത്തിൽ ഞാനിനിയും ഇവിടെ വരും. അപ്പോൾ ഇതിന്റെ മറുപടി പറഞ്ഞുകൊള്ളാം" എന്നു പറഞ്ഞിട്ട് അവിടേനിന്നിറങ്ങിപ്പോയി. അപ്പോൾ തിരുമനസ്സുകൊണ്ട് ശാസ്ത്രിക്കു സമ്മാനമൊന്നും കൊടുക്കാതെ അയയ്ക്കുന്നതു കഷ്ടമാണെന്നു വിചാരിച്ച് അദ്ദേഹത്തിന്റെ പിന്നാലെ ഒരു ഹരിക്കാരനെ കല്പിച്ചയച്ചു വിളിപ്പിച്ചു. എന്നിട്ടും അദ്ദേഹം "ഞാൻ അടുത്ത മാസത്തിൽ വന്നു കണ്ടുകൊള്ളാമെന്നു പറഞ്ഞതായി തിരുമനസ്സറിച്ചേക്കൂ" എന്നു പറഞ്ഞു പോവുകതന്നെ ചെയ്തു.

ശാസ്ത്രികൾ അടുത്ത മാസത്തിൽത്തന്നെ പിന്നെയും വന്നു. അപ്പോളദ്ദേഹം ഒരു ദശകമല്ല, ഒരു ശതകംതന്നെയാണ് എഴുതിക്കൊണ്ടു വന്നിരുന്നത്. അദ്ദേഹം സമയമറിഞ്ഞു തിരുമുമ്പാകെച്ചെന്ന് ആ

ശതതമെഴുതിയ ഓലക്കെട്ട് തിരുമുമ്പാകേ അടിയറാകെച്ചു. അപ്പോഴും തിരുമനസ്സുകൊണ്ട് "എന്താ അത്?" എന്നു കൽപ്പിച്ചു ചോദിച്ചു. അപ്പോൾ ശാസ്ത്രികൾ "ഇത് ഞാനുണ്ടാക്കിയ ഒരു ശതകമാണ്" എന്ന് അറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് "ഇതു ശാസ്ത്രികൾ തന്നെ വായിക്കൂ" എന്ന് അറിയിച്ചു. ശാസ്ത്രികൾ ഉടനെ ആ ഓലക്കെട്ടെടുത്തു ശ്വാസം വിടാതെ ക്ഷണത്തിൽ ആ നൂറുശ്ലോകവും വായിച്ചു തീർത്തിട്ട് "ഇതും പഴയ കവിതായിരിക്കുമോ? ഇതും പഠിച്ചവരിവിടെയുണ്ടായിരിക്കുമോ?" എന്നു ചോദിച്ചുകൊണ്ട് അവിടെ നിന്നിരുന്ന കല്ലൂർ നമ്പൂരിപ്പാടിന്റെ നേരെ നോക്കി. അപ്പോൾ നമ്പൂരിപ്പാട് "ശാസ്ത്രികളെ! ശുണ്ഠികടിക്കാതെ യിരിക്കൂ. ഞാൻ വാസ്തവം പറയാം. ഈ ശതകവും ഇല്ലത്തുള്ള ഒരു പഴയ ഗ്രന്ഥത്തിൽ കാണുന്നുണ്ട്. ഇതും ഞാൻ പഠിച്ചിട്ടുണ്ട് എന്നു പറഞ്ഞു. ഉടനെ ശസ്ത്രികൾ "എന്നലൊന്നു ചൊല്ലിക്കേൾക്കട്ടെ" എന്നു പറഞ്ഞു. അതു നമ്പൂരിപ്പാട് ആദ്യം മുതൽ മുറയ്ക്കു സാവധനത്തിൽ ചൊല്ലിത്തുടങ്ങി. അദ്ദേഹം മുറയ്ക്കു മുപ്പതു ശ്ലോകം ചൊല്ലിയപ്പോഴേക്കും ശാസ്ത്രികളുടെ ദേഹം ആപാദചൂഡം വിറയ്ക്കുകയും വിയർക്കുകയും ചെയ്തു തുടങ്ങി. പിന്നെയും നമ്പൂരിപ്പാട് ശ്ലോകങ്ങൾ മുറയ്ക്കു ചൊല്ലിക്കൊണ്ടിരുന്നു. ശാസ്ത്രികളുടെ വിറയും വിയർപ്പും വർദ്ധിച്ചുകൊണ്ടുമിരുന്നു. കിം ബഹുനാ? നമ്പൂരിപ്പാട് അൻപത്താറാമത്തെ ശ്ലോകം ചൊല്ലുകയും ശാസ്ത്രികൾ ബോധംകെട്ടു ധീം എന്നു നിലംപതിക്കുകയും ഒരുമിച്ചു കഴിഞ്ഞു. ഉടനെ തമ്പുരാൻ, "ശാസ്ത്രികളെയെടുത്ത് പുറത്തു കൊണ്ടു പോയി കാറ്റുള്ള സ്ഥലത്തു കിടത്തട്ടെ" എന്നു കൽപ്പിക്കുകയും രാജഭൃത്യന്മാർ അപ്രകാരം ചെയ്തിട്ട് അദ്ദേഹത്തിന്റെ മുഖത്തു സ്വല്പം വെള്ളം തളിക്കുകയും ചെയ്തു. രണ്ടുമൂന്നു നാഴിക കഴിഞ്ഞപ്പോൾ ശാസ്ത്രികൾക്ക് ഒരുവിധം ബോധം വീഴുകയാൽ അദ്ദേഹം സാവധാന ത്തിൽ എഴുന്നേറ്റു രാജസന്നിധിയിലെത്തി. അപ്പോൾ തമ്പുരാൻ, "എന്താ ശാസ്ത്രികളെ! സുഖമായോ?" എന്നു കൽപ്പിച്ചു ചോദിച്ചു അതിനുത്തര മായിട്ടു ശസ്ത്രികൾ "ദേഹത്തിനുണ്ടായ അസ്വാസ്ഥ്യം ഒരുവിധം ശമിച്ചു. മനസ്സിനുണ്ടായ സുഖക്കേടു ഭേദമായിട്ടില്ല. അതു ഭേദമാകുന്നതുമല്ല. എനിക്ക് ഇങ്ങനെയൊരബദ്ധം ഇതിനു മുമ്പൊരിക്കലും പറ്റീട്ടില്ല; ഇനി പറ്റുമെന്നും തോന്നുന്നില്ല. മഹാരാജാവു തിരുമനസ്സിലെ കീർത്തിചന്ദ്രിക ഞങ്ങളുടെ ദേശത്തും നല്ലപോലെ പരന്നിട്ടുണ്ട്. അതുകൊണ്ടാണ് ഞാൻ ഇങ്ങോട്ടു വന്നത്. കേരളത്തിൽ, വിശേഷിച്ചും ഈ മഹാരാജസദസ്സിൽ,

ഇപ്രകാരം ധാരണാശക്തിഉള്ളവരുണ്ടെന്നു ഞാൻ അറിഞ്ഞിരുന്നില്ല. ഇതറിഞ്ഞിരുന്നുവെങ്കിൽ ഞാൻ ഈ ദിക്കിലേക്കു കാലെടുത്തു കുത്തുകയില്ലായിരുന്നു. ഞങ്ങളുടെ ദേശത്തു എന്നെപ്പോലെ വേറെയും ചിലർ ഇങ്ങോട്ട് വരാൻ സന്നദ്ധരായി ഇരിക്കുന്നുണ്ട്. അവർ ഇങ്ങോട്ട് പുറപ്പെടുന്നതിനുമുമ്പ് എനിക്ക് അവിടെയെത്തി ഇങ്ങോട്ടാരും പോരേണ്ടാ എന്നു പറയണം. എന്നെപ്പോളെ അവരും വിഡ്ഢികളായിപ്പോകണമെന്നി ല്ലല്ലോ" എന്നറിയിച്ചു. അപ്പോൾ തിരുമനസ്സുകൊണ്ട് "അങ്ങനെയൊന്നും വിചാരിക്കാനില്ല ശാസ്ത്രികളെ! ഒരോ ദിക്കിൽ ഓരോ വിധമിരിക്കും. ശാസ്ത്രികൾ കൊണ്ടുവന്ന ശതകം വളരെ നന്നായിട്ടുണ്ട്. അതു തേടിപ്പിടിച്ച് ഇവിടെ കൊണ്ടുവന്നല്ലോ. അതുമാത്രം വിചാരിച്ചാൽ മതി. ഇതു പണ്ടാരാണ്ട് ഉണ്ടാക്കിയിട്ടിരുന്ന കൃതിയാണെന്നു നമ്പൂരി പറഞ്ഞതു വാസ്തവമാണ്. ഇവിടെയും ഒരു പഴയ ഗ്രന്ഥത്തിൽ ഇതു കാണുന്നുണ്ട്. ഈ ശതകം നാമും പഠിച്ചിട്ടുമുണ്ട്. വേണമെങ്കിൽ നാമും ചൊല്ലിക്കേൾപ്പി ക്കാം" എന്നു കൽപ്പിച്ചു. അതു കേട്ടു ശാസ്ത്രികൾ "വേണ്ട വേണ്ട; ഈ നമ്പൂരിപ്പട് ഇതു ചൊല്ലിയ സ്ഥിതിക്ക് ഇവിടേക്ക് ഇതിനു പ്രയാസമുണ്ടാ കുമോ?" എന്നറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് "വേണ്ടെങ്കിൽ വേണ്ട. നാം വാസ്തവം പറഞ്ഞു എന്നേയുള്ളു. ഏതെങ്കിലും ശാസ്ത്രികൾ ഇവിടെ വന്നിട്ടു വെറുംകൈയായി മടങ്ങിപ്പോകുന്നതു നമുക്കും ശാസ്ത്രികൾക്കും കുറച്ചിലാണല്ലോ. അതുകൊണ്ട് ഇപ്പോൾ ഇത്രയുമിരികട്ടെ" എന്നു കൽപ്പി ക്കുകയും അദ്ദേഹത്തിനു ചില സമ്മാനങ്ങൾ കൽപ്പിച്ചു കൊടുത്തയക്കു കയും ചെയ്തു.

ഒരു ദിവസം പകലേ സദസ്സു പിരിയാറായപ്പോൾ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട്, "നാളത്തെ സദസ്സിൽ സംഭാഷണത്തിൽ ജയിക്കുന്ന വർക്കു കൊടുക്കുന്നതിനായി നൂറ്റൊന്നും പണംവീതമുള്ള മൂന്നു കിഴികൾ നാം കെട്ടിവെച്ചിട്ടുണ്ട്. സംഭാഷണ വിഷയങ്ങൾ –

1. ഒന്നാന്തരം പച്ച ഭോഷ്കു പറഞ്ഞു സദസ്സിലുള്ളവർക്കു പരമാർത്ഥമാണെന്നു തോന്നിക്കുക.

2. അന്നു തന്നെപ്പോലെ മറ്റാരും സ്വാദുള്ള പദാർത്ഥം ഭക്ഷിച്ചിട്ടില്ലെന്നു സദസ്യരെ ബോധ്യപ്പെടുത്തുക.

3. സദസ്യരിൽ വെച്ച് അധികം ഭാഗ്യവാൻ താനാണെന്നു മറ്റുള്ളവരെ സമ്മതിപ്പിക്കുക. ഇങ്ങനെ ചെയ്യുനവർക്കാണ് പണക്കിഴി കൊടുക്കപ്പെടുന്നത്. സദസ്സു പതിനൊന്നു മണിക്കു കൂടുകയും അഞ്ചുമണിക്കുമുമ്പു പിരിയുകയും വേണം" എന്നു കൽപ്പിക്കുകയും ഉടനെ സഭ പിരിയുകയും ചെയ്തു.

പിറ്റേ ദിവസം പതിനൊന്നു മണിക്കുതന്നെ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു സദസ്സിൽ എഴുന്നള്ളുകയും പണക്കിഴികൾ അവിടെ നിരത്തിവെയ്ക്കുകയും ചെയ്തു. അപ്പോഴേക്കും സദസ്യർ ഓരോരുത്തരായി അവിടെ വന്നുചേർന്നു കഴിഞ്ഞു. കല്ലൂർ നമ്പൂരിപ്പാടു മാത്രം വന്നില്ല. അതെന്താണെന്ന് എല്ലാവർക്കും വിചാരമായി. അദ്ദേഹം വലിയ കണിശക്കാരനായിരുന്നു. അദ്ദേഹം സമയത്തിനുമുമ്പെത്തുകയായിരുന്നു പതിവ്. അദ്ദേഹം വരാത്തതെന്തുകൊണ്ടെന്നുള്ള വിചാരം തമ്പുരാൻ തിരുമനസ്സിലേക്കും ഉണ്ടായി. അങ്ങനെ എല്ലാവരും വിചാരത്തോടുകൂടിയിരുന്നപ്പോൾ ഏറ്റവും പരിഭ്രമത്തോടുകൂടി നമ്പൂരിപ്പാടും അവിടെ വന്നു ചേർന്നു. അദ്ദേഹത്തിന്റെ മുഖത്ത് ഒരു വിഷാദഭാവം പ്രത്യക്ഷമായിരുന്നു. അതു കണ്ടിട്ട് തിരുമനസ്സുകൊണ്ട് 'എന്താ വിശേഷം വല്ലതുമുണ്ടോ?' എന്നു കൽപ്പിച്ചു ചോദിച്ചു.

നമ്പൂരിപ്പാട്: വിശേഷമൊന്നുമില്ല. എങ്കിലും...

തമ്പുരാൻ: എന്താ? പറയൂ. കേൾക്കട്ടെ.

നമ്പൂരിപ്പാട്: ഇപ്പോൾത്തന്നെ സമയം അതിക്രമിച്ചിരിക്കുന്നു. ഇനി എന്റെ കഥ കൂടി പറഞ്ഞുതുടങ്ങിയാൽ ഇന്നത്തെ സദസ്സിൽ നിശ്ചയിച്ചിട്ടുള്ളതൊന്നും നടക്കുകയില്ല. അതുകൊണ്ട് എന്റെ കാര്യം ഇനിയൊരു ദിവസം സമയമുള്ളപ്പോൾ ഇവിടെ അറിയിച്ചുകൊള്ളാം.

തമ്പുരാൻ: സദസ്സിൽ വെച്ചു നടത്താനുള്ള കാര്യം നാളെയായാലും മതി. നമ്പൂരിയുടെ കാര്യം ഇന്നുതന്നെ കേൾക്കണം. പറയൂ. കേൾക്കട്ടെ

നമ്പൂരിപ്പാട്: നിർബ്ബന്ധമാണെങ്കിൽ പറയാം. ഇല്ലത്തുവെച്ചു ചിലവിനുള്ള അരി അവിണിശ്ശേരിയിൽനിന്നും കൊടുത്തയയ്ക്കുകയാണ് പതിവ്. കഴിഞ്ഞ കൊല്ലം അരി കൊടുത്തയച്ചതിന്റെ കൂടെ ഒരു നേന്ത്രക്കന്നു (നേന്ത്രവാഴവിത്ത്) കൂടി കൊടുത്തയച്ചിരുന്നു. ഒന്നല്ലേയുള്ളു, അതൊരു

നല്ല സ്ഥലത്തു വെച്ചു നല്ലപോലെ ശുശ്രൂഷിക്കണമെന്നു നിശ്ചയിച്ച് ഇല്ലത്തെ നടുമുറ്റത്തുതന്നെ അതു കുഴിച്ചുവെച്ചു. അത് അവിടെ വെച്ചാൽ വേറെയും ചില ഗുണങ്ങളുള്ളതും ഓർക്കതിരുന്നില്ല. ഇല്ലത്തെ തേവാര പ്പുരയിൽ ഉള്ള ദേവന്മാർക്ക് അഭിഷേകം കഴിഞ്ഞാൽ ആ വെള്ളം പൂജ കഴിഞ്ഞാൽ ധൂപക്കുറ്റിയിലെ വെണ്ണീറും പതിവായി അതിന്റെ കടയ്ക്കൽ ത്തന്നെ വീഴും. ഞാൻ വിചാരിച്ചിരുന്നതുപോലെ അവ പതിവായി അതിന്റ് കടയ്ക്കൽ തന്നെ വീണിരുന്നു. എന്നു മാത്രമല്ല, നടുമുറ്റത്തായിരുന്നതിനാൽ കിടാങ്ങൾക്കും അകായിലുള്ളവർക്കും അത് ഏറ്റവും സന്തോഷകരമായി ത്തീർന്നു. അവരു അതിനെ യഥായോഗ്യം ശുശ്രൂഷിച്ചുകൊണ്ടിരുന്നു. ധാരാളമായി വളം ചേർത്തിരുന്നതുകൊണ്ട് വാഴ പനപോലെ തടിച്ചു തഴച്ചു വളർന്നു. അതിന്റെ ഇലകകൊണ്ടു നടുമുറ്റം മൂടി. അധികം താമസിയാതെ വാഴ കുലച്ചു, പന്ത്രണ്ടു പടലയുണ്ടായിരുന്നു. മൂന്നു മാസം കഴിഞ്ഞപ്പോൾ അടിപ്പടലയിൽ ഒരു കായ്ക്കു സ്വല്പം പഴുപ്പു ഛായയുള്ള തായിക്കണ്ടു. അതു കിടാങ്ങൾ കാണാതെയും അണ്ണാനോ എലിയോ കരണ്ടു നഷ്ടപ്പെടുത്താതെയുമിരിക്കുന്നതിനായി ആ കുല നല്ല പോലെ മൂടിക്കെട്ടിച്ചു. ആ കുല മുഴുവനും നിർത്തിപ്പഴുപ്പിക്കണമെന്നു വിചാരി ച്ചാണ് അങ്ങനെ ചെയ്യിച്ചത്. ഇന്നു കാലത്തു കുലയുടെ പഴുപ്പ് എന്തായി എന്നറിയ്ന്നതിനായി അത് അഴിച്ചുനോക്ക്യപ്പോൾ കായെല്ലാം പഴുത്തു പാകം വന്നു തൊലിക്കു പുള്ളിക്കുത്തു വീണിരിക്കുന്നതായിക്കണ്ടു. പിന്നെ നിലത്തു വീഴിക്കാതെ ആ കുല വെട്ടിയെടുപ്പിച്ച് എണ്ണിനോക്കിയ പ്പോൾ നൂറ്റിയിരുപത്തഞ്ചു പഴമുണ്ടായിരുന്നു. അതു പഴം നുറുക്കാക്കു കയോ വേവിക്കാതെ തിന്നുകയോ എന്താനു വേണ്ടതെന്ന് ഞാൻ സംശയി ച്ചപ്പോൾ അകായിൽ നിന്ന് 'അതൊന്നും പോരാ, അതു പ്രഥമൻ തന്നെ യാകണം' എന്നു പറയുകയും ഞാനതു സമ്മതിക്കുകയും ചെയ്തു. പ്രഥമൻ വെച്ചത് അകത്തുതന്നെയാണ്. അകായിലെ അഭിപ്രായപ്രകാരമാ യതുകൊണ്ട് അതു നന്നാകണമെന്നു വിചാരിച്ചു മനസ്സിരുത്തി പഴം അസ്സലായി വരട്ടിയാണ് അതുണ്ടാക്കിയത്. പ്രഥമൻ വളരെ നന്നാവുകയും ചെയ്തു. വാസ്തവം പറയുകയാണെങ്കിൽ ഇത്രയും നല്ല പ്രഥമൻ ഞാൻ ഇതിനുമുമ്പ് കഴിച്ചിട്ടില്ലെന്നുതന്നെ പറയാം. അതിന്റെ സ്വാദ് അത്രമാത്രമു ണ്ടായിരുന്നു. ഞൻ മനസ്സറിയാതെ അത് സാമാന്യത്തിലധികം ചെലുത്തി പ്പോയി. ഈ പ്രഥമൻകൂടി കാലമായപ്പോഴേക്കും ഭക്ഷണത്തിന്റെ സമയം തെറ്റി. പിന്നെ ഇതു സാമാന്യത്തിലധികം ചെലുത്തുകയും ചെയ്തു.

രണ്ടുകൂടിയായപ്പോഴേക്കും ഞാൻ വല്ലാതെ ക്ഷീണിച്ചു. പ്രായാധിക്യം നിമിത്തമുള്ള ക്ഷീണം മുമ്പേതന്നെയുണ്ടല്ലോ. എല്ലാംകൊണ്ടും ലേശം പോലും നടക്കാൻ വയ്യെന്നു തോന്നുകയാൽ പുറത്തളത്തിൽപ്പോയി കിടന്നു. അപ്പോളാണ് സദസ്സു കൂടാനുള്ള സമയം തെറ്റിപ്പോയല്ലോ എന്നുള്ള ഓർമ്മയുണ്ടായത്. ഉടനെ എണീറ്റ് ഇങ്ങോട്ടു പോരികയും ചെയ്തു. ഞാൻ വളരെ പരിഭ്രമിച്ചാണ് ഇവിടെ നടന്നെത്തിയത്.

വലിയതമ്പുരാൻ: (സ്വല്പം പരിഭവത്തോടുകൂടി) "എങ്കിലും പച്ച ക്കായ പോലും ദുർലഭമായിരിക്കുന്ന ഇക്കാലത്ത് നമ്പൂരി കുറച്ചു പഴ മെങ്കിലും ഇങ്ങോട്ടു കൊടുത്തയച്ചില്ലല്ലോ. അവിടെ വിശേഷിച്ചു വല്ലതുമുണ്ടായാൽ ഇങ്ങോട്ടുകൂടി കൊടുത്തയക്കുകയല്ലേ പതിവ്?" എന്നു കൽപ്പിച്ചു.

അപ്പോൾ ഒരു സദസ്യൻ നമ്പൂരി: കഷ്ടം! ഞാനിത് ഇന്നലെ അറിഞ്ഞില്ലല്ലോ. അറിഞ്ഞിരുന്നുവെങ്കിൽ ഇന്നു ഭക്ഷണത്തിനു നേരത്തെ അങ്ങോട്ടെത്തമായിരുന്നു.

ഉടനെ സദസ്യരെല്ലാവരും: ഞാനും അതുതന്നെയാണ് വിചാരിച്ചത്, ഞാനും അതുതന്നെയാണ് വിചാരിച്ചതു എന്നു പറഞ്ഞു

ഉടനെ കല്ലൂർ നമ്പൂരിപ്പാട് കുനിഞ്ഞു ഒരു പണക്കിഴിയെടുത്തു. അപ്പോൾ തമ്പുരാൻ, 'അതെന്താണ് എടുത്തത്?' എന്നു കൽപ്പിച്ചു ചോദിച്ചു

നമ്പൂരിപ്പാട്: ഭോഷ്ക്കു പറഞ്ഞു സദസ്സിലുള്ളവർക്കൊക്കെ വാസ്തവ മാണെന്നു തോന്നിക്കുന്നവർക്കാണല്ലോ ഒരു കിഴി. ഞാനിപ്പോൾ പറഞ്ഞത് ശുദ്ധമേ ഭോഷ്ക്കണ്. ഇതു വാസ്തവാണെന്നു എല്ലാവരും സമ്മതിച്ചുവല്ലോ.

അതിന് എതിരായി പറയാൻ ഒന്നും കാണായ്കയാൽ ആരുമൊന്നും മിണ്ടിയില്ല. അപ്പോൾ നമ്പൂരിപ്പാട് കുനിഞ്ഞ് ഒരു കിഴികൂടി എടുത്തു. ഉടനെ തമ്പുരാൻ തിരുമനസ്സുകൊണ്ട് "അതെന്തിനാണ് എടുത്തത്?" എന്നു കൽപ്പിച്ചു ചോദിച്ചു. അതിനുത്തരമായിട്ട് നമ്പൂരിപ്പാട്, "ഇന്നു തന്നെപ്പോലെ മറ്റാരും സ്വാദുള്ള പദാർത്ഥം ഭക്ഷിച്ചിട്ടില്ലെന്നു സദസ്യരെ ബോധ്യപ്പെടുത്തുന്ന ആൾക്കുള്ളതാണല്ലോ ഈ കിഴി. അതും ഞാൻ

ഇവിടെയെല്ലാവരെയും ബോദ്ധ്യപ്പെടുത്തിയല്ലോ” എന്നു പറഞ്ഞു. അതിനെ എതിർക്കുന്നതിനും മാർഗമൊന്നും കാണായ്കയാൽ അതിനെതി രായിട്ടും അരുമൊന്നും പറഞ്ഞില്ല. അപ്പോൾ നമ്പൂരിപ്പാട് മൂന്നാമത്തെ കിഴിയും കടന്നെടുത്തു. ഉടനെ തമ്പുരാൻ തിരുമനസ്സുകൊണ്ട് “അതെന്താണ്?” എന്നുകൽപ്പിച്ചു ചോദിച്ചു. അതിനുത്തരമായിട്ടു നമ്പൂരിപ്പാട്, “ഇവിടെ കൂടിയിരിക്കുന്നവരിൽ അധികം ഭാഗ്യമുള്ള ആൾക്കുള്ളതാണല്ലോ ഈ കിഴി. ഇവിടെ പലരുമുണ്ടായിട്ടും രണ്ടു കിഴികൾക്കും അർഹൻ ഞാനാണെന്ന് എല്ലാവരും സമ്മതിച്ചവല്ലോ. ഇനി എല്ലവരേക്കാളും ഭാഗ്യവാൻ ഞാനണെന്നുള്ളതിനു വിശേഷിച്ചു ലക്ഷ്യ മൊന്നും വേണമെന്നു തോന്നുന്നില്ല” എന്നു പറഞ്ഞു. അതിനും എതിരായിപ്പറയാനൊന്നും കാണായ്കയാലാരുമൊന്നും മിണ്ടിയില്ല. ഉടനെ സദസ്സു പിരിഞ്ഞു. മൂന്നു പണക്കിഴികളുംകൊണ്ടു നമ്പൂരിപ്പാടും അപ്പോൾ ത്തന്നെ പോയി.

കല്ലൂർമനയ്ക്കലെ ഒരപ്ഫൻ നമ്പൂരിപ്പാടു വേളികഴിച്ചിരുന്നില്ല. അദ്ദേഹം തൃശ്ശിവപേരൂർ കിഴക്കെ ആച്ചംകുളങ്ങരവാരിയത്തെ “കുഞ്ചി” എന്നു പേരായ ഒരു വാരസ്യാരെ സംബന്ധം ചെയ്തു ഭാര്യയാക്കി ഇല്ലത്തു കൊണ്ടുപോയി താമസിപ്പിച്ചിരുനു. ആ വാരസ്യാർ ഒരു ദിവസം പകലെ പതിവുപോലെ പോയി, മേൽ കഴുകി വന്ന് ഇറൻ മാറുന്നതിനായി പെട്ടിയിൽ നിന്ന് ഒരൊന്നരമുണ്ടെടുത്തു നിവർത്തിനോക്കിയപ്പോൾ അത് എലി കടിച്ചു മുറിച്ച് ഉപയോഗിക്കാൻ കൊള്ളുകില്ലാത്ത വിധത്തിലായിരി ക്കുന്നതായിക്കാണുകയാൽ അതു മടക്കിവെച്ചിട്ടു വേറെ ഒന്നെടുത്തു നിവർത്തു. അതും അങ്ങനെതന്നെ എലി കടിച്ചുമുറിച്ചതായി കണ്ടു. അങ്ങനെ അവർക്കുണ്ടായിരുന്ന എട്ട് ഒന്നര മുണ്ടുകളും ഉപയോഗിക്കാൻ കൊള്ളുകില്ലാത്ത വിധത്തിലായിരുന്നതിനാൽ അവർ അവയെല്ലാമെടുത്തു നമ്പൂരിപ്പാടിലെ മുമ്പിൽ കൊണ്ടുചെന്നിട്ടിട്ട് “ഇതാ നോക്കണം. എനിക്കു കഴിഞ്ഞ മാസത്തിൽ മേടിച്ചു തന്നതും കോടിയലക്കിയതുമയ എട്ട് ഒന്നരമുണ്ടുകളും എലി വെട്ടി ഒന്നിനും കൊള്ളുകില്ലാതെയായിരിക്കുന്നു. ഇതു ഞാനെങ്ങനെ ഉത്തുകൊണ്ടു നടക്കും? എലിയുടെ ഉപദ്രവം ഇവിടെ ദുസ്സഹമായിരിക്കുന്നു” എന്നു പറഞ്ഞു. അതു കേട്ടിട്ട് നമ്പൂരിപ്പാട് “ആട്ടെ, നിവൃത്തിയുണ്ടാക്കാം. ഇവിടെ ഒരു വിളക്കു കൊളുത്തിവയ്ക്ക്“ എന്നു പറഞ്ഞിട്ടു പുറത്തേക്കിറങ്ങി പറമ്പിൽച്ചെന്ന് ഒരു പച്ചീർക്കിൽ

ഒടിച്ചെടുത്തു വലത്തു കൈയിൽപ്പിടിച്ചുകൊണ്ടു വിളക്കിന്റെ സമീപ ത്തെത്തി. അവിടെയിരുന്നുകൊണ്ട് അദ്ദേഹം ഒരു മന്ത്രം ജപിച്ചിട്ട് "ഇവിടെയുള്ള എലികളൊക്കെ ഇവിടെ വരട്ട്" എന്നു പറഞ്ഞു. അപ്പോൾ ഏകദേശം അമ്പതോളം എലികൾ "കീ, കീ" എന്നു കരഞ്ഞുകൊണ്ട് ആ വിളക്കിന്റെ ചുറ്റും വന്നുകൂടി. ഉടനെ നമ്പൂരിപ്പാട് "നിങ്ങളെല്ലാവരും ക്ഷണത്തിൽ ഇവിടെനിന്നും പൊയ്ക്കൊള്ളണം" എന്നു പറഞ്ഞിട്ട് ആ ഈർക്കിൽകൊണ്ട് ആ എലികളെയെല്ലാം ഒരോന്ന് അടിച്ചു. ഉടനെ എലികളെല്ലാം അവിടെനിന്നു ഇറങ്ങിപ്പോയി. പിന്നെ ആ നമ്പൂരിപ്പാടിന്റെ കാലം കഴിയുന്നതുവരെ അവിടെ ഒരെലിപോലും കയറിയിട്ടില്ല.

കല്ലൂർ മനയ്ക്കലുള്ളവർ പതിവായിക്കുളിക്കുന്ന പുഴക്കടവിൽ ഒരു വലിയ അരയാൽവൃക്ഷമുണ്ടായിരുന്നു. അതിന്മേൽ അസംഖ്യം വാവലു കളും വന്നുകൂടിയിരുന്നു. ആ വാവലുകളുടെ പുരീഷ (മലം) വർഷം തലയിലേൽക്കാതെ അവിടെക്കുളിച്ചു കയറിപ്പോകാൻ നിവൃത്തിയില്ലായി രുന്നു. അങ്ങനെയിരുന്നപ്പോൾ വലിയ നമ്പൂരിപ്പാട് "ഈ വാവലിന്റെ ഉപദ്രവം കലശലായിരിക്കുന്നു. ഇവയുടെ കാഷ്ഠവർഷം തലയിലേൽക്കാറ്റെ ഈ കടവിൽ കുളിക്കാൻ നിവൃത്തിയില്ലല്ലോ. ഇവിടെയുള്ളവർക്ക് അതു പരിചയമായിപ്പോയി. അതുകൊണ്ട് അതു വല്ലതുമാകട്ടെ. ഇനിയിപ്പോൾ വേളിക്ക് ഇവിടെ പലരും വരും. അവരാരും ഇതു ശീലിച്ചിട്ടില്ലാത്തതു കൊണ്ട് അവർക്കിതു ദുസ്സഹമായിത്തീരും. അതുകൊണ്ട് ഏതാനും ദിവസത്തേക്ക് ഈ ജന്തുക്കളെ ഇവിടെനിന്നു മാറ്റണം" എന്നു മനസ്സിൽ വിചാരിച്ച് നിശ്ചയിച്ചിട്ട് ഒരു ദിവസം ഏതാനും ചെറിയ പാറക്കല്ലുകൾ കൈയിൽപ്പെറുക്കിയെടുത്തുകൊണ്ട് ആലിന്റെ സമീപത്തു ചെന്നു നിന്ന് ആ വാവലുകളോട് "നിങ്ങൾ ഏതാനും ദിവസത്തേക്ക് ഇവിടെനിന്നും മാറിത്താമസിക്കണം. ഇല്ലത്തു വേളിയടിയന്തിരം കഴിഞ്ഞു വിശേഷിച്ചു വരുന്നവരെല്ലാം പിരിഞ്ഞുപോയിട്ടേ ഇവിടെ വരാവൂ. അതുവരെ അക്കരെ നിൽക്കുന്ന വലിയ മാവിന്മേൽ ചെന്നു താമസിച്ചുകൊള്ളണം" എന്നു പറഞ്ഞിട്ടു കയിലുണ്ടയിരുന്ന പാറക്കല്ലുകൾ ജപിച്ച് ആ ആലിന്റെ കടയ്ക്കലേയ്ക്കിട്ടു. ഉടനെ വവലുകളെല്ലാം പറന്നു മറുകരയിൽ നിന്നിരുന്ന മാവിന്മേലെത്തി താമസമായി. പിന്നെ മനയ്ക്കലെ വേളിയടിയന്തിരം കഴിഞ്ഞ് അവിടെ വിശേഷിച്ചു വന്നിരുന്നവരെല്ലാം പിരിഞ്ഞു പോയതിന്റെ ശേഷമേ അവ ഇക്കരയ്ക്ക് വന്നുള്ളു.

ഇങ്ങനെ കല്ലൂർ നമ്പൂരിമാരുടെ മന്ത്രശക്തിയെയും അത്ഭുതകർമ്മങ്ങളെയും പറ്റി ഇനിയും വളരെപ്പറയാനുണ്ട്. ലേഖനദൈർഘ്യം വിചാരിച്ച് അതിനായി ഉദ്യമിക്കാതെ ഇപ്പോൾ വിരമിക്കുന്നു.

## 118. തകഴിയിൽ ശാസ്താവും അവിടത്തെ എണ്ണയും

ശ്രീപരശുരാമൻ കേരളത്തിന്റെ രക്ഷയ്ക്കായി പല സ്ഥലങ്ങളിൽ ശാസ്താവിനെ പ്രതിഷ്ഠിച്ചകൂട്ടത്തിൽ തിരുവിതാംകൂറിൽ ഇപ്പോൾ ശ്രീവല്ലഭ (തിരുവല്ല)ഗ്രാമമെന്നു പ്രസിദ്ധമായിരിക്കുന്ന പ്രദേശത്തിന്റെ കിഴക്കുള്ള ഒരു മലയിലും ഒരു പ്രതിഷ്ഠ നടത്തിയിരുന്നു. ആ ദേശക്കാർ അവിടെ ക്ഷേത്രംപണി, കലശം മുതലായവ കഴിപ്പിച്ച് ആ ദേവനെ തങ്ങളുടെ ദേശ പരദേവതായിത്തന്നെ ആദരിക്കുകയും ആചരിക്കുകയും ചെയ്തിരുന്നു. അന്നു മത്രമല്ല, ആ ഗ്രാമക്കാരായ ബ്രാഹ്മണർ അവരുടെ വേദാദ്ധ്യയനം ആ ക്ഷേത്രത്തിൽവെച്ചാക്കുകയും ചെയ്തു. അപ്പോൾ എല്ലാവരും ആ മലയെ "ഓത്തന്മാർമല" എന്നും ശാസ്താവിനെ "ഓത്തന്മാർമല ശാസ്താവ്"" എന്നും പറഞ്ഞുതുടങ്ങി. കാലക്രമേണ ആ പേരുകൾ ലോപിച്ച് "ഓതർ മല" എന്നും "ഓതർമല ശാസ്താവ്" എന്നുമായിത്തീർന്നു.

അങ്ങനെ വളരെക്കാലം കഴിഞ്ഞതിന്റെ ശേഷമാണ് ആ ഗ്രാമത്തിൽ ശ്രിവല്ലഭ(വിഷ്ണു) പ്രതിഷ്ഠയും ക്ഷേത്രവും വേദാദ്ധ്യയനമഠങ്ങളുമുണ്ടായി ത്തീർന്നത്. അവ ഉണ്ടായി കുറച്ചുകാലം കഴിഞ്ഞപ്പോൾ അവിടെ പ്രധാന്യം ആ വിഷ്ണുക്ഷേത്രത്തിനായിത്തീർന്നു. പിന്നെ ഓതർമല ശാസ്താവിനെ ആരും ആദരിക്കാതെയും വന്ദിക്കാതെയും ഓർക്കാതെ യുമായി. അങ്ങനെ ഏതാനും കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ നനഞ്ഞൊ ലിച്ചും ഇടിഞ്ഞുപൊളിഞ്ഞും ആ ക്ഷേത്രം നിശ്ശേഷം നശിക്കുകയും ആ ശാസ്താവിന്റെ ദിവ്യവിഗ്രഹം മാത്രമവിടെ ശേഷിക്കുകയും ചെയ്തു.

അങ്ങനെയിരുന്നപ്പോൾ ഒരാണ്ടിൽ അതിവർഷം നിമിത്തം ഓതർമല പൊട്ടി അവിടെനിന്ന് ഏറ്റവും ഊക്കോടുകൂടി പടിഞ്ഞാട്ടു ജലം പ്രവഹിച്ചു തുടങ്ങി. ആ ജലപ്രവാത്തിന്റെ ശക്തിനിമിത്തം ശാസ്താവിന്റെ പ്രതിഷ്ഠ യിളകി ആ ബിംബവും വെള്ളത്തോടുകൂടിയൊഴുകി, ഇപ്പോൾ തകഴിയിൽ ക്ഷേത്രമിരിക്കുന്ന സ്ഥലത്തിനു സമീപത്തുള്ള പുഞ്ചപ്പാടത്തെത്തി, അവിടെ കഴിയിൽ(ചേറ്റിൽ) പുതഞ്ഞു കിടപ്പായി.

അനന്തരം ഏതാനും കൊല്ലങ്ങൾ കഴിഞ്ഞതിന്റെ ശേഷം ഒരിക്കൽ സാക്ഷാൽ വില്വമംഗലത്തു സ്വാമിയാർ വടക്കുനിന്നു വഞ്ചിയിൽകയറി തെക്കൻ ദിക്കിലേക്ക് ഒരു യാത്രയുണ്ടായി. ആ യാത്രയിൽ വഞ്ചി ആ

ബിംബം കിടന്നിരുന്ന സ്ഥലത്തു നിന്നും സ്വല്പം പടിഞ്ഞാറെത്തിയപ്പോൾ സ്വാമിയാർ കിഴക്കുഭാഗത്തായി ഒരു ദിവ്യതേജസ്സു കണ്ടു. ആ തേജസ്സു ദിവ്യനായിരുന്ന സ്വാമിയാർക്കല്ലാതെ മറ്റാർക്കും ദൃശ്യമായിരുന്നില്ല. സ്വാമിയാർ ആ തേജസ്സു കണ്ടയുടനെ വഞ്ചിക്കാരോടു വഞ്ചി കിഴക്കേക്കരയിലടുപ്പിക്കുവാൻ പറയുകയും അവരടുപ്പിക്കുകയും ഉടനെ സ്വാമിയാരും കൂടെയുണ്ടായിരുന്നവരു കരയ്ക്കിറങ്ങുകയും സ്വാമിയാരുടെ ഭൃത്യന്മാർ ഇരട്ടശംഖു മുഴക്കുകയും ചെയ്തു. ആ ശംഖുനാദം കേട്ടിട്ട് അതിന്റെ കാരണമറിയുന്നതിനായി സമീപസ്ഥന്മാരായ ദേശക്കരെല്ലാവരും തൽക്ഷണം അവിടെയെത്തി. അപ്പോൾ ശംഖുനാദം മുഴക്കിയതിന്റെ കാരണം മനസ്സിലാവുകയും അവരെല്ലാവരും സ്വാമിയാരെ കണ്ടു വന്ദിക്കുകയും ചെയ്തു. അപ്പോഴു ആ വയലിന്റെ ഒരു ഭാഗത്തു സ്വാമിയാർക്കു മാത്രം ദൃശ്യവും അന്യന്മാർക്ക് അദൃശ്യവുമായ ആ ദിവ്യ തേജസ്സു ജ്വലിക്കുന്നുണ്ടായിരുന്നു. സ്വാമിയാർ ആ വയലിലിറങ്ങി ആ സ്ഥലം തൊട്ടുകാണിച്ചുകൊണ്ട് അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്ന ആ ബ്രാഹ്മണന്മാരോട് സ്ഥലത്തെ പൊത കഴി(ചവിട്ടിയാൽ കാൽ പൊതയുന്ന ചേറ്) മാറ്റാൻ പറഞ്ഞു. അവർ ആ ചെളി കുറച്ചു മാറ്റിയപ്പോൾ അവിടെ ആ ദിവ്യമായ ശാസ്താവിഗ്രഹം കാണപ്പെട്ടു. സ്വാമിയാരുടെ നിയോഗ പ്രകാരം ആ ബ്രാഹ്മണർതന്നെ ആ ബിംബമെടുത്തു കരയ്ക്കു കൊണ്ടു വരികയും ശുദ്ധജലമൊഴിച്ചു കഴുകി ചെളിയെല്ലാം കളഞ്ഞു വെടിപ്പു വരുത്തുകയും ചെയ്തു. അപ്പോൾ ആ ബിംബം കണ്ടിട്ടു ദേശക്കാരിൽ ചിലർ "ഇതു ജലപ്രവാഹത്തിലകപ്പെട്ട് ഒഴുകിപ്പോന്ന ഓതർമല ശാസ്താവിന്റെ വിഗ്രഹമായിരിക്കും" എന്നു പറഞ്ഞു. അതു കേട്ടിട്ടു സ്വാമിയാർ, "അതല്ല, ആ ബിംബം ഒഴുകിപ്പോയിട്ടു വളരെക്കാലമായല്ലോ. ഇതിന് ഉടമസ്ഥന്മാരായിട്ടു വല്ലവരുമുണ്ടായിരുന്നെങ്കിൽ അവർ അതിനെക്കുറിച്ച് അന്വേഷിക്കുമായിരുന്നു. ഇതുവരെ അതുണ്ടായിട്ടില്ലാത്ത സ്ഥിതിക്ക് ഇനി അതു പറയാനില്ല. ഇത് ഈ "പൊതകഴിയിൽശാസ്താ"വിന്റെ വിഗ്രഹമാണ്. ഇതിന്റെ ഉടമസ്ഥാവകാശം ഈ ദേശക്കാർക്കല്ലാതെ മറ്റാർക്കുമില്ല" എന്നു പറയുകയും ആ ബിംബമെടുത്ത് അവിടെ ഒരു സ്ഥലത്തു പ്രതിഷ്ഠിക്കുകയും ചെയ്തിട്ട് അപ്പോൾത്തന്നെ അവിടെനിന്നും യാത്രയാവുകയും ചെയ്തു. സ്വാമിയാർ പോകാനായി വഞ്ചിയിൽ കയറിയ സമയത്തും ദേശക്കാർ ആ കടവിൽച്ചെന്ന് സ്വാമിയാരെ വന്ദിച്ചു. അപ്പോൾ സ്വാമിയാർ ആ ദേശക്കരോട് "ഈ ശാസ്താവിന് ഇവിടെ ക്ഷേത്രം പണിയിച്ചു കലശം

മുതലായവ നടത്തിക്കുയും ഈ സ്വാമിയെ വേണ്ടതു പോലെ ആചരിക്കുകയും ആദരിക്കുകയും ഭക്തിപൂർവ്വം സേവിക്കുകയും ചെയ്താൽ ആ ദേശത്തിനും ദേശക്കാർക്കും ഉപര്യുപരി ശ്രേയസ്സ് വർദ്ധിച്ചു കൊണ്ടിരിക്കും" എന്നുകൂടി പറഞ്ഞിട്ടാണ് അവിടെനിന്നും പോയത്.

സ്വാമിയാർ പോയതിന്റെ ശേഷം ദേശാക്കരെല്ലാവരും കൂടി ഈ സംഗതികളെല്ലാം അക്കാലത്ത് അവിടെ ദേശാധിപതിയായിരുന്ന ചെമ്പകശ്ശേരി രാജാവിന്റെ അടുക്കൽ അറിയിക്കുകയും ആ രാജാവിന്റെ ആജ്ഞയോടും ആനുകൂല്യത്തോടും കൂടി അവർ ശാസ്താവിനു ക്ഷേത്രം പണിയിക്കുകയും കലശം മുതലായവ നടത്തിക്കുകയും പൂജ മുതലായവ ശരിയായി നടക്കുന്നതിനു വേണ്ടുന്നതിന് ഒരു കാര്യസ്ഥനെ നിയമിക്കുകയും ചെയ്തു. ഇത്രയുമൊക്കെ കഴിഞ്ഞപ്പോൾ ആ ശാസ്താവിനെ എല്ലാവരും സ്വാമിയാർ ആദ്യം പറഞ്ഞതുപോലെ "പൊതകഴിയിൽ ശാസ്താവ്" എന്നു പറഞ്ഞു തുടങ്ങി. കാലക്രമേണ അതിന്റെ ആദ്യത്തെ അക്ഷരമയ "പൊ" ലോപിച്ചു അതു "തകഴിയിൽ ശാസ്താവ്" എന്നായി. പിന്നെ അതുതന്നെ സ്ഥിരപ്പെടുകയും പ്രസിദ്ധമയിത്തീരുകയും ചെയ്തു.

അനന്തരം ഏതാനും കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ ചെമ്പകശ്ശേരി രാജ്യം തിരുവിതാംകൂർ മഹാരാജാവു പിടിച്ചെടുക്കുകയാൽ ചെമ്പകശ്ശേരി രാജാവു നാടുവിട്ടു പോകേണ്ടിവന്നു. അപ്പോൾ ആ ദേശക്കാർ ഏറ്റവും വിഹ്വലന്മാരായിത്തീർന്നുവെന്നുള്ളതു പറയണമെന്നില്ലല്ലോ. തിരുവിതാംകൂറിൽനിന്നുള്ള ഭരണം അവിടെ മുറയ്ക്കു നടപ്പായതുവരെ ആ ദേശക്കാർ കേവലം അനാഥസ്ഥിതിയിലാണ് കഴിഞ്ഞുകൂടിയത്. അതിനാൽ ശാസ്താവിന്റെ ക്ഷേത്രകാര്യങ്ങളിൽ അവരാരും ശ്രദ്ധിക്കാതെയായി. ക്ഷേത്രം വേണ്ടുന്ന കാലത്തു കെട്ടിമേച്ചിൽ കഴിക്കായ്കയാൽ നനഞ്ഞൊലിച്ചും ഭിത്തികൾ ഇടിഞ്ഞുനിരന്നും മേൽക്കൂടെല്ലാം ജീർണ്ണിച്ചും വലിയ കഷ്ടസ്ഥിതിയിലായിത്തീർന്നു.

അക്കാലത്ത് ആ ദേശക്കാരൻതന്നെയായിരുന്ന ഒരു നായർക്ക് ആ സ്വാമിയെക്കുറിച്ച് അളവറ്റ ഭക്തിയും വിശ്വാസവുമുണ്ടായിരുനതിനാൽ ആ മനുഷ്യൻ ആ സ്വാമിയെ ഭജിച്ചുകൊണ്ട് ആ ക്ഷേത്രസന്നിധിയിൽത്തന്നെ താമസിച്ചിരുന്നു. അദ്ദേഹം അവിടെ ഭജനം തുടങ്ങുന്നതിനു മുമ്പ് ആ

ദേശത്തുള്ള ബാലികാബാലകന്മാരെ അക്ഷരാഭ്യാസം ചെയ്യിച്ചുകൊണ്ടാണ് സ്വഗൃഹത്തിൽ താമസിച്ചിരുന്നത്. അതിനാലദ്ദേഹത്തെ എല്ലാവരും പറഞ്ഞിരുന്നത് ആശാൻ എന്നായിരുന്നു. ആശാന് ആ ക്ഷേത്രം ഇടിഞ്ഞു പൊളിഞ്ഞ് അനാഥസ്ഥിതിയിലായിപ്പോയതിനെക്കുറിച്ചു വളരെ സങ്കടവും അതു വല്ലപ്രകാരം ജീർണ്ണോദ്ധാരണം ചെയ്യിച്ചാൽക്കൊള്ളാമെന്ന് അത്യധികമായ ആഗ്രഹവുമുണ്ടായി. എങ്കിലും അദ്ദേഹം കേവലം നിർദ്ധന നായിരുന്നതിനാൽ ആ ആഗ്രഹം സാധിക്കുന്നതിനു യാതൊരു മാർഗ്ഗവുമു ണ്ടായിരുന്നില്ല. അതിനാലദ്ദേഹം വളരെ സങ്കടപ്പെട്ടുകൊണ്ടും ഈ കാര്യം സാധിക്കുന്നതിന് എന്തെങ്കിലും മാർഗ്ഗമുണ്ടാക്കിക്കൊടുക്കണമെന്നു സദാ അയ്യപ്പസ്വാമിയുടെ സന്നിധിയിൽ പ്രാർത്ഥിച്ചുകൊണ്ടും ദിവസങ്ങൾ കഴിച്ചുകൂട്ടിക്കൊണ്ടിരുന്നു.

അങ്ങനെയിരുന്നപ്പോൾ ഒരു ദിവസം രാത്രിയിൽ ആശാൻ കിടന്നുറങ്ങിയ സമയം അദ്ദേഹത്തിന് ഒരു സ്വപ്നമുണ്ടായി. അത് എങ്ങനെയെന്നാൽ, അദ്ദേഹത്തിന്റെ തലയ്ക്കൽ ചെന്നിരുന്നുകൊണ്ട് ഒരാൾ "ഇതിനെക്കുറിച്ച് ആശാൻ ഒട്ടും വ്യസനിക്കേണ്ടാ. ഞാൻ പറയുന്നതുപോലെ ചെയ്താൽ ഈ കാര്യം നിഷ്പ്രയാസം സാധിക്കാൻ മാർഗ്ഗമുണ്ടാകും തിരുവല്ലായിൽ നിന്നു കിഴക്ക് ഓതർമല എന്നു പേരായിട്ട് ഒരു വലിയ കുന്നുണ്ട്. അവിടെച്ചെന്നു നോക്കിയാൽ എൺപത്തിനാലു വിധം പച്ചമരുന്നുകൾ കാണും. അവയുടെ വേരും ഇലയും കുറേശ്ശേ പറിച്ചെടുത്തുകൊണ്ടുവരണം. പിന്നെ കറുപ്പും കഞ്ചാവുമുൾപ്പെടെ അറുപത്തിനാലുകൂട്ടം അങ്ങാടി മരുന്നുകളും കുറേശ്ശെ വാങ്ങണം. അവയെല്ലാം യഥോചിതം ചേർത്ത് കുറച്ച് എണ്ണ കാച്ചണം. അത് ആവണക്കെണ്ണ, വേപ്പെണ്ണ, ഓടയെണ്ണ, മരോട്ടിയെണ്ണ, പുന്നക്കായെണ്ണ, പൂവത്തെണ്ണ മുതലായ സകലയെണ്ണകളും ചേർത്തു വേണം കാച്ചാൻ. എന്നാൽ എള്ളിൽനിന്നെടുക്കുന്ന എണ്ണ അതിൽ ചേർക്കുകയുമരുത്. അങ്ങനെ എണ്ണ കാച്ചി രോഗികൾക്കു കൊടുത്തു സേവിപ്പിച്ചാൽ സകല രോഗങ്ങളും ഭേദമാകും. വിശേഷിച്ചു വാതസംബന്ധങ്ങളായ രോഗങ്ങൾക്ക് ഈ എണ്ണ ഈറ്റവും ഫലപ്രദമായിരിക്കും. ഈ എണ്ണയ്ക്ക് സ്വല്പമായ ഒരു വില ദേവസ്വത്തിലേക്കു വാങ്ങിക്കൊള്ളണം. അങ്ങനെ കുറച്ചു ദിവസം കഴിയുമ്പോൾ ഈ എണ്ണയുടെ കാര്യം ലോകപ്രസിദ്ധമായിത്തീരും. അപ്പോൾ പല സ്ഥലങ്ങളിൽ നിന്നും സംഖ്യയില്ലാതെ രോഗികൾ ഈ

എണ്ണ സേവിക്കാനായി ഇവിടെ വന്നു തുടങ്ങുകയും അവരിൽ നിന്ന് എണ്ണയുടെ വിലയായിട്ടും മറ്റും കിട്ടുന്ന സംഖ്യകൾകൊണ്ടു ദേവസ്വത്തിൽ ധനം ധാരാളം വർദ്ധിക്കുകയും ചെയ്യും. അപ്പോൾ ക്ഷേത്രത്തിന്റെ ജീർണ്ണോദ്ധാരണം നടത്തിക്കാൻ പ്രയാസമില്ലാതെയാകുമല്ലോ. അതു കഴിഞ്ഞാൽ പിന്നെയും ഈ എണ്ണ നിമിത്തം ഈ ദേവസ്വത്തിൽ ധനം വർദ്ധിച്ചുകൊണ്ടുതന്നെയിരിക്കും. തൽക്കാലം അങ്ങാടിമരുന്നുകളും എണ്ണകളും വാങ്ങാൻ ആവശ്യമുള്ള പണം ഇതാ ഇവിടെയിരിക്കുന്നു" എന്നു പറഞ്ഞതായിട്ടായിരുന്നു സ്വപ്നം.

ആശാൻ ഉടനെ ഉണർന്നു കണ്ണു തുറന്നു നോക്കിയപ്പോൾ അവിടെയെങ്ങും ആരെയും കണ്ടില്ല. എങ്കിലും തലയ്ക്കൽ കുറച്ചു പണം ഇരിക്കുന്നുണ്ടായിരുന്നു. അതിനാലാശാൻ, ഇങ്ങനെ തന്റെ അടുക്കൽ വന്നു പറയുകയും ഈ പണം തരികയും ചെയ്തത് ഭക്തവത്സലനും കരുണാനിധിയുമായ തകഴിൽ ശാസ്താവുതന്നെയാണെന്നു വിശ്വസിച്ചു കൊണ്ട് ആ പണം കൈയിലെടുക്കുകയും അടുത്ത ദിവസം തന്നെ ഓതർമലയിലെത്തി എൺപത്തിനാലു പച്ചമരുന്നുകളും പറിച്ചുകൊണ്ടു വരികയും അങ്ങാടിമരുന്നുകളും എണ്ണകളുമെല്ലാം ശേഖരിച്ചു സ്വപ്നത്തി ലുണ്ടായ സ്വാമിനിയോഗം പോലെ അഞ്ചാറു ദിവസംകൊണ്ട് ആ എണ്ണ കാച്ചിയരിച്ചുവെയ്ക്കുകയും ചെയ്തു.

അക്കാലത്ത് ആ ദേശത്തുതന്നെ പല വൈദ്യന്മാർ അനേകവിധം ചികിത്സകളെല്ലാം ചെയ്തു നോക്കീട്ടും ഫലപ്പെടായ്കയാൽ ഒടുക്കം അസാദ്ധ്യമെന്നു തീർച്ചപ്പെടുത്തി ഉപേക്ഷിക്കപ്പെട്ടവരായ അനേകം രോഗികളുണ്ടായിരുന്നു. ആശാൻ അവരെയെല്ലാം ആ ക്ഷേത്രസന്നിധിയിൽ വരുത്തി ഭജനമായി താമസിപ്പിക്കുകയും ഒഴക്കെണ്ണയ്ക്ക്, ഒരു പണം (നാലു ചക്രം) വീതം നടയ്ക്കു വെപ്പിച്ചുകൊണ്ട് എണ്ണ കൊടുത്തുസേവിപ്പിക്കുകയും എണ്ണ സേവിച്ചവരെല്ലാം സ്വസ്ഥതയെ പ്രാപിക്കുകയും ചെയ്തു. ചിലർക്ക് ഒരു ദിവസം എണ്ണ സേവിച്ചപ്പോൾതന്നെ നല്ല സുഖമായി. മറ്റു ചിലർക്ക് പന്ത്രണ്ടു ദിവസം എണ്ണ സേവിച്ചിട്ടാണ് പൂർണ്ണസുഖം സിദ്ധിച്ചത്. എങ്കിലും ആ എണ്ണ സേവിച്ചിട്ട് ആർക്കും സുഖം സിദ്ധിക്കാതെയിരുന്നില്ല.

ഇത്രയും കഴിഞ്ഞപ്പോഴേക്കും ഈ വർത്തമാനം കേട്ടുകേൾപ്പിച്ചു ലോകപ്രസിദ്ധമായിത്തീർന്നു. അപ്പോൾ പല സ്ഥലങ്ങളിൽനിന്നുമായി

സംഖ്യയില്ലാതെ രോഗികൾ ഈ എണ്ണ സേവിക്കാനായി ഇവിടെ വന്നു തുടങ്ങി. വരുന്നവർക്കൊക്കെ കൊടുക്കുന്നതിനു മുടക്കം കൂടാതെ ആശാൻ എണ്ണ കാച്ചിയരിച്ചു ദേവസ്വത്തിൽ ഏൽപ്പിച്ചു കൊടുത്തുകൊണ്ടു മിരുന്നു. അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോഴേയ്ക്കും എണ്ണയുടെ വില യായിട്ടും രോഗികൾ ഭക്തിപൂർവ്വം വിശേഷാൽ നടയ്ക്കുവെയ്ക്കുന്ന തായിട്ടും ദേവസ്വത്തിൽ അപരിമിതമായിട്ടു ധനം വർദ്ധിച്ചു. അപ്പോൾ ആശാൻ തന്നെ ചുമതലപ്പെട്ടു ക്ഷേത്രത്തിന്റെ ജീർണ്ണോദ്ധാരണവും കലശവും മറ്റും വളരെ ഭംഗിയായിട്ടും കേമമായിട്ടും നടത്തിച്ചു. പിന്നെയും രോഗികളുടെ വരവും ദേവസ്വത്തിലെ ധനവും പൂർവ്വാധികം വർദ്ധിച്ചു കൊണ്ടുതന്നെ യിരുന്നതിനാൽ ആശാൻ ക്ഷേത്രത്തിലെ നിത്യനിദാനം, മാസവിശേഷം, ആട്ടവിശേഷം മുതലായവയെല്ലാം പരിഷ്കരിച്ചു ഭംഗിയാക്കി.

അങ്ങനെ ഏതാനും സംവത്സരങ്ങൾ കഴിഞ്ഞപ്പോൾ പ്രായാധിക്യം നിമിത്തം ആശാൻ ഏറ്റവും ക്ഷീണിക്കുകയും മരുന്നുകളും മറ്റും ശേഖരിച്ച് എണ്ണ കാച്ചി ദേവസ്വത്തിലേൽപ്പിക്കാൻ അശക്തനായിത്തീരുകയും ചെയ്ത്. അപ്പോൾ അദ്ദേഹം എണ്ണയ്ക്ക് വേണ്ടുന്ന മരുന്നുകളുടെയും എണ്ണ കളുടെയും കണക്കിനും കാച്ചിയരിക്കാനുള്ള ക്രമത്തിനും മറ്റും വിവരമായി ഒരു ചാർത്തെഴുതി ദേവസ്വത്തിലേൽപ്പിച്ചു. പിന്നെ അധികം താമസി യാതെ അദ്ദേഹം കാലധർമ്മത്തെ പ്രാപിക്കുകയും ചെയ്തു.

ഭക്തശിരോമണിയും സൽഗുണവാരിധിയുമായിരുന്ന ആശാന്റെ ദേഹവിയോഗം നിമിത്തം ആ ദേവസ്വക്കാർക്കും ദേശക്കാർക്കുമുണ്ടായ സങ്കടം അപരിമിതം തന്നെയായിരുന്നു. അതിനാലവരെല്ലാം കൂടിയാ ലോചിച്ചു ആശാന്റെ രൂപം എന്നും കാണുന്നതിനും അദ്ദേഹത്തെ ക്കുറിച്ചുള്ള സ്മരണ എന്നും ജനങ്ങളുടെ ഹൃദയത്തിൽ നിലനിൽക്കുന്ന തിനുമായി ആശാന്റെ ഒരു വിഗ്രഹമുണ്ടാക്കിച്ചു ക്ഷേത്രസന്നിധിയിൽ ത്തന്നെ പ്രതിഷ്ഠിച്ചു. ആ വിഗ്രഹം ഇപ്പോഴും അവിടെത്തന്നെ ഇരിക്കു ന്നുണ്ട്.

ആശാന്റെ കാലാനന്തരം അദ്ദേഹത്തിന്റെ ചാർത്തനുസരിച്ചു ദേവസ്വക്കാർ തന്നെ മരുന്നുകളും മറ്റും ശേഖരിച്ചു യഥാപൂർവ്വം എണ്ണ കാച്ചിയരിച്ചു വെച്ചു തുടങ്ങി. അപ്പോഴും അയ്യപ്പസ്വാമിയുടെ സാന്നിദ്ധ്യം അവിടെ നിലനിന്നിരുന്നതിനാൽ രോഗികളുടെ വരവിന് ഒരു കുറവുമുണ്ടാ

യില്ല. മുമ്പിലത്തെപ്പോലെതന്നെ പ്രതിദിനം അസംഖ്യം രോഗികൾ വരികയും എണ്ണ സേവിക്കുകയും എല്ലാവരും സ്വസ്ഥതയെ പ്രാപിക്കുകയും ചെയ്തുകൊണ്ടിരുന്നു. അപ്പോൾ ദേവസ്വക്കാർ എണ്ണയുടെ വില ഒഴക്കിന് ഒരു പണമായിരുന്നത് അര രൂപയാക്കി. എന്നിട്ടും രോഗികളുടെ വരവിന് അവിടെ ഒരു കുറവുമുണ്ടായില്ല. ഇപ്പോഴും അവിടെ അതിനൊന്നിനും യാതൊരു വ്യത്യാസവും വന്നിട്ടില്ല. എല്ലാം യഥാപൂർവ്വം നടന്നുകൊണ്ടുതന്നെയിരിക്കുന്നു.

ആശാന്റെ കാലം കഴിഞ്ഞതിന്റെ ശേഷം പച്ചമരുന്നുകൾ വരുത്തുകയും എണ്ണ കാച്ചിയരിച്ചു വെയ്ക്കുകയും ചെയ്യുന്നതു ദേവസ്വക്കാർ തന്നെയാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. മരുന്നുകൾ പറിച്ചുകൊണ്ടു വരുവാൻ ദേവസ്വക്കാർ അയയ്ക്കുന്നത് ദേവസ്വത്തിലെ അടിയാരായിട്ടുള്ള പുലയരെത്തന്നെയാണ്. മലയിൽ ചെന്നു മരുന്നുകളെല്ലാം പറിച്ചു ശേഖരിച്ചു കൊണ്ടുവരുന്നതിന് അവർക്കു നാലഞ്ചു ദിവസം വേണ്ടിവരും. അതിനാൽ അവർക്ക് അത്രയും ദിവസത്തെ ഭക്ഷണത്തിനു വേണ്ടുന്ന അരിയും കോപ്പുകളും കൂടി കൊടുത്തയച്ചാണ് വരെപ്പറഞ്ഞയയ്ക്കുക പതിവ്.

പുലയർ പറിച്ചുകൊണ്ടുവരുന്ന മരുന്നുകളിൽ വേണ്ടുന്നവയും വേണ്ടാത്തവയും ഉണ്ടായിരിക്കും. അവ തിരഞ്ഞെടുക്കുന്നതിന് ആ പുലയർക്കെന്നല്ല, ദേവസ്വക്കാർക്കും അറിഞ്ഞുകൂടാ. അതിനാൽ ദേവസ്വക്കാർ ആ മരുന്നുകളെല്ലാം കെട്ടി നേരം വൈകുമ്പോൾ മണ്ഡപത്തിൽ വെച്ചേക്കും. പിറ്റേദിവസം നേരം വെളുക്കുമ്പോൾ അവയിൽച്ചിലതെല്ലാം താഴെ വീണുകിടക്കുകയും ശേഷമെല്ലാം മണ്ഡപത്തിൽത്തന്നെ ഇരിക്കുകയും ചെയും., താഴെ വീണുകിടക്കുന്നവ കൊള്ളരുതത്തവയെന്നു തീർച്ചയാക്കി കളയുകയും മണ്ഡപത്തിലിരിക്കുന്നവ ചേർത്ത് എണ്ണ കാച്ചുകയുമാണ് പതിവ്.

എണ്ണയ്ക്ക് അവിടെ ആരും പാകം നോക്കാറില്ല. എണ്ണ അരിക്കാ നുള്ള ദിവസം ഉച്ചപ്പൂജ കഴിഞ്ഞു നടയടച്ചാൽ എണ്ണയെടുത്ത് അടുപ്പത്തു വെച്ച് തീ കത്തിച്ച് ഇളക്കിക്കൊണ്ടിരിക്കും. കുറച്ചുനേരം കഴിയുമ്പോൾ ക്ഷേത്രത്തിനകത്തുനിന്നു ഒരു മണിനാദം കേൾക്കപ്പെടും. ഉടനെ എണ്ണ

വാങ്ങി അരിക്കുകയും ചെയ്യും. അതാണ് അവിടത്തെ പാകം. അല്ലാതെ അരക്കും മണലുമൊന്നുമല്ല.

എണ്ണ അരിക്കുന്ന ദിവസങ്ങളിൽ അവിടെ ഉച്ചപ്പൂജയ്ക്കു ദേവനു വിശേഷാൽ ഒരു ശർക്കരപ്പായസനിവേദ്യം പതിവുണ്ട്. അതിന് "എണ്ണ പ്പായസം" എന്നാണ് പേരു പറഞ്ഞുവരുന്നതു. ആ പായസം ഉണ്ടു നോക്കി യാൽ അതിന് അവിടെ അരിക്കുന്ന എണ്ണയുടെ സ്വാദു നല്ലപോലെ ഉണ്ടായിരിക്കും. എങ്കിലും അതു ജനങ്ങൾ ഭക്തിയോടുകൂടി ഭക്ഷിക്കുക യല്ലാതെ കളയാറില്ല.

തകഴിയിൽ ശാസ്താവിന് അടനിവേദ്യം വളരെ പ്രധാനമാണ്. അവിടെ ഇപ്പോഴും ദിവസംതോറും പതിവായി അടനിവേദ്യമുണ്ട്. അതിന് അഞ്ചു ചക്രമേ ചെലവുള്ളു. നിവേദ്യം കഴിഞ്ഞ ആ അട വിറ്റാലും അഞ്ചു ചക്രം കിട്ടും. ഈ വഴിപാട് ഒരു പട്ടരുടെ വകയായിട്ടാന് നടന്നു പോകുന്നത്.

പണ്ടൊരിക്കൽ ഒരു പട്ടർ കച്ചവടത്തിനായി പാണ്ടിയിൽനിന്നു കേരളത്തിലെത്തി. പല സ്ഥലങ്ങളിൽ സഞ്ചരിച്ചതിന്റെ ശേഷം ഒടുവിൽ തകഴിയിൽ വന്നു ചേർന്നു. അദ്ദേഹത്തിനു മറ്റുള്ള സ്ഥലങ്ങളെക്കാളധികം ബോധിച്ചത് തകഴിയാണ്. അതിനാൽ കച്ചവടം ചെയ്തുകൊണ്ട് അദ്ദേഹം അവിടെ സ്ഥിരമായിത്താമസിച്ചു. അവിടെ കച്ചവടത്തിൽ അദ്ദേഹത്തിനു ധാരാളം ലാഭം കിട്ടിക്കൊണ്ടിരുന്നു. അദ്ദേഹം ശാസ്താവിനെ ഭക്തിപൂർവ്വം സേവിച്ചുകൊണ്ടുമാണ് അവിടെത്താമസിച്ചിരുന്നത്. ആ സ്വാമിയുടെ കൃപകൊണ്ടാണ് തനിക്ക് അസാമാന്യമായ ലാഭം കിട്ടുന്നതെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. അതുകൊണ്ടാണ് അദ്ദേഹം ഈ അടവഴിപാടു പതിവായി നടത്തിക്കൊണ്ടിരുന്നത്. അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോ ഴേക്കും അദ്ദേഹം വലിയ ധനവാനായിത്തീരുകയും ആ ദേശത്തുതന്നെ നിലങ്ങളായിട്ടും പുരയിടങ്ങളായിടും വളരെ വസ്തുക്കൾ സമ്പാദിക്കു കയും ചെയ്തു.

അനന്തരം ഏതാനും കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു സ്വദേശമായ പാണ്ടിയിൽത്തന്നെ ചെന്നു താമസിക്കേണ്ടതായ ചില അത്യാവശ്യങ്ങൾ നേരിട്ടു. അതിനാലദ്ദേഹം വസ്തുക്കളെല്ലാം വിശ്വസ്ത രായ

ചിലരെ പാട്ടത്തിനേൽപ്പിക്കുകയും പാട്ടം പണമായിട്ടു പാണ്ടിയി ലയച്ചു കൊടുക്കാൻ ചട്ടം കെട്ടുകയും അടവഴിപാടു മുടക്കം കൂടാതെ നടത്തുന്നതിന് ഒരു സ്നേഹിതനെപ്പറഞ്ഞേൽപ്പിക്കുകയും ചെയ്തിട്ട് പാണ്ടിയിലേക്കു പോയി. അടവഴിപാടു നടത്തുന്നതിന് അട വിറ്റു കിട്ടുന്ന ചക്രം കൊണ്ടു മതിയാകുമെന്നായിരുന്നതിനാൽ ആ വകയ്ക്ക് അദ്ദേഹം വിശേഷിച്ചൊന്നും വിശേഷിച്ചൊന്നും കൊടുക്കാതെയാണ് പോയത്.

പട്ടർ പാണ്ടിയിലേക്കു പോയിട്ടു കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അട വിലയ്ക്കുവാങ്ങാൻ ആരും വരാതെയായി. ചക്രം കിട്ടതെയായപ്പോൾ വഴിപാടു നടത്താൻ ചുമതലപ്പെട്ടിരുന്ന ആൾ അതു മുട്ടിച്ചു. വഴിപാടു മുട്ടിയപ്പോൾ പാങ്ങിയിൽ പട്ടരുടെ ഗൃഹത്തിൽ ചില ആപത്തുകളും അനർത്ഥങ്ങളും കണ്ടു തുടങ്ങി. അപ്പോൾ ആ ബ്രാഹ്മണൻ അതിനു പല വിധത്തിലുള്ള പ്രതിവിധികൾ നടത്തുകയും നടത്തിക്കുകയും ചെയ്തു. അതുകൊണ്ടും ഒരു ഫലവുമുണ്ടായില്ല. അതിനാൽ ആ പട്ടർ ഇതിന്റെ കാരണമറിയുന്നതിനായി ഒരു പ്രശ്നക്കാരനെ വരുത്തി പ്രശ്നം വെയ്പിച്ചു നോക്കി. അപ്പോൾ ആ പ്രശ്നക്കാരൻ ഈ പാപത്തിന്റെ കാരണം ഒരു ശാസ്താവിന്റെ കോപമാണെന്നു വിധിച്ചു. ആ ശാസ്താവു തകഴിയിൽ ശാസ്താവുതന്നെയാണെന്നു പട്ടർക്കു ഭൂതോദയമുണ്ടാവുക യാൽ അദ്ദേഹം ഉടനെ അവിടെ നിന്നു പുറപ്പെട്ടു തകഴിയിലെത്തി അന്വേഷിച്ചപ്പോൾ മുടാങ്ങാതെ എന്നും നടക്കണമെന്നു നിശ്ചയിച്ചിരുന്ന അടവഴിപാടു കുറച്ചു ദിവസമായി മുട്ടിയിരിക്കുകയാണെന്നു മനസ്സിലാവുക യാൽ തനെ വക നിലങ്ങളിൽ അപോൾ നെല്ലു വിളഞ്ഞുകിടന്നിരുന്ന പന്ത്രണ്ടുപറക്കണ്ടം ഈ അടവഴിപാടു മുട്ടാതെ എന്നും നടത്തേണ്ടതി ലേക്കായി ദേവസ്വത്തിലേക്കു തീറായി എഴുതിക്കൊടുക്കുകയും വഴിപാടു മുട്ടിച്ചതിനു ചില പ്രായശ്ചിത്തങ്ങൾ നടത്തുകയും ചെയ്തതിന്റെ ശേഷം അദ്ദേഹം പാണ്ടിയിലേക്കു മടങ്ങിപ്പോവുകയും ചെയ്തു. അദ്ദേഹം സ്വഗൃഹത്തിലെത്തിയപ്പോഴേക്കും അവിടെ ഉണ്ടായിക്കൊണ്ടിരുന്ന ആപത്തുകളും അനർത്ഥങ്ങളുമെല്ലാം ശമിച്ചു യഥാപൂർവ്വം സുഖമായി രുന്നു. അദേഹം എഴുതിക്കൊടുത്ത പുഞ്ചനിലത്തിൽനിന്നുള്ള ആദായം കൊണ്ട് ഇപ്പോഴും ദേവസ്വക്കാർ ആ അടവഴിപാടു മുടക്കം കൂടാതെ നടാത്തിപ്പോരുന്നുണ്ട്.

പണ്ടൊരിക്കൽ ജനനം മുതൽക്കുതന്നെ കാൽ നിവരാതെയിരുന്ന ഒരു പട്ടർ യൌവനമായപ്പോൾ കൈകൾ കൂട്ടിക്കുത്തി നാലു കാലിന്മേൽ നടന്നു ഒരുവിധത്തിൽ പാണ്ടിയിൽ നിന്ന് അമ്പലപ്പുഴെ വന്നു ചേർന്നു. ആ പാവപ്പെട്ട ബ്രാഹ്മണന്റെ കഷ്ടപാടു കണ്ടിട്ട് അമ്പലപ്പുഴക്കാരിൽ ചിലർ അദ്ദേഹത്തോട് "തകഴിയിൽച്ചെന്നു കുറച്ചെണ്ണ വാങ്ങിസ്സേവിച്ചാൽ അങ്ങേക്കു കാൽകുത്തി നടക്കാറാകും" എന്നു പറഞ്ഞു. എങ്കിലും കൈവശം പണമില്ലാതിരുന്നതിനാൽ അദ്ദേഹത്തിന് അത് സാധ്യമല്ലായിരുന്നു.

അങ്ങനെയിരുന്നപ്പോൾ അവിടെ ക്ഷേത്രത്തിൽ പാൽപ്പായസത്തിനു പതിവായി പാൽ കൊണ്ടുചെന്നു കൊടുക്കുന്ന സ്ത്രീകൾക്കു ദേവസ്വക്കാർ കണക്കു തീർത്തു പണം കൊടുക്കുന്നതു കണ്ടിട്ട് അദ്ദേഹം അവരുടെ അടുക്കൽച്ചെന്നു യാചിക്കുകയാൽ ആ സ്ത്രീകൾ അദ്ദേഹത്തിന് യഥാശക്തി കുറേശ്ശേ പണം കൊടുത്തു. അദ്ദേഹം ആ പണവും കൊണ്ടു തകഴിയിൽച്ചെന്നു മൂന്നു ദിവസം എണ്ണവാങ്ങിസ്സേവിച്ചു. നാലാം ദിവസമായപ്പോഴേക്കും അദ്ദേഹത്തിനു കാലുകൾ കുത്തി കുറേശ്ശേ നടാക്കാറായി. പിന്നെ അദ്ദേഹം എണ്ണ വാങ്ങീട്ടു ബാക്കിയുണ്ടായിരുന്ന പണം അടവഴിപാടിനായി അവിടെ കൊടുത്തേൽപ്പിച്ചിട്ടു വടികുത്തി നടന്ന് അമ്പലപ്പുഴയെത്തി. നാലഞ്ചു ദിവസംകൂടിക്കഴിഞ്ഞപ്പോൾ വടി കൂടാതെ തന്നെ അദ്ദേഹത്തിനു സാമാന്യം പോലെ നടാക്കാറാവുകയും ചെയ്തു.

ഒരാണ്ടിൽ ഉത്സവത്തിനു ജനങ്ങളിൽനിന്നു പണം പതിവുപോലെ പിരിഞ്ഞുകിട്ടിയില്ല. അതിനാൽ ദേവസ്വം മാനേജർ ആറാട്ടിന്റെ എഴുന്നള്ളിപ്പിനു തീവെട്ടിക്കൊഴിക്കാനുള്ള വെളിച്ചെണ്ണ തൽക്കാലം കടമായിട്ടു കൊടുക്കണമെന്നും ആറാട്ടു കഴിഞ്ഞിട്ടു പണമുണ്ടാക്കിക്കൊടുക്കാമെന്നും ഒരു കച്ചവടക്കാരനോടു പറയുകയും കച്ചവടക്കാരൻ അതു സമ്മതിക്കുകയും ചെയ്തിരുന്നു. എങ്കിലും വെളിച്ചെണ്ണയ്ക്കാവശ്യമായപ്പോൾ റൊക്കം പണം കിട്ടാതെ വെളിച്ചെണ്ണ കൊടുക്കുകയില്ലെനു കച്ചവടക്കാരൻ പറയുകയാൽ മാനേജർ വല്ലാതെ വിഷണ്ണനായിത്തീർന്നു. അക്കൊല്ലം ആറാട്ടിന്റെ എഴുന്നള്ളിപ്പു കാണാൻ മേൽജാതിക്കാരായിട്ടും കീഴ്ജാതിക്കാരായിട്ടും പതിവിലധികമാളുകൾ വന്നുകൂടീട്ടുണ്ടായിരുന്നു. എങ്കിലും എന്തു ചെയ്യും? ആ രാത്രിയിൽ ആരോടു പണം ചോദിക്കുന്നു? ചോദിച്ചാലും ആരു കൊടുക്കും? ആകപ്പാടെ വലിയ കുഴപ്പമായി. ആ സമയത്തു കാഴ്ചക്കായി വന്നിരുന്നവരിൽ ചില പുരുഷന്മാരും ചില

സ്ത്രീകളും തുള്ളിത്തുടങ്ങി. അപ്പോൾ ആ കൂട്ടാത്തിൽനിന്നു ഒരാൾ ശാസ്താവിന്റെ ആളായിട്ട് (വെളിച്ചപ്പാടായിട്ട്) "ഈ തുള്ളുന്നതെല്ലാം എന്റെ ഭൂതങ്ങൾ ആവേശിച്ചിട്ടാണ്. ഓരോരുത്തരും അൻപതു പണംവീതം ഇവിടെ കാണിക്കയിട്ടല്ലാതെ ഈ തുള്ളൽ മാറുകയില്ല" എന്നു കൽപ്പിച്ചു. തുള്ളിക്കൊണ്ടുനിന്നവരുടെ ഉടമസ്ഥന്മാരെല്ലവരും കൽപ്പനപോലെ പണം കാണിക്കയിട്ടു. ഉടനെ എല്ലാവരുടെയും തുള്ളൽ ശമിക്കുകയും ചെയ്തു. കാണിക്കയിട്ടുണ്ടായ പണത്തിൽനിന്നു വിലകൊടുത്തു മാനേജർ വെളിച്ചെണ്ണ വാങ്ങി ആറാട്ടു കെങ്കേമമായി നടത്തി. വെളിച്ചെണ്ണ വാങ്ങി ക്കഴിഞ്ഞിട്ടു പിന്നെയും വളരെപ്പണം മിച്ചമുണ്ടായിരുന്നു

“തകഴിൽമരും ശാസ്താവകമലരതിയായലിഞ്ഞു നമ്മൾക്കും
മികവൊടു സുഖമേകാനാസ്സകലശ്വരനെസ്സദാ നമിക്കുന്നേൻ.”

# 119. അറക്കൽ ബീബി

അറയ്ക്കൽ ബീബിയുടെ സ്വദേശം ബ്രിട്ടിഷ് മലബാറിലുൾപ്പെട്ട ചിറയ്ക്കൽ താലൂക്കിൽ ചേർന്ന കണ്ണൂരും കുടുംബം ചിറയ്ക്കൽത്തന്നെ യുള്ള കോലത്തിരി രാജവംശത്തിൽ നിന്നു പിരിഞ്ഞുപോയ ഒരു ശാഖയുമാണ്. ആ രാജവംശത്തിൽ നിന്നു ഈ ശാഖ പിരിഞ്ഞുപോയതിന്റെ കാരണത്തെക്കുറിച്ചുള്ള ഐതിഹ്യം താഴെപ്പറയുന്നു.

കൊല്ലവർഷം നാലാം ശതാബ്ദംവരെ കോലത്തിരിരാജകുടുംബം കോലത്തുനാട്ടിന്റെ അന്നത്തെ തലസ്ഥാനമായിരുന്ന ഏഴിമലക്കോട്ടയിലാ യിരുന്നു സ്ഥിരമായിത്താമസിച്ചിരുന്നത്. തദനന്തരം കുടുംബാംഗങ്ങൾ പല ശാഖകളായി വളരെ വർദ്ധിക്കുകയും കോലത്തിരി രാജാവും ശേഷം കൂറുവാഴ്ചക്കാരായ തമ്പുരാക്കന്മാരും തമ്മിൽ സ്പർദ്ധ മുഴുക്കുകയും ചെയ്യുകയാൽ ഓരോ ശാഖകൾ ഓരോരിക്കലായി മൂലകുടുംബത്തിൽ നിന്നു പിരിഞ്ഞു കത്തിമംഗലം, മാരിപ്പത്തു, പഴയങ്ങാടി, ചെറുകുന്നു, വളപട്ടണം, ചിറക്കൽ എന്നിങ്ങനെ പല സ്ഥലങ്ങളിൽ കോവിലകങ്ങളു ണ്ടാക്കി താമസമുറപ്പിച്ചു. എന്നാൽ കോലത്തിരി രാജാവ് ഏഴാം ശതാംബ്ദം വരെ ഏഴിമലക്കോട്ടയിലെ കോവിലകത്തുതന്നെയാണു താമസിച്ചിരുന്നത്. ചിറയ്ക്കലുള്ള ആ സ്ഥലം കണ്ണൂരിൽനിന്ന് ഇരുപതു നാഴിക വടക്കാണ്. അവിടെയുള്ള ഏഴിമല എന്ന കുന്നിന്മേൽ ഇപ്പോഴും കോട്ടയുടെ നഷ്ടാവശിഷ്ടങ്ങൾ ചിലതെല്ലാം കാണ്മാനുണ്ട്. ആ ഏഴിമലയിൽനിന്നു പടിഞ്ഞാറെ സമുദ്രത്തിലേക്ക് അല്പം ദൂരമേയുള്ളു. മലയുടെ താഴ്വരയിൽ പതിനെട്ടു നാലുകെട്ടുകളോടുകൂടിയ ഒരു വലിയ കോവിലകമുണ്ടായി രുന്നു. ആകോവിലകമിരുന്നിരുന്ന പറമ്പും വളരെ വലിയതായിരുന്നു. ആ പുരയിടത്തിന്റെ അടുക്കൽ കൂടി ഒരു നദി പ്രവഹിക്കുന്നുമുണ്ടായിരുന്നു. ആ കോവിലകത്തിന്റെ ചുറ്റുമായി അനേകം ബ്രാഹ്മണാലയങ്ങളും പടയാളികളായ നായന്മാരുടെ അഞ്ഞൂറ് ഗൃഹങ്ങളും സ്വല്പം അകലെ ധനവാന്മാരും യുദ്ധവിദഗ്ദ്ധന്മാരുമായ ചില മുഹമ്മദീയരുടെ വീടുകളുമു ണ്ടായിരുന്നു.

അക്കാലത്ത് ഏഴിമലക്കോവിലകത്തു താമസിച്ചിരുന്ന അവിവാഹിത കളായ രണ്ടു കൊച്ചു തമ്പുരാട്ടിമാർ, കോവിലകത്തുനിന്നു പുഴയിലേക്കു മതിൽ കെട്ടിയിറക്കിയിരുന്ന കുളിക്കടവിലേക്കു കുളിക്കാനായിട്ടു പതിവു

പോലെ ഒരു ദിവസം പോയിട്ടു പതിവലധികം നേരം വെള്ളത്തിൽക്കിടന്നു ചാടുകയും മറിയുകയും സോത്സാഹം പുഴയുടെ മദ്ധ്യത്തിലേക്കു നീന്തുകയും ചെയ്തു ക്രീഡിച്ചു. നവയൌവനയുക്തകളായിരുന്ന അവരുടെ ചോരത്തിളപ്പു സ്വല്പസമയം കഴിഞ്ഞപ്പോൾ ഒട്ടുശമിക്കുകയും രണ്ടു പേരും ക്ഷീണിക്കുകയും ചെയ്തു. അതിനാൽ അനുജത്തിയായിരുന്ന കൊച്ചുതമ്പുരാട്ടി നീന്തി കരയ്ക്കു കയറി. ജ്യേഷ്ഠത്തിയായിരുന്ന മറ്റേ കൊച്ചുതമ്പുരാട്ടി കരയിലേക്ക് നീന്തിയിട്ടു കൈയും കാലും കുഴഞ്ഞു പോവുകയാൽ കരയിലെത്താൻ സാധിക്കാതെ ഒഴുക്കിലകപ്പെട്ടു താഴ്ന്നു പോയിത്തുടങ്ങി. കരയിൽ നിന്നിരുന്ന കൊച്ചുതമ്പുരാട്ടി അതു കണ്ടു പരിഭ്രമിച്ച് ഉറക്കെ നിലവിളിച്ചു. അപ്പോൾ സ്വല്പം ദൂരെ പുഴക്കടവിൽത്തന്നെ കുളിച്ചുകൊണ്ടു നിന്നിരുന്ന യുവാവും സുമുഖനുമായിരുന്ന ഒരു മുഹമ്മദീയൻ നിലവിളി കേട്ട് ഈ കടവിൽ ഓടിയെത്തുകയും സംഗതി മനസ്സിലാവുകയാൽ തന്റെ രണ്ടാമുണ്ടും കൂടി അരയിൽ മുറുക്കിക്കെട്ടിക്കൊണ്ടു വെള്ളത്തിൽച്ചാടി രാജകുമാരിയുടെ കൈ പിടിച്ചു കരയോടടുപ്പിച്ചിട്ടു കരയ്ക്കു കയറുകയും ചെയ്തു. രാജകന്യക നിലയുള്ള സ്ഥലത്തായിട്ടും കരയ്കു കയറാതെ കഴുത്തോളം വെള്ളത്തിൽത്തന്നെ നിന്നതേയുള്ളു. ബുദ്ധിമാനായിരുന്ന ആ മുഹമ്മദീയൻ അതിന്റെ കാരണമറിഞ്ഞു തന്റെ അരയിൽക്കെട്ടിയിരുന്ന രണ്ടാംമുണ്ടു നനഞ്ഞിരുന്നുവെങ്കിലും കോടിയായിരുന്നതിനാൽ അതഴിച്ചു രാജകുമാരിക്ക് എറിഞ്ഞു കൊടുത്തതിന്റെ ശേഷം അവിടെ നിൽക്കാതെ വീട്ടിലേക്കു പോയി. രാജകുമാരി ഉടുത്തിരുന്ന വസ്ത്രം ഒഴുക്കിന്റെ ശക്തിയാൽ വെള്ളത്തിൽ പൊയ്പോയതുകൊണ്ടായിരുന്നു കരയ്ക്ക് കയറാതെ വെള്ളത്തിൽത്തന്നെ നിന്നിരുന്നത്. അപ്പോൾ ആ മുഹമ്മദീയന്റെ രണ്ടാം മുണ്ട് കിട്ടിയതിനാൽ അതുടുത്തുകൊണ്ടു കരയ്ക്കു കയറി കുളിപ്പുരയിൽ ചെന്നു കുളി കഴിച്ചു. അപ്പോഴേക്കും തുണയ്ക്കു വേണ്ടുന്ന ദാസിമാർ അവിടെയെത്തുകയാൽ അവരോടുകൂടി ആ കന്യകമാർ കോവിലകത്തേക്ക് പോവുകയും ചെയ്തു.

ഈ വർത്തമാനമെല്ലാം ക്ഷണനേരം കൊണ്ടു ദാവാഗ്നിയെന്നപോലെ ആ ദിക്കിൽ സർവ്വത്ര പരക്കുകയും ആപത്തിൽനിന്നു രക്ഷ പ്രാപിച്ച ആ കന്യകയുടെ മാതുലനായിരുന്ന കോലത്തിരിരാജാവിന്റെ കർണ്ണങ്ങളിലുമെത്തുകയും ചെയ്തു. തന്റെ ഭാഗിനേയിയെ ആ അത്യാപത്തിൽനിന്നു രക്ഷിച്ച മുഹമ്മദീയനെക്കുറിച്ചു വളരെ സന്തോഷം തോന്നു

കയാൽ തമ്പുരാൻ ഉടനെ ആളെ അയച്ച് ആ മുഹമ്മദീയനെ കോവിലകത്തു വരുത്തി. അപ്പോൾ ആ യുവാവ് തന്റെ സൈന്യത്തിൽച്ചേർന്നിട്ടുള്ള ഒരു ഭടനാണെന്നുകൂടി അറിയുകയാൽ തമ്പുരാന് അയാളെക്കുറിച്ചുള്ള സന്തോഷം പൂർവ്വാധികം വർദ്ധിക്കുകയും അയാൾക്ക് അനേകം സമ്മാനങ്ങളും വളരെ വസ്തുവകകളും പട്ടാളത്തിൽ ഉയർന്ന തരത്തി ലുള്ള ഒരുദ്യോഗവും കല്പിച്ചു കൊടുക്കുകയും ചെയ്തു.

നീരാട്ടുകുളി കഴിഞ്ഞു കോവിലകത്തേക്കു ചെന്ന രാജകന്യകമാരിൽ മൂത്ത കന്യക അകത്തു കടക്കാതെ അവിടെ അടുത്തുതന്നെ ഉണ്ടായിരുന്ന ഉപഗൃഹത്തിൽ ചെന്നിരുന്നു. അമ്മത്തമ്പുരാട്ടി മുതലായ തമ്പുരാട്ടിമാരും മറ്റും വളരെപ്പറയുകയും നിർബന്ധിക്കുകയും ചെയ്തിട്ടും ആ കന്യക അവിടെനിന്ന് ഇളകിയില്ല. ഗുരുജനങ്ങൾ നിർബന്ധിച്ചപ്പോൾ ആ രാജകുമാരി "വെള്ളത്തിൽ നിന്ന് എന്നെ പിടിച്ചുകയറ്റിയപ്പോൾ ആ മുഹമ്മദീയൻ എന്നെ പാണിഗ്രഹണം കഴിച്ചു. പിന്നെ നനഞ്ഞെങ്കിലും കോടിയായ ഒരു മുണ്ട് എനിക്കുടുക്കാൻ അയാൾ തരികയും ചെയ്തു. ഇതു രണ്ടുംകൊണ്ട് എന്റെ വിവാഹകർമ്മം മിക്കവാറും കഴിഞ്ഞിരിക്കുന്നു. രാജകന്യകമാരെ മുഹമ്മദീയർ വിവാഹം കഴിക്കുക വിഹിതമല്ലല്ലോ. അതിനാൽ ഞാനിപ്പോൾ ഭ്രഷ്ടയായിരിക്കുന്നു. എനിക്കിനി അകത്തു കടക്കാൻ പാടില്ല" എന്നാണു സമാധാനം പറഞ്ഞത്. ഈ വർത്തമാനമറിഞ്ഞപ്പോൾ കോലത്തിരിത്തമ്പുരാൻ "എന്തു ചെലവു വന്നാലും തക്കതായ വൈദികപ്രായശ്ചിത്തങ്ങൾ ചെയ്യിച്ചു രാജകുമാരിയെ ശുദ്ധീകരിച്ചു വീണ്ടെടുക്കണമെ"ന്നു തീർച്ചപ്പെടുത്തി ആളുകളെ അയച്ചു വൈദികന്മാരെയെല്ലാം വരുത്തി വിവരം പറഞ്ഞു. അതുകേട്ടു വൈദികന്മാർ "പണം തട്ടാൻ ഇതുതന്നെ തരം" എന്നു കരുതി പലവിധ പ്രായശ്ചിത്തങ്ങൾക്കും ചാർത്തുണ്ടാക്കിക്കൊടുക്കുകയും "പ്രായശ്ചിത്തം നടത്തിക്കാൻ വേണ്ടുന്നവരൊക്കെ വന്നുചേർന്നാൽ എല്ലാം കഴിഞ്ഞ് എല്ലാവരും പിരിഞ്ഞു പോകുന്നതുവരെ രണ്ടുനേരവും വലിയ സദ്യയും വേണം" എന്നറിയിക്കുകയും ചെയ്തു. അതൊന്നുകൊണ്ടും തമ്പുരാനു ഒരു കൂസലുമുണ്ടായില്ല. "ദിവസം നിശ്ചയിച്ചു വവരിമറിയിക്കാം" എന്നു പറഞ്ഞു വൈദികന്മാരെയെല്ലാം യഥോചിതം സൽക്കരിച്ചു മടക്കിയയച്ചു.

കോലത്തിരിത്തമ്പുരാൻ വൈദികപ്രായശ്ചിത്തംകൊണ്ടു തന്റെ ഭാഗിനേയിയെ ശുദ്ധീകരിച്ചു വീണ്ടെടുക്കുവാൻ നിശ്ചയിച്ചതിന്റെശേഷം ആ വിവരം ചില സ്ത്രീജനങ്ങൾ മുഖാന്തരം ആ രാജകുമാരിയെ അറിയിച്ചു. അതുകൊണ്ടും ആ രാജകുമാരിയുടെ നിശ്ചയത്തിനു ലേശവുമിളക്കമുണ്ടായില്ല. പിന്നെ തമ്പുരാൻ തന്നെ ആ ഭാഗിനേയിയുടെ അടുക്കൽച്ചെന്നു വളരെ നിർബന്ധിച്ചു നോക്കി. അതുകൊണ്ടും ഫലമൊന്നുമുണ്ടായില്ല. വിദുഷിയായ ആ രാജകന്യകയുടെ നിശ്ചയത്തിന് ഇളക്കം വരുത്തുകയെന്നുള്ളത് ആരാലും സാദ്ധ്യമല്ലെന്ന് ഉറപ്പുവരികയാൽ കോലത്തിരിത്തമ്പുരാൻ കോവിലകത്തുണ്ടായിരുന്ന ശേഷം തമ്പുരാക്ക ന്മാരോടും മറ്റും ആലോചിച്ച് എല്ലാവരുടെയും സമ്മതപ്രകാരം പ്രധാന കോവിലകത്തോടടുത്തുതന്നെ കെങ്കേമമായിട്ടു വേറെ ഒരു കോവിലകം പണിയിച്ചു രാജകന്യകയുടെ താമസം അവിടെ ആക്കുകയും ആ രാജ കുടുംബത്തിൽ ശേഷമുണ്ടായിരുന്ന തമ്പുരാട്ടിമാരെപ്പോലെ സുഖമായി ക്കഴിഞ്ഞുകൂടുവാൻ തക്കവണ്ണമുള്ള വസ്തുവകകളും പണ്ടങ്ങളും പാത്ര ങ്ങളും മറ്റുമെല്ലാം കൊടുക്കുകയും പ്രാണരക്ഷ ചെയ്ത ആ യുവാവിനെ ക്കൊണ്ടുതന്നെ മുഹമ്മദീയവിധിപ്രകാരം ആ രാജകന്യകയെ കല്യാണം കഴിപ്പിക്കുകയും ചെയ്തു. അക്കാലം മുതൽ ആ രാജകുമാരിയുടെ നാമ ധേയം "അറയ്ക്കൽ ബീബി" എന്നായിത്തീർന്നു. തിരുവിതാംകൂർ മഹാരാജ കുടുംബത്തിലേയും മറ്റും കൊച്ചുതമ്പുരാട്ടിമാരെ പള്ളിക്കെട്ടു കഴിക്കുന്ന കോയിത്തമ്പുരാക്കന്മാരെ എന്നപോലെ ഈ ബീബിയെ കല്യാണം കഴിച്ച മുഹമ്മദീയനെയും ചെലവിനെല്ലാംം കൊടുത്തു ബീബി യുടെ കൂടെ ത്തന്നെ താമസിപ്പിച്ചു. അയാൾക്കു വേണ്ടുന്ന പരിചാരക ന്മാരെയും നിയമിച്ചുകൊടുത്തു. വസ്തുവകകളുടെ ഉടമസ്ഥതയും കൈകാര്യകർത്തൃത്വ വും ബീബിക്കുതന്നെയായിരുന്നു. കാര്യങ്ങളെല്ലാം ശരിയായി നോക്കി ഭരിച്ചിരുന്നതിനാൽ "അറയ്ക്കൽ ബീബി" എന്നുള്ള നാമം ലോകപ്രസിദ്ധമായി ത്തീരുകയും ചെയ്തു. അറയ്ക്കൽ ബീബിയുടെ സന്താനപരമ്പരയ്യിലുൾപ്പെട്ട പുരുഷന്മാരെ "അറയ്ക്കൽ രാജാക്കന്മാർ" എന്നാണ് പറഞ്ഞുവരുന്നത്.

മുഹമ്മദീയസ്ത്രീകൾ ഘോഷാസമ്പ്രദായം സ്വീകരിച്ചിട്ടുള്ളവരാക യാൽ അവരെ അന്യപുരുഷന്മാർക്കു കാണുവാൻ പാടില്ലെന്നാണല്ലോ വെച്ചിരിക്കുന്നത്. എന്നാൽ കോലത്തിരി രാജാവിന്റെ വംശ്യരായ ചിറയ്ക്കൽ കോവിലകത്തുള്ള തമ്പുരാക്കന്മാർക്ക് അറയ്ക്കൽ ബീബിമാരെ കാണുന്ന

തിനു യാതൊരു വിരോധവുമില്ല. ചിറയ്ക്കൽ കോവിലകത്തുള്ള തമ്പുരാക്കന്മാർ അവിടെ എഴുന്നള്ളിയാൽ അമൂല്യങ്ങളായ തിരുമുൽ ക്കാഴ്ചകൾ വെച്ചാണ് അറയ്ക്കൽ രാജാക്കന്മാർ മുഖം കാണിക്കുക പതിവ്. കോലത്തിരി രാജവംശ്യരായി തിരുവിതാംകൂറിലെ തമ്പുരാക്കന്മാർ ചെന്നാലും അറയ്ക്കൽ ബീബികളെ കാണുന്നതിനു വിരോധമില്ലെന്നാണ് വെച്ചിരിക്കുന്നത്. ഇവർക്കും അറയ്ക്കൽ രാജാക്കന്മാർ തിരുമുൽക്കാഴ്ച വെയ്ക്കുകയും മറ്റും പതിവുണ്ട്. അറയ്ക്കൽ രാജകുടുംബത്തിലും ഐശ്വര്യം ക്രമേണ വളരെ വർദ്ധിക്കുകയാൽ ജനങ്ങൾ "ചിറയ്ക്കൽപ്പകുതി അറയ്ക്കൽ" എന്നു പറഞ്ഞ് ആ കുടുംബത്തെ പുകഴ്ത്തുകയാൽ അതൊരു പഴഞ്ചൊല്ലായിത്തീർന്നു.

ഇനി ഈ അറയ്ക്കൽ രാജകുടുംബം കണ്ണൂരിലായിത്തീർന്ന തെങ്ങനെയെന്നുകൂടി ചുരുക്കത്തിൽ താഴെ പറഞ്ഞുകൊള്ളുന്നു.

കൊല്ലവർഷം ഏഴാം ശതാബ്ദത്തിന്റെ ആദ്യകാലത്തു കോലത്തിരി രാജാവിന്റെ പ്രധാനമന്ത്രിയായിരുന്ന "അരയൻകുളങ്ങര നായർ" മുഹമ്മദു മതം സ്വീകരിച്ച് ഒരു "മുഹമ്മദാലി"യായിത്തീർന്നു. പിന്ണേയും അയാൾ കോലത്തിരിത്തമ്പുരാന്റെ മന്ത്രിസ്ഥാനം ഉപേക്ഷിച്ചില്ല. ആ മുഹമ്മദാലി തന്റെ സ്വാമിയായ തമ്പുരാന്റെ അനുവാദത്തോടുകൂടി അറയ്ക്കൽകൊട്ടാര ത്തിൽനിന്ന് ഒരു ബീബിയെ കല്യാണം കഴിച്ചു. അയാളുടെ കാലാനന്തരം അയാളുടെ പുത്രന്മാരായ "മമ്മാലിക്കിടാവു"കൾ കോലത്തിരിത്തമ്പുരാന്റെ പ്രധാനസേവകന്മാരായിത്തീർന്നു. അവരിൽ കോലത്തിരിരാജാവിന്റെ സേനാനായകനായിത്തീർന്ന "ആലിമൂസ്സ" എന്ന യുദ്ധവിദഗ്ദ്ധൻ "മാലി ദ്വീപുകൾ" പിടിച്ചടക്കി തന്റെ സ്വാമിക്കു കൈവശപ്പെടുത്തിക്കൊടുത്തു. കോലത്തിരിത്തമ്പുരാൻ ഏറ്റവും സന്തോഷിച്ച് ആ ദ്വീപുകളിൽനിന്നു കൊല്ലംതോറും കിട്ടുന്ന പാട്ടത്തിൽനിന്ന് ആലിമൂസ്സാഖാനും അയാളുടെ കുടുംബത്തിലും എന്നും അനുഭവിക്കാനായി പതിനെണ്ണായിരം പണവും കണ്ണൂരിൽ അവിടേക്ക് (തമ്പുരാന്) ഉണ്ടായിരുന്ന ഒരു വലിയ കോട്ടയും കാനത്തൂര്, കാനോത്തുചാല് എന്നീ രണ്ടു ദേശങ്ങളും സമ്മാനമായി കൊടുത്തു. തദനന്തരം കൊല്ലവർഷം എഴുന്നൂറ്റിനാല്പതിൽ കോലത്തിരി ത്തമ്പുരാൻ ഏഴിമലക്കോട്ടു വിട്ടു വളപട്ടണം കോട്ടയിലും, ആലിമൂസ്സ അറയ്ക്കൽകുടുംബവും തമ്പുരാൻ കല്പിച്ചുകൊടുത്ത കണ്ണൂർകോട്ട യിലും താമസമാക്കി.

അതിനുശേഷം എഴുന്നൂറ്റിനാല്പത്തഞ്ചിൽ ആലിമൂസ്സയുടെ സഹായത്താൽ കോലത്തിരിത്തമ്പുരാൻ ലക്ഷദ്വീപുകളെ ആക്രമിച്ചു പിടിച്ചടക്കുകയും ആ ദ്വീപുകളെ ആണ്ടുതോറും ആറായിരം പണം കപ്പം കൊടുക്കണമെന്ന നിശ്ചയത്തോടുകൂടി അറയ്ക്കൽ ബീബിക്കു വിട്ടു കൊടുക്കുകയും ചെയ്തു. അതുകൂടാതെ കോലത്തിരിത്തമ്പുരാൻ ആലി മൂസ്സയ്ക്ക് "ആഴിരാജാവ്" എന്നൊരു സ്ഥാനവും കല്പിച്ചു കൊടുത്തു. അതു കാലക്രമേണ ഭേദപ്പെട്ട് "ആലിരാജാവ്" എന്നായിത്തീർന്നു. ഇപ്പോൾ ആഴിരാജാവെന്ന് ആരും പറയാറില്ല. എല്ലാവരും ആലിരാജാവെന്നു തന്നെയാണ് പറഞ്ഞുവരുന്നത്.

അനന്തരം മലബാർ ബ്രിട്ടീഷു ഗവൺമെണ്ടിന്റെ അധീനത്തിലായതിന്റെ ശേഷം അന്നത്തെ ബീബി ലക്ഷദ്വീപുകൾകൂടി നോക്കി ഭരിക്കുവാനായി ബ്രിട്ടീഷു ഗവർമെണ്ടിനെ ഏല്പിച്ചു. ആ ദ്വീപുകളിൽനിന്നുണ്ടാകുന്ന ആദായത്തിൽനിന്ന് ഒരു ഭാഗം ആണ്ടുതോറും ബീബിക്കുകൊടുക്കണമെന്നുള്ള നിശ്ചയത്തോടുകൂടിയാണ് അങ്ങനെ ചെയ്തത്. എങ്കിലും ബ്രിട്ടീഷ് ഗവർമെണ്ട് ബീബിക്കു യാതൊന്നും കൊടുക്കാതെ ആ ദ്വീപുകൾ സ്വന്തമെന്നപോലെ കൈവശംവെച്ച് ആദായങ്ങൾ മുഴുവൻ എടുത്തുകൊണ്ടിരുന്നു.

ഏകദേശം ഇരുപതുകൊല്ലങ്ങൾക്കുമുമ്പ് ആലിരാജാവവർകളും ബ്രിട്ടീഷ് ഗവർമെണ്ടും തമ്മിൽ ലക്ഷദ്വീപുകളെ സംബന്ധിച്ചു കേമമായിട്ട് ഒരു വ്യവഹാരാമുണ്ടായി. ഒടുക്കം ബ്രിട്ടീഷ് ഗവർമെണ്ട് ആണ്ടുതോറും തക്കതായ ഒരു നല്ല സംഖ്യ അറയ്ക്കൽ രാജകുടുംബത്തിലേക്കു കൊടുത്തുകൊള്ളാമെന്നു സമ്മതിക്കുകയാൽ ആ വ്യവഹാരം രാജിയായിട്ടു തീർന്നു. ബ്രിട്ടീഷ്ഗവർമെണ്ട് ആ സംഖ്യ ഇപ്പോഴും ആണ്ടുതോറും അറയ്ക്കൽ രാജകുടുംബത്തിലേക്ക് കൊടുത്തുവരുന്നുണ്ട്. ഇതുകൂടാതെ ചിറയ്ക്കൽ രാജകുടുംബത്തിലുള്ള സകലർക്കും ബ്രിട്ടീഷ് ഗവർമെണ്ട് പണ്ടുതന്നെ മാലിഖാൻ അനുവദിച്ചിട്ടുമുണ്ട്. ഇന്നും അറയ്ക്കൽ കോവിലകത്തുള്ളവരും ചിറയ്ക്കൽ രാജകുടുംബത്തിലുള്ളവരും ഏറ്റവും മൈത്രിയോടും വിശ്വസ്തതയോടുംകൂടിത്തന്നെയാണ് വർത്തിച്ചുപോരുന്നത് ആ രണ്ടു വിശിഷ്ടസ്ഥാനങ്ങളിലും ക്ഷേമവും ഐശ്വര്യവും എന്നും ഉപര്യുപരി വർദ്ധിച്ചുകൊണ്ടിരിക്കുന്നതിന് സർവ്വേശ്വരൻ സദയം സഹായിക്കുമാറാകട്ടെ.

# 120. തിരുവിഴാ മഹാദേവനും അവിടത്തെ മരുന്നും

തിരുവിഴാമഹാക്ഷേത്രം മുമ്പു ചേർത്തലത്താലൂക്കിൽ മാരാരിക്കുളം വടക്കുപകുതിയിൽ "പെരുന്നേർമംഗലം" മുറിയിലായിരുന്നു. കഴിഞ്ഞ കണ്ടെഴുത്തുകാലത്തു ചേർത്തലെ തെക്കുപകുതിയിലാകി സർവ്വേ ചെയ്യുകയാൽ ഇപ്പോ!ൾ അങ്ങനെയാണിരിക്കുന്നത്.

ഈ ക്ഷേത്രമിരിക്കുന്ന സ്ഥലം പണ്ട് "അറയ്ക്കൽ പണിക്കർ" എന്നു പ്രസിദ്ധനായിരുന്ന ഒരു നായരുടെ കുടുംബം വകയായിരുന്നു. എങ്കിലും ഈ സ്ഥലമെല്ലാം കാടുപിടിച്ചാണ് കിടന്നിരുന്നത്. ആ കാട്ടിനകത്ത് ഒരു കുളവുമുണ്ടായിരുന്നു. ആ കുളത്തിന്റെ ചുറ്റും ഉള്ളാടന്മാർ (വേടന്മാർ) എന്നു പറയപ്പെടുന്ന ഒരു വക ജാതിക്കാരാണ് താമസിച്ചിരുന്നത്. അവർ ഈ കുളത്തിൽഇന്ന് ആമകളെ പിടിച്ചുകൊണ്ട് അവയുടെ മാംസമെടുത്തു വേവിച്ചുതിന്നുക പതിവായിരുന്നു. ആമകൾ "കാരാമ" എന്നും "വെള്ളാമ" എന്നും രണ്ടുവകയുണ്ടല്ലോ. അവയിൽ ഈ കുളത്തിലുണ്ടായിരുന്ന വയെല്ലാം കാരാമയായിരുന്നു. കാരാമ വെള്ളത്തിനടിയിൽ ചേറ്റിൽ പ്പൂണ്ടാണു മിക്കപ്പോഴും കിടക്കുക പതിവ്. അതിനാൽ ഈ ഉള്ളാടന്മാർ മരക്കൊമ്പുകൾ കൊണ്ടോ, അകലുകൊണ്ടോ വടിപോലെ ഒരു കോലുണ്ടാക്കി വെള്ളത്തിലിറങ്ങി കുത്തിനടക്കും. ആ കോലിന് അവർ പറയുന്ന പേര് കാരാമക്കോൽ എന്നാണ്. ആ കോൽകൊണ്ടു കുത്തുമ്പോൾ ആമയുടെ പുറത്തോ മറ്റോ കൊണ്ടാൽ ആമ പൊങ്ങിവരും. അപ്പോൾ അതിനെ പിടിക്കാനെളുപ്പമുണ്ട്. അതു കൊണ്ടാണ് അവർ അങ്ങനെ ചെയ്യുന്നത്. ആ പതിവനുസരിച്ച് ഒരു ദിവസം ഒരു വെള്ളാടസ്ത്രീ ആ കുളത്തിലിറങ്ങി കാരാമക്കോൽ കുത്തിനടന്നപ്പോൾ ഒരു സ്ഥലത്തു നിന്നു രക്തം ശക്തിയോടുകൂടി മേല്പോട്ടു കുതിച്ചു യർന്നു. അതുകണ്ട് ആ വേടസ്ത്രീ ഭയപ്പെട്ടു കരയ്ക്കു കയറി ഓടിച്ചെന്ന് ഈ വിവരം ആ സ്ഥലത്തിന്റെ ഉടമസ്ഥനായ അറയ്ക്കൽ പണിക്കരോടു പറഞ്ഞു. പണിക്കർ ഉടനെ അദ്ദേഹത്തെപ്പോലെ ദേശത്തു പ്രധാനന്മാരായ കീഴോങ്ങോലെ (കീൾമംഗലം) പണിക്കർ, കാണിച്ചിക്കാട്ടു കുറുപ്പ്, പടാകുളങ്ങരെപ്പണിക്കർ, ഗണപതിക്കാട്ടു പണിക്കർ, അയ്ക്കരക്കയ്മൾ, മന്ദപ്പാടിക്കുറുപ്പ്, മുഴുവക്കാട് കുറുപ്പ്, അട്ടക്കുഴിക്കാട്ടു പണിക്കർ മുതലായവരോടും മറ്റുള്ള ജനങ്ങളോടുംകൂടി കുളത്തിന്റെ സമീപത്തെത്തി

നോക്കിയപ്പോൾ കുളത്തിലെ വെള്ളം മുഴുവനും രക്തമയമായിക്കണ്ട് എല്ലാവരും ഭയാത്ഭുതപരവശരായിത്തീർന്നു. പിന്നെ അവരെല്ലാവരുംകൂടി ആ കുളത്തിലെ വെള്ളം തേകി വറ്റിക്കാനായി ശ്രമം തുടങ്ങി. അസംഖ്യമാളുകൾ കൂടി മൂന്നു പകലും രാത്രിയും മുഴുവനും ശ്രമിച്ചിട്ടും കുളത്തിലെ വെള്ളം മുഴുവനും വറ്റിക്കാൻ സാധിച്ചില്ല. എങ്കിലും വെള്ളം കുറെ വറ്റിയപ്പോൾ അവിടെ അമ്മിക്കുഴവിയുടെ ആകൃതിയിൽ ഒരു ശില കാണുകയും അതിൽനിന്നാണ് ഈ രക്തം സ്രവിച്ചുകൊണ്ടിരിക്കുന്നതെന്ന് അറിയുകയും ചെയ്തു. നാലാം ദിവസം പ്രഭാതമായപ്പോൾ എവിടെ നിന്നോ അവിടെ ഒരു യോഗീശ്വരൻ വന്നു ചേരുകയും ആ യോഗി ജനങ്ങളോട് "ഈ കാണുന്നതു കേവലം ഒരു ശിലയല്ല. സ്വയംഭൂവായ ശിവലിംഗമാണ്. ഈ കുളത്തിലെ വെള്ളം മുഴുവൻ വറ്റിക്കാനും ഈ ശിവലിംഗത്തിന്റെ ചുവടുകാണാനും മനുഷ്യരാൽ സാധ്യമല്ല. ഇവിടെ മണ്ണിട്ടു നികത്തി ക്ഷേത്രം പണിയിച്ചു വേണ്ടതുപോലെ ആചരിക്കുകയും ആദരിക്കുകയും സേവിക്കുകയും ചെയ്താൽ ഈ ദേശത്തിനും ജനങ്ങ ൾക്കും വേണ്ടുന്ന ശ്രേയസ്സുകളെല്ലാം ഈ പരമശിവൻ ഉണ്ടാക്കിത്തരും. ഈ ഭഗവാന്റെ മാഹാത്മ്യം അപരിമിതമാണെന്ന് അചിരേണ നിങ്ങൾക്കു ബോധ്യപ്പെടുകയും ചെയ്യും. ഈ രക്തപ്രവാഹം ഞാനിപ്പോൾ നിർത്തി ത്തരാം" എന്നു പറഞ്ഞിട്ട് അദ്ദേഹം അദ്ദേഹത്തിന്റെ ഭസ്മസഞ്ചിയിൽ നിന്നു സ്വല്പം ഭസ്മമെടുത്ത് ആ ശിവലിംഗത്തിൽ കാരാമക്കോൽ കൊണ്ടു പൊട്ടിയിരുന്ന സ്ഥലത്തു വച്ച് അമർത്തുകയും ഉടനേ രക്ത സ്രാവം നിൽക്കുകയും ആ യോഗി അദൃശ്യനായിത്തീരുകയും ചെയ്തു. ആ യോഗി ആരാണെന്നും എവിടെനിന്നാണു വന്നതെന്നും എങ്ങോട്ടാണു പോയതെന്നും ആർക്കും നിശ്ചയമില്ല. എങ്കിലും ജനങ്ങളുടെ ഭയവും സംശയവും പോക്കുന്നതിനായിട്ട് സാക്ഷാൽ മഹാദേവൻതന്നെ യോഗി യുടെ വേഷം ധരിച്ച് അവിടെ പ്രത്യക്ഷനായിവന്നാതാണെന്ന് എല്ലാവരും തീർച്ചയാക്കുകയും അദ്ദേഹം കല്പിച്ചതുപോലെ എല്ലാവരുംകൂടി ഉത്സാഹിച്ചും പണം ശേഖരിച്ചും ആ കുളത്തിൽ മണ്ണിട്ടു ശിവലിംഗം കാണാവുന്ന വിധത്തിൽ നികത്തിക്കുകയും അവിടെ ക്ഷേത്രം പണിയും കലശം മുതലായവയും നടത്തിക്കുകയും ചെയ്തു. എങ്കിലും ഇപ്പോഴും വർഷകാലങ്ങളിൽ വെള്ളം പൊങ്ങുമ്പോൾ ശിവലിംഗം മൂടിപ്പോകുന്നുണ്ട്. അക്കാലങ്ങളിൽ ശാന്തിക്കാർ കരയ്ക്കിരുന്നുകൊണ്ടാണ് പൂജയും മറ്റും നടത്തുന്നത്.

അവിടെ ക്ഷേത്രം പണിയും കലശവും മറ്റും കഴിഞ്ഞതിന്റെ ശേഷം ക്ഷേത്രത്തിൽ നിത്യനിദാനം, മാസവിശേഷം, ആണ്ടുവിശേഷം മുതലായവ യെല്ലാം വസ്തുക്കളിലെ ആദായംകൊണ്ടു ഭംഗിയായി നടക്കത്തക്ക വണ്ണമുള്ള വസ്തുവകകളെല്ലാം ദേശക്കാരെല്ലാവരുംകൂടി ദേവസ്വംപേരിൽ തന്നെ സമ്പാദിക്കുകയും ദേവസ്വം കാര്യങ്ങളെല്ലാം അന്വേഷിച്ചു നടത്തുന്നതിനു വേണ്ടുന്ന ശമ്പളക്കാരെ നിയമിക്കുകയും ചെയ്തു.

പ്രസ്തുത ക്ഷേത്രമിരിക്കുന്ന കുളത്തിന്റെ സമീപത്തുതന്നെ പണ്ട് ഒരു വിഷ്ണുക്ഷേത്രവും ഒരു യക്ഷിയമ്പലവുമുണ്ടായിരുന്നു. ആ വിഷ്ണുക്ഷേത്ര മായിരുന്നു ആ ദേശത്ത് പ്രധാനമായിരുന്നത്. പണ്ടൊരിക്കൽ ആ ദേശത്ത് മുഹമ്മദീയരുടെ ആക്രമണമുണ്ടായപ്പോൾ അവർ ആ വിഷ്ണുക്ഷേത്രം നശിപ്പിക്കുകയും അവിടെ പ്രതിഷ്ഠിച്ചിരുന്ന വിഗ്രഹം ഇളക്കിയെടുത്ത് ഒരു കുളത്തിൽ കൊണ്ടുപോയി ഇടുകയും ചെയ്തു. എങ്കിലും ആ യക്ഷിയമ്പലം അവർ നശിപ്പിക്കുകയും അതിലെ ബിംബം ഇളക്കുകയും ചെയ്തില്ല. അതു പൂർവ്വസ്ഥിതിയിൽ ഇപ്പോഴും അവിടെ ഇരിക്കുന്നുണ്ട്. ആ വിഷ്ണുക്ഷേത്രത്തിൽ തന്ത്രം കിഴക്കെ "മണയത്താട്ടു" നമ്പൂരിക്കും മേൽക്കോയ്മസ്ഥാനം ഒരു "ചെറുവള്ളി" നമ്പൂരിപ്പാട്ടിലേക്കുമായിരുന്നു. ദേശക്കാർ എല്ലാവരും കൂടി ഈ മഹാദേവക്ഷേത്രത്തിലേയും ആ സ്ഥാനങ്ങൾ ആ ബ്രാഹ്മണശ്രേഷ്ഠന്മാർക്കു തന്നെ കൊടുത്തു. ആ ചെറുവള്ളിനമ്പൂരിപ്പാട്ടിലെ സാക്ഷാൽ ഇല്ലം കൊച്ചിരാജ്യത്ത് മുകുന്ദപുരം താലൂക്കിലാണ്. എങ്കിലും മേല്പറഞ്ഞ വിഷ്ണുക്ഷേത്രം ഇവിടെ ഉണ്ടായി രുന്ന കാലത്ത് അവർ ക്ഷേത്രത്തിൽനിന്ന് ഏകദേശം ഒരു നാഴിക തെക്കു കിഴക്കായി ഒരില്ലം പണിയിച്ച് ഇവിടെ കുടുംബസഹിതം താമസിച്ചിരുന്നു. ക്ഷേത്രം നശിച്ചുപോയതിന്റെ ശേഷമാണ് അവർ ഈ ദിക്കിലെത്താമസം നിശ്ശേഷം ഉപേക്ഷിച്ച് വടക്കോട്ടു പോയത്. അവർ ഇവിടെത്താമസിച്ചിരുന്ന പ്പോൾ ആ സ്ഥലത്തെ എല്ലാവരും ചെറുവള്ളിമന എന്നും അവിടെ ഇല്ലമില്ലാതെയായപ്പോൾ ചെറുവള്ളിപ്പറമ്പ് എന്നും പറഞ്ഞിരുന്നു. ഇപ്പോൾ ആ സ്ഥലത്തെല്ലാം കാടായിപ്പോയതിനാൽ ചെറുവള്ളിക്കാട് എന്നാണ് എല്ലാവരും പറഞ്ഞുവരുന്നത്.

നമ്പൂരിപ്പാട്, ഈ ദേശത്തെ താമസം മതിയാക്കിപ്പോയിട്ടും കൂടെ ക്കൂടെ ഇവിടെ വരികയും ക്ഷേത്രകാര്യങ്ങളന്വേഷിക്കുകയും ദേവസ്വം വക വസ്തുക്കൾക്ക് ആധാരങ്ങൾ എഴുതിക്കൊടുക്കുകയും ചെയ്തിരുന്നു.

അവർ ആധാരങ്ങളിൽ "ഊരാളൊരൊത്ത തിരുനീലകണ്ഠരുവകക്ക് ചെറു വള്ളിയില്ലത്ത് ഇന്നാര്" എന്നാണ് പേര് വെച്ചിരുന്നത്. അങ്ങനെ പേരു വച്ചുള്ള ആധാരങ്ങൾ 1052-ാമാണ്ട് വരെ എഴുതീട്ടുള്ളതായി ഇവിടെ കാണുന്നുണ്ട്. അതിൽപ്പിന്നെ അങ്ങനെ പേരുവച്ചുള്ള പ്രമാണമൊന്നും ഇവിടെ കാണുന്നില്ല. അതുകൊണ്ട് അക്കാലം മുതൽക്ക് ആ നമ്പൂരി പ്പാട്ടിലെ വരവ് ഈ ദിക്കിലേക്ക് അധികം ഉണ്ടാകാറില്ലെന്നു തന്നെ വിചാരിക്കാം. ഏതെങ്കിലും ദേശക്കാരെല്ലാവരും കൂടി ഒരു മാനേജരെ നിയമിച്ച് ആ ഉദ്യോഗസ്ഥൻ മുഖാന്തിരമാണ് ഇപ്പോൾ ദേവസ്വകാര്യങ്ങൾ അന്വേഷിച്ചു നടത്തിപ്പോരുന്നത്. ദേവസ്വം "ചന്ത്ര"ത്തിനു സ്വദേശിയായ ചെത്തുവേലി മാരാരുടെ കുടുംബത്തിൽ നിന്ന് ഒരാളെ നിയമിക്കുകയാണ് മിക്കപ്പോഴും പതിവ്. ക്ഷേത്രത്തിൽ പൂജകൊട്ട്, പാട്ട് മുതലായവ നടത്തുന്നതും ആ കുടുംബക്കാർ തന്നെയാണ്.

ഇനി അവിടത്തെ മരുന്നിനെക്കുറിച്ചു പറയാം. ആ മഹാദേവ ക്ഷേത്രമുണ്ടായതിന്റെ ശേഷം കുറച്ചുകാലം കഴിഞ്ഞപ്പോൾ അവിടെ പതിവായി ഒരു ഭ്രാന്തൻ വരികയും പോവുകയും തുടങ്ങി. അവൻ ചിലരെ കുറേശ്ശെ ഉപദ്രവിക്കുകയും ചെയ്തിരുന്നു. അവൻ അധികമായി ഉപദ്രവി ച്ചിരുന്നത് ക്ഷേത്രത്തിലെ പാത്രം തേപ്പുകാരനായ തലക്കാട്ടു നായരെ യായിരുന്നു. തലക്കാട്ടുകുടുംബക്കാർ കേവലം അഗതികളും ഈ പാത്രം തേപ്പിനു കിട്ടുന്ന ആദായം കൊണ്ടുമാത്രം നിത്യവൃത്തി കഴിച്ചിരുന്ന വരുമായിരുന്നു.

ആ ഭ്രാന്തന്റെ ഉപദ്രവം സഹിക്കവയ്യാത്തവിധം കലശലായിത്തീരുക യാൽ ഒരു ദിവസം ആ പാത്രം തേപ്പുകാരൻ നായർ മഹാദേവന്റെ ക്ഷേത്ര നടയിൽച്ചെന്നു തൊഴുതും കൊണ്ട് "ഭഗവാനേ! മഹാദേവാ! ഈ ഭ്രാന്തന്റെ ഉപദ്രവം സഹിക്കാൻ വയ്യാതെയായിരിക്കുന്നു. ഇതിനൊരു സമാധാനം അവിടുന്നു തന്നെ ഉണ്ടാക്കിത്തന്നു രക്ഷിക്കണം" എന്നു പ്രാർഥിച്ചു. അന്നു രാത്രി ആ നായർ കിടന്നുറങ്ങിയപ്പോൾ ഒരാൾ അയാളുടെ അടുക്കൽ ചെന്ന് "നീയൊട്ടും വ്യസനിക്കേണ്ട. ഞാൻ പറയുന്നതു പോലെ ചെയ്താൽ നിനക്കു നേരിട്ടിരിക്കുന്ന ഉപദ്രവം നീങ്ങും. നാളെ വൈകുന്നേരം ആ ഭ്രാന്തൻ ക്ഷേത്രത്തിൽ വരുമ്പോൾ അവനെ പിടിച്ചു കെട്ടി ക്ഷേത്രസന്നിധിയിൽ ഇടണം. മറ്റന്നാൾ കാലത്ത് നീയവിടെ അടുത്തുള്ള പുരയിടത്തിൽ (പറമ്പിൽ) ചെന്നു നോക്കിയാൽ അവിടെ

പച്ചനിറത്തിലുള്ള ഒരുമാതിരി ചെടി കാണും. അത് ഒരു പിടി പറിച്ചുകൊണ്ടു വന്ന് ശാന്തിക്കാരെ ഏല്പിച്ച് അവരെക്കൊണ്ട് അത് പാലിൽ പിഴിഞ്ഞരപ്പിച്ചു പന്തീരടിപ്പൂജസമയത്തു മഹാദേവന്റെ പീഠത്തിന്മേൽ വെയ്പിച്ചു പൂജിപ്പിച്ചു വാങ്ങണം. മൂന്നുചക്രം നടയ്ക്കു വെയ്ക്കുകയും ചെയ്തിട്ട് ആ ഭ്രാന്തനെ സേവിപ്പിക്കണം. മരുന്നു സേവിച്ചാൽ രണ്ടുനാഴിക കഴിയുമ്പോൾ ചെറുചൂടോടുകൂടി നാഴി കാഞ്ഞ വെള്ളവും കൊടുക്കണം. അതു കുടിച്ചു കഴിഞ്ഞാൽ ഒരു നാഴിക കഴിയുമ്പോൾ അവനൊന്നു ഛർദ്ദിക്കും. പിന്നെ ഉച്ചപ്പൂജയ്ക്ക് യക്ഷിക്കു നിവേദിക്കുന്ന പാൽപ്പായസവും കുറച്ചു കൊടുക്കണം. അതു ഭക്ഷിച്ചു കഴിയുമ്പോൾ അവൻ ഉന്മാദം മാറി സ്വസ്ഥചിത്തനായിത്തീരും. പിന്നെ അവൻ യാതൊരുപദ്രവവും ചെയ്കയില്ല. അതിനാലവനെപ്പിന്നെ കെട്ടഴിച്ചു വിടാം. അനന്തരം അവന്റെ ഇഷ്ടം പോലെ അമ്പലത്തിലെ നിവേദ്യച്ചോറോ പായസമോ കഞ്ഞി വേണമെങ്കിൽ അതോ കൊടുത്തയച്ചേക്കണം" എന്നു പറഞ്ഞതായി സ്വപ്നം കണ്ടു. ഉടനെ അയാൾ ഉണർന്നു നോക്കീട്ട് അവിടെയെങ്ങും ആരെയും കണ്ടില്ല. ഇതു മഹാദേവൻ തന്നെ തന്റെ പ്രാർഥനയെ കൈക്കൊണ്ട് ഇപ്രകാരം തന്റെ അടുക്കൽവന്ന് അരുളിച്ചെയ്തതാണെന്ന് അയാൾ തീർച്ചയാക്കുകയും അപ്രകാരമെല്ലാം ചെയ്യുകയും ആ ഭ്രാന്തന്റെ ചിത്തഭ്രമം മാറി അയാൾ സ്വസ്ഥഹൃദയനായിത്തീരു കയും അങ്ങനെ ആ പാത്രം തേപ്പുകാരനു നേരിട്ടിരുന്ന ഉപദ്രവം ഒഴിയുകയും ചെയ്തു.

ഈ വർത്തമാനം ഏതാനും ദിവസങ്ങൾകൊണ്ടു സർവ്വത്ര പ്രസിദ്ധമായിത്തീരുകയാൽ ഈ മരുന്നു സേവിക്കുന്നതിനായി പല ദിക്കുകളിൽ നിന്നും പലരും ഇവിടെ വന്നു തുടങ്ങി. ഇവിടെ വന്ന് ഈ മരുന്ന് സേവിച്ചവർക്കെല്ലാം പൂർണ്ണസുഖം സിദ്ധിക്കുമെന്നുള്ളതു തീർച്ചയാവുകയാൽ സുഖക്കേടുകാരുടെ വരവ് ക്രമേണ വളരെ വർദ്ധിച്ചു.

ഇപ്പോൾ മലയാളികൾ മാത്രമല്ല, പരദേശികളും ഉത്തരേന്ത്യക്കാരും മറ്റുമായി ആയിരത്തിലധികം ആളുകൾ മരുന്നു സേവിക്കാനായി ആണ്ടുതോറും ഇവിടെ വരുന്നുണ്ട്. ആളുകളുടെ വരവ് വർദ്ധിച്ചപ്പോൾ ദേവസ്വക്കാർ നടയ്ക്കുവെയ്പ് മുതലായവയുടെ സംഖ്യയും വർദ്ധിപ്പിച്ചു. നടയ്ക്കുവെയ്പു മൂന്നു ചക്രമായിരുന്നത് ഇപ്പോൾ പതിനാലരപ്പണമാക്കീട്ടുണ്ട്. യക്ഷിക്കും മറ്റും വഴിപാടിനുള്ള പണം വേറെയും കൊടുക്കണം. അവയെല്ലാം കൊടുത്തു ദേവസ്വത്തിൽ നിന്നു രസീതു വാങ്ങിയതിന്റെ

ശേഷമേ മരുന്നു കൊടുക്കുകയുള്ളൂ. എങ്കിലും ആളുകളുടെ വരവ് ഇപ്പൊഴും വർദ്ധിച്ചു കൊണ്ടിരിക്കുന്നതല്ലാതെ ഒട്ടും കുറയുന്നില്ല. ഈ മരുന്നു സേവിക്കുന്നതിനായി ഇവിടെ സകലജാതിമതസ്ഥരും വരുന്നുണ്ട്. എല്ലാവർക്കും സുഖം സിദ്ധിക്കുന്നുമുണ്ട്. വലിയ മുഴുഭ്രാന്തന്മാരെ കൈയ്ക്കും കാൽക്കും ചങ്ങലയിട്ടു പൂട്ടിക്കെട്ടി ഇവിടെ കൊണ്ടുവന്ന് യഥാവിധി ഈ മരുന്നു സേവിപ്പിച്ചിട്ട് അവർ സ്വസ്ഥചിത്തന്മാരായി പൂർണ്ണ സുഖത്തോടുകൂടി മടങ്ങിപ്പോകുന്നത് ഇവിടെ ഒട്ടും അസാധരണമല്ല. തിരുവിതാംകൂർ മഹാരാജകുടുംബത്തിൽ നിന്ന് ഒരു കൊച്ചുതമ്പുരാൻ തിരുമനസ്സുകൊണ്ട് കൊല്ലം 1068–ൽ ഇവിടെ എഴുന്നെള്ളി ഈ മരുന്നു സേവിച്ചതായി ദേവസ്വംവക കണക്കുകൊണ്ടും മറ്റും കാണുന്നുണ്ട്.

ഈ മരുന്നു സേവിച്ചാൽ കൈവിഷം നിമിത്തമുണ്ടാകുന്ന ഭ്രാന്തും മറ്റും മാത്രമല്ല, കുഷ്ഠം, മഹോദരം, അർശസ്സ് മുതലായ മഹാരോഗങ്ങളും ഭേദമാകുന്നുണ്ട്. കൈവിഷം കൊണ്ട് കഷ്ടപ്പെടുന്നവർ ഇവിടെ നിന്ന് ഈ മരുന്നു സേവിച്ചാൽ അവർ ഛർദ്ദിക്കുന്നതിൽ പരിശോധിച്ചുനോക്കിയാൽ ജപിച്ചു കൊടുത്ത സാധനത്തിന്റെ അംശം അതിൽ കാണാം. അപ്പമോ പഴമോ എന്തായാലും എത്രകാലം കഴിഞ്ഞാലും അത് മുഴുവനും ദഹിച്ചു പോകുകയില്ല. ജപബാധയുടെയും മറ്റും ഉപദ്രവമുള്ളവർ സ്ത്രീകളായാലും പുരുഷന്മാരായാലും ഇവിടെ വന്ന് ഈ മരുന്ന് സേവിച്ചാൽ ഉച്ചപ്പൂജ സമയത്തു മഹാദേവന്റെ നടയിലോ രാത്രിയിൽ പതിവുള്ള കുരുതി സമയത്ത് യക്ഷിയുടെ നടയിലോ നിൽക്കുമ്പോൾ തുള്ളി സത്യം ചെയ്ത് ഒഴിഞ്ഞു പോവുക സാധാരണമാണ്. ഇവിടെ വന്നാൽ ഒഴിയാത്ത ബാധ ഒന്നുമില്ല.

ഇവിടെയിരിക്കുന്ന യക്ഷി അത്യുഗ്രമൂർത്തിയാണ്. ആ യക്ഷിയുടെ ആനുകൂല്യം കൊണ്ടു കൂടിയാണ് ജനങ്ങൾ ഇവിടെ വന്നു മരുന്നു സേവിച്ചാൽ അതിനു പൂർണ്ണഫലം സിദ്ധിക്കുന്നത്.

തിരുവിഴാക്ഷേത്രത്തിലെ നിത്യനിദാനം മുതലായവയ്ക്കു വേണ്ടുന്ന വസ്തുവകകൾ ക്ഷേത്രമുണ്ടായ കാലത്തുതന്നെ ദേശക്കാർ ദേവസ്വം പേരിൽ സമ്പാദിച്ചുവെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. പിന്നെ മരുന്നു സേവിക്കുന്നതിനായി ജനങ്ങളുടെ വരവും നടയ്ക്കുവെയ്പു മുതലായതും വർദ്ധിപ്പിച്ചപ്പോൾ ആ ദേവസ്വത്തിലെ മുതലും വളരെ വർദ്ധിച്ചു. അതിനും

പുറമെ ആ ക്ഷേത്രത്തിന്റെ മാഹാത്മ്യമറിഞ്ഞ് ഏതാനും കൊല്ലങ്ങൾക്കു മുമ്പുമുതൽ തിരുവിതാംകൂർ സർക്കാരിൽ നിന്ന് ഒരു സംഖ്യ ആണ്ടു തോറും ആ ദേവസ്വത്തിലേക്കു കൊടുത്തു തുടങ്ങുകയും ചെയ്തിട്ടുണ്ട്.

ദേവസ്വത്തിൽ ഇങ്ങനെ മുതൽ ധാരാളമായി വർദ്ധിച്ചപ്പോൾ ക്ഷേത്രത്തിന്റെ ഉടമസ്ഥരായ ദേശക്കാർ ക്ഷേത്രത്തിലെ പതിവുകളെല്ലാം പരിഷ്കരിച്ച് അതൊരു മഹാക്ഷേത്രത്തിന്റെ സ്ഥിതിയിലാക്കി. അവിടെ ഇപ്പോൾ പതിവായി ദിവസം തോറും അഞ്ചു പൂജയും മൂന്നു ശീവേലിയും നവകം, പഞ്ചഗവ്യം മുതലായവയും ആണ്ടു തോറും മീനമാസത്തിൽ ചതയം കൊടിയേറ്റും തിരുവാതിര ആറാട്ടുമായി ഒരുത്സവവും നടത്തിപ്പോരുന്നുണ്ട്. ആദ്യം അവിടെ ശീവേലിക്കും മറ്റും പഞ്ചവാദ്യങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. പിന്നെ പാണ്ടിവാദ്യവും നാഗസ്വരവും കൂടി ഏർപ്പെടുത്തി. അവയെല്ലാം ഇപ്പോഴും അവിടെ പതിവായി നടക്കുന്നുണ്ട്.

അവിടെ ഉത്സവം തുടങ്ങിയ കാലത്ത് കൊടിയേറ്റും ആറാട്ടും മാത്രം ദേവസ്വത്തിൽ നിന്നും ശേഷം എട്ടഹസ്സുകൾ അറയ്ക്കൽപ്പണിക്കർ മുതലായ പ്രധാനന്മാരും നടത്തുകയെന്നാണ് നിശ്ചയിച്ചിരുന്നത്. 1062–ാമാണ്ട് അറയ്ക്കൽപ്പണിക്കരും ഈ അടുത്ത കാലത്തു കീഴോങ്ങലപ്പണിക്കരും അന്യം നിന്നുപോവുകയാൽ അവർ നടത്തിവന്നിരുന്ന അഹസ്സുകൾ കൂടി ഇപ്പോൾ ദേവസ്വത്തിൽനിന്നാണ് നടത്തി പ്പോരുന്നത്. അതു കൂടാതെ കാണിച്ചിക്കാട്ടു കുറുപ്പു നടത്തിവന്നിരുന്ന അഹസ്സ് അവർ വീഴ്ച വരുത്തുകയാൽ അതിപ്പോൾ ഏറ്റു നടത്തിവരുന്നത് പെരുന്നേർ മംഗലം വടക്കും ഭാഗം നായർക്കരയോഗക്കാരാണ്. ആറാമുത്സവമായ ഭരണിനാളത്തെ ആ അഹസ്സ് ആ കരയോഗക്കാർ വളരെ ഭംഗിയായിട്ടാണ് നടത്തിപ്പോരുന്നത്.

ഇവിടെ വരുന്ന രോഗികൾക്കും മറ്റും കൊടുത്തുവരുന്ന മരുന്ന് ഈ പ്രദേശത്തല്ലാതെ മറ്റെങ്ങും ഉണ്ടാകുന്നില്ല. ഈ മരുന്നിന്റെ പേരറിയാവുന്നവർ ഈ പ്രദേശത്തു തന്നെ ആരുമില്ല. ഇതു പറിച്ചു കാണിച്ചു പേരു ചോദിച്ചാലും തിരുവിഴായിലെ മരുന്ന് എന്നും മറ്റുമല്ലാതെ ആരും പറയുന്നില്ല. ഈ മരുന്നിനു അനന്യസാധാരണമായ ഒരു വിശേഷമുണ്ട്. അതെന്തെന്നാൽ പച്ച നിറമുള്ള ആ മരുന്ന് പറിച്ചെടുത്താൽ കുറച്ച് നേരം കഴിയുമ്പോൾ അതിന്റെ നിറം നീലമാകും. പിന്നെ സ്വൽപസമയം കൂടി കഴിയുമ്പോൾ കടും ചുവപ്പാകും. പിന്നെ കുറച്ച് സമയം കഴിയുമ്പോൾ

നല്ല കറുപ്പാകും. പിന്നെ മഞ്ഞയാകും. ഒടുക്കം നല്ല വെള്ളയുമാകും. ഈ വിശേഷം മറ്റെങ്ങും മറ്റൊരു മരുന്നിനും ഇല്ലല്ലോ. ഈ മരുന്നു പാലിൽ ഇടിച്ചു പിഴിഞ്ഞിരിക്കുന്നതു ശാന്തിക്കാരൻ തന്നെ വേണം. എങ്കിലും അതു പറിച്ചുകൊണ്ടു ചെന്നു ശാന്തിക്കാരെ ഏല്പിക്കുന്നതിനുള്ള ചുമതല ഇപ്പോഴും പാത്രം തേപ്പുകാരായ തലക്കാട്ടു കുടുംബക്കാർക്കു തന്നെയാണ്.

ഇവിടെ പണ്ടൊരു വിഷ്ണുക്ഷേത്രമുണ്ടായിരുന്നുവെന്നും അത് ഇടക്കാലത്തു മുഹമ്മദീയർ നശിപ്പിച്ചു കളഞ്ഞുവെന്നും ആ വിഷ്ണു വിഗ്രഹം അവർ എടുത്തു കൊണ്ടു പോയി കുളത്തിലിട്ടുകളഞ്ഞുവെന്നും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ ബിംബം അവർ എവിടെയാണ് കളഞ്ഞ തെന്ന് ആർക്കും നിശ്ചയമില്ലായിരുന്നു. ആ വിഗ്രഹം ക്ഷേത്രത്തിന്റെ ഈശാനകോണിലുള്ള കുളത്തിൽ കിടക്കുന്നുണ്ടെന്ന് അടുത്തകാലത്ത് അറിവു കിട്ടുകയാൽ ഒരു ക്ഷേത്രം പണികഴിപ്പിച്ച് ആ ബിംബം കൂടിയെടുത്തു പ്രതിഷ്ഠ നടത്തിക്കണമെന്നു നിശ്ചയിച്ചു ദേശക്കാരെല്ലാ വരും കൂടി ക്ഷേത്രം ഇയ്യിടെ പണികഴിപ്പിച്ചിട്ടുണ്ട്. എങ്കിലും പ്രതിഷ്ഠ നടത്തിക്കാൻ സാധിച്ചിട്ടില്ല. ആ വിഷ്ണു പ്രതിഷ്ഠ കൂടി നടത്തിച്ചാൽ ആ ദേശത്തിനു സ്വല്പം കൂടി ഐശ്വര്യം വർദ്ധിക്കുമെന്നുള്ളതിനു സംശയ മില്ല. ശ്രീവിഷ്ണുഭഗവാൻ അതിനും അവർക്കു സംഗതി നൽകട്ടെ.

# 121. പാഴൂർ പെരുംതൃക്കോവിൽ – 2

ബ്രിട്ടീഷ് മലബാറുകാരനായ ഒരു നമ്പൂരിക്ക് ഒരു ജ്യോത്സ്യൻ എഴുതിക്കൊടുത്ത ജാതകത്തിൽ അദ്ദേഹത്തിനു മുപ്പത്തിരണ്ടാമത്തെ വയസ്സിൽ വലിയ ഗ്രഹപ്പിഴയും ഒരു ദശാവസാനമാകയാൽ അതിലധിക കാലം അദ്ദേഹം ജീവിച്ചിരിക്കുകയില്ലെന്ന് എഴുതിയിരുന്നു അതിനാൽ മുപ്പത്തിരണ്ടു വയസ്സായപ്പോൾ നമ്പൂരിക്കു വലിയ വിചാരമായി. എങ്കിലും ജ്യോത്സ്യന്മാർ എഴുതിക്കൊടുക്കുന്ന ജാതകങ്ങളെല്ലാം ശരിയായിരിക്കാറി ല്ലല്ലോ. ചിലതു തെറ്റിപ്പോകാറുമുണ്ട്. അതിനാൽ "ഈ ജാതകം പ്രസിദ്ധ ജ്യോത്സ്യനും ദൈവജ്ഞനുമായ പാഴൂർ കണിയാരെക്കൊണ്ട് ഒന്നു പരിശോധിപ്പിക്കണം" എന്നു വിചാരിച്ചു നമ്പൂരി ജാതകവും കൊണ്ടു പാഴൂർക്കു പോയി. നമ്പൂരി കണിയാരുടെ പടിപ്പുരയിലെത്തിയത് ഒരു ദിവസം പകലേ നാലു മണി കഴിഞ്ഞതിന്റെ ശേഷമായിരുന്നു. ഉടനെ കണിയാരെക്കണ്ടു വിവരമെല്ലാം പറഞ്ഞു. കണിയാർ നമ്പൂരിയെ കണ്ട പ്പോൾ തന്നെ അദ്ദേഹത്തിന്റെ മുഖത്ത് മരണലക്ഷണം പരിപൂർണ്ണ മായി തെളിഞ്ഞിരുന്നതിനാൽ അദ്ദേഹം അന്നുതന്നെ മരിക്കുമെന്നും അധികം താമസിച്ചാൽ അവിടെക്കിടന്നുതന്നെ മരിച്ചേക്കുമെന്നും തോന്നുകയാൽ കണിയാർ "ഇന്നു നേരം വൈകിയല്ലോ. ജാതകം നാളെ പരിശോധിക്കാം. ഇന്നു എവിടെയെങ്കിലും എഴുന്നള്ളി താമസിച്ചിട്ടു നാളെ ഇങ്ങോട്ടെഴു ന്നള്ളിയാൽ മതി" എന്നു പറഞ്ഞു. "എന്നാൽ നാളെ വരാം" എന്നു പറഞ്ഞു നമ്പൂരി അപ്പോൾ തന്നെ അവിടെ നിന്നും പോയി.

അദ്ദേഹം നേരെ പെരുംതൃക്കോവിലേക്കാണു പോയത്. അദ്ദേഹം പുഴയിലറങ്ങി കുളിയും സന്ധ്യാവന്ദനവും കഴിച്ച് അമ്പലത്തിലേക്കു ചെന്നു. നടയിൽ ചെന്നു ശിവദർശനം കഴിച്ചു. അപ്പോഴേക്കും മഴ ആരംഭിച്ചു. അക്കാലത്തു പെരുംതൃക്കോവിൽ ക്ഷേത്രം ഇടിഞ്ഞു പൊളിഞ്ഞും കെട്ടിമേച്ചിൽ കഴിക്കാതെ നനഞ്ഞൊലിച്ചുമാണു കിടന്നിരു ന്നത്. നനയാതെ നിൽക്കാൻ അവിടെയെങ്ങും അല്പം പോലും സ്ഥല മുണ്ടായിരുന്നില്ല. അതു കണ്ടപ്പോൾ നമ്പൂരിക്കു വളരെ മനസ്താപമുണ്ടായി. "നല്ലൊരു ശിവക്ഷേത്രം. ഇതിങ്ങനെ അനാഥസ്ഥിതിയിലായിപ്പോയതു കഷ്ടം തന്നെ" എന്നു വിചാരിച്ചുകൊണ്ട് അദ്ദേഹം അവിടെ അടുക്കലുണ്ടാ യിരുന്ന ഒരു നമ്പൂരിയുടെ ഇല്ലത്തു ചെന്ന് അത്താഴം കഴിച്ച് അവിടെ

കിടന്നു. എങ്കിലും ഈ ക്ഷേത്രത്തിന്റെ സ്ഥിതി വിചാരിച്ചിട്ട് അദ്ദേഹത്തിന് ഉറക്കം വന്നില്ല. നമ്പൂരി വലിയ ധനികനായിരുന്നു. അതിനാൽ അദ്ദേഹം ഈ ക്ഷേത്രം താമസിയാതെ ജീർണ്ണോദ്ധാരണം കഴിച്ചു നനയാതെ യാക്കണം എന്നു മനസ്സു കൊണ്ട് തീർച്ചയാക്കി. അപ്പോഴേക്കും നേരവും വെളുത്തു. ഉടനെ നമ്പൂരി എഴുന്നേറ്റു പോയി അമ്പലക്കടവിൽ ചെന്നു കുളിയും നിത്യകർമ്മാനുഷ്ഠാനങ്ങളും കഴിച്ച് അമ്പലത്തിൽ ചെന്ന് അന്നും ശിവനെ വന്ദിച്ചിട്ടു കണിയാരുടെ അടുക്കലെത്തി. നമ്പൂരിയെ കണ്ടപ്പോൾ കണിയാർ ഏറ്റവും വിസ്മയിച്ചു. അദ്ദേഹം തലേ ദിവസം രാത്രിയിൽ ത്തന്നെ മരിക്കുമെന്നും പിന്നെയും അങ്ങോട്ടു ചെല്ലുക ഉണ്ടാവുകയില്ലെ ന്നുമായിരുന്നു കണിയാർ വിചാരിച്ചിരുന്നത്. അതിനാൽ കണിയാർ നമ്പൂരിയോട് "ഇന്നലെ ഇവിടെ നിന്നു എഴുന്നള്ളിയതിന്റെ ശേഷം തിരുമനസ്സുകൊണ്ട് എന്തോ വലിയതായ ഒരു പുണ്യകർമ്മം ചെയ്യുകയു ണ്ടായല്ലോ; അതെന്താണ്?" എന്നു ചോദിച്ചു.

നമ്പൂരി: ഞാൻ വിശേഷിച്ചൊന്നും ചെയ്യുകയുണ്ടായില്ല. ഇവിടെ നിന്നു പോയിട്ട് പുഴയിലറങ്ങി കുളിച്ചു സന്ധ്യാവന്ദനവും ക്ഷേത്രത്തിൽ കയറി ശിവദർശനവും കഴിച്ചതിന്റെ ശേഷം ഒരു നമ്പൂരിയുടെ ഇല്ലത്തു ചെന്നു അത്താഴവും കഴിച്ച് അവിടെ കിടന്നു. ഇന്നു നേരത്തെ എണീറ്റു കുളിയും നിത്യകർമ്മവും ശിവദർശനവും കഴിച്ച് ഇങ്ങോട്ട് പോരികയും ചെയ്തു. അല്ലാതെയൊന്നുമുണ്ടായില്ല.

കണിയാർ: ഇതുകൊണ്ടു മതിയായില്ല. ദേഹം കൊണ്ടല്ലെങ്കിൽ മനസ്സു കൊണ്ടെങ്കിലും ഇന്നലെ വലിയതായ ഒരു പുണ്യകർമ്മം ചെയ്തിരിക്കണം.

നമ്പൂരി: മനസ്സു കൊണ്ടു ഒരു കാര്യം ഇന്നലെ ചെയ്യുകയുണ്ടായി. അതെന്തെന്നു പറയാം. ഇവിടെയുള്ള പെരുംതൃക്കോവിൽ ക്ഷേത്രം ഇടിഞ്ഞു പൊളിഞ്ഞു നനഞ്ഞൊലിച്ചു കിടക്കുന്നതു കണ്ടിട്ട് എനിക്കു ദുസ്സഹമായ സങ്കടമുണ്ടായി. രാത്രിയിൽ കിടന്നിട്ട് എനിക്ക് ഈ വിചാരം കൊണ്ട് ഉറക്കംവന്നില്ല. അതിനാൽ താമസിയാതെ ഈ ക്ഷേത്രം ജീർണ്ണോദ്ധാരണം ചെയ്യിച്ചേക്കാമെന്നു ഞാൻ മനസ്സു കൊണ്ടു തീർച്ച പ്പെടുത്തി. അതിനു വേണ്ടുന്ന സ്വത്ത് എനിക്ക് ഈശ്വരൻ ഉണ്ടാക്കി ത്തന്നിട്ടുണ്ട്. എനിക്കതൊരു അസാദ്ധ്യമായ കാര്യമായി തോന്നുന്നില്ല.

കണിയാർ: മതി. ധാരാളമായി. അവിടേക്കു ജാതകമെഴുതിത്തന്ന ജ്യോത്സ്യൻ ഒട്ടും നിസ്സാരനല്ല. അവിടുന്ന് ഇന്നലെ മരിക്കേണ്ടതായിരുന്നു. ശിവദർശനം കഴിക്കാൻ സംഗതിയാവുകയും ശിവക്ഷേത്രം പണിയിക്കാമെന്നു നിശ്ചയിക്കുകയും ചെയ്തതുകൊണ്ടാണ് ഇന്നലെ മരിക്കാഞ്ഞത്. നിശ്ചയിച്ചിട്ടുള്ളതു പോലെ ആ ക്ഷേത്രം പണി ഉടനെ നടത്തിച്ചാൽ നൂറു വയസ്സു വരെ അവിടേക്കു മരണം ഉണ്ടാകില്ലെന്നുള്ള കാര്യം നിശ്ചയമാണ്. ഇനി ജാതകം പരിശോധിക്കയും മറ്റും വേണമെന്നില്ല.

കണിയാരുടെ ഈ വാക്കു കേട്ടപ്പോൾ നമ്പൂരിക്കു വളരെ സന്തോഷമുണ്ടായി. പാഴൂർ കണിയാരെക്കുറിച്ച് അദ്ദേഹത്തിനു നല്ല വിശ്വാസമുണ്ടായിരുന്നതിനാൽ പിന്നെ ഒട്ടും സംശയിക്കാതെ കണിയാരോട് യാത്രയും പറഞ്ഞു സ്വദേശത്തേക്കു പോവുകയും അധികം താമസിയാതെ ക്ഷേത്രം പണിക്കു വേണ്ടുന്ന പണവും കൊണ്ടു വീണ്ടും പാഴൂരെത്തി ക്ഷേത്രം പണി ഭംഗിയായി നടത്തിക്കുകയും ചെയ്തു. കണക്കിനു സ്വല്പം വ്യത്യാസമുണ്ടെങ്കിലും അദ്ദേഹം പാഴൂർ പെരുംതൃക്കോവിൽ ക്ഷേത്രം പണിയിച്ചത് വൈക്കത്തു പെരുംതൃക്കോവിൽ ക്ഷേത്രത്തിന്റെ മാതൃകയിലാണ്. ആ ക്ഷേത്രം പിന്നെയും കാലാന്തരത്തിൽ ഊരാളൻമാർ ജീർണ്ണോദ്ധാരണം ചെയ്യിച്ചിട്ടുണ്ടായിരിക്കാം. ഏങ്കിലും മാതൃക മാറ്റിയിട്ടില്ല. ഇപ്പോഴും അത് വൈക്കത്തു പെരുംതൃക്കോവിൽ ക്ഷേത്രത്തിന്റെ മാതൃകയിൽത്തന്നെയാണ് ഇരിക്കുന്നത്. ആ മാതൃകയിൽ ആ അമ്പലം പണികഴിപ്പിച്ച നമ്പൂരി മരിച്ചത് നൂറു വസ്സു തികഞ്ഞതിൽപ്പിന്നെയാണത്രേ.

## 122. തെക്കേടത്തു കുടുംബക്കാർ

ഇപ്പോൾ വൈക്കം താലൂക്കിൽ കടുത്തുരുത്തി ദേശത്ത് 'തെക്കേടത്ത്' എന്നു പ്രസിദ്ധമായിരിക്കുന്ന നായർ കുടുംബം പണ്ട് കോഴിക്കോട്ട് സാമൂതിരിക്കോവിലകത്തിന്റെ സമീപത്തായിരുന്നു. ആ കുടുംബക്കാർക്കു സാമൂതിരിപ്പാടുതമ്പുരാൻ "പണിക്കർ" എന്ന സ്ഥാന പ്പേരും കൽപ്പിച്ചു കൊടുത്തിരുന്നു. അതിനാൽ ആ കുടുംബക്കാരെ എല്ലാ വരും തെക്കേടത്തു പണിക്കർ എന്നാണു പറഞ്ഞുവന്നിരുന്നത്. അതു മാത്ര മല്ല, സാമൂതിരിപ്പാടു തമ്പുരാൻ തന്റെ സേനാനായകസ്ഥാനവും മൂപ്പു മുറയ്ക്ക് ആ കുടുംബക്കാർക്കുതന്നെ കൊടുത്തിരുന്നു. അക്കാലത്ത് സാമൂതിരിപ്പാടും തിരുവിതാംകൂർ, കൊച്ചി മുതലായ രാജ്യങ്ങളിലെ രാജാക്കന്മാരും തമ്മിൽ കൂടെക്കൂടെ യുദ്ധങ്ങളുണ്ടാവുക സാധാരണമായി രുന്നുവല്ലോ. അങ്ങനെയുണ്ടാകുന്ന യുദ്ധങ്ങളിൽ സൈനികരുടെ കൈ, കാൽ മുതലായ അവയവങ്ങൾക്കും മർമ്മസ്ഥലങ്ങൾക്കുമ് നാഡികൾക്കും മറ്റും ചിലപ്പോൾ ചില കേടുപാടുകൾ പറ്റുകയും ശത്രുക്കളുടെ ആഭിചാര പ്രയോഗങ്ങൾ കൊണ്ടു ദേഹത്തിനു ആകപ്പാടെ അസ്വാസ്ഥ്യം സംഭവിക്കു കയും ചെയ്തിരുന്നു. അങ്ങനെയൊക്കെ ഉണ്ടാകുന്ന സമയങ്ങളിൽ തിരുമ്മിയും ചികിത്സകളും മന്ത്രവാദങ്ങളും മറ്റും ചെയ്തും ആ സൈനിക ന്മാരെ സ്വസ്ഥരാക്കിത്തീർക്കുന്നതിനുള്ള ചുമതലയും സേനാനായകനു ണ്ടായിരുന്നു. അതിനാൽ തെക്കേടത്ത് കുടുംബക്കാർ തിരുമ്മും ശരീര ശാസ്ത്രവും വൈദ്യവും മന്ത്രവാദവും മറ്റും യഥായോഗ്യം സമ്പാദി ച്ചിരുന്നു. കോവിലകത്തു തമ്പുരാട്ടിമാർക്കും ചിലപ്പോൾ വല്ല സുഖക്കേടു കളും ഉണ്ടായേക്കാമല്ലോ. അങ്ങനെയുണ്ടാകുന്ന കാലങ്ങളിൽ നാഡികളും മറ്റും പരിശോധിച്ചു തിരുമ്മിയും ചികിത്സിച്ചും അവരെ സുഖപ്പെടുത്തുന്ന തിനു പുരുഷൻമാരായിരിക്കുന്നതിനേക്കാൾ നല്ലത് സ്ത്രീകളായിരിക്കുന്ന താണല്ലോ എന്നു വിചാരിച്ച് സാമൂതിരിപ്പാടു തമ്പുരാൻ പ്രത്യേകം കല്പിച്ചിട്ടാണ് തെക്കേടത്തു കുടുംബത്തിലെ സ്ത്രീജനങ്ങളും തിരുമ്മും ചികിത്സയും മറ്റും യഥായോഗ്യം വശമാക്കിയിരുന്നത്.

ഈ കുടുംബത്തിലെ പുരുഷൻമാരെ സാമൂതിരിപ്പാടു തമ്പുരാൻ കൊച്ചുതമ്പുരാക്കൻമാരെ ആയോധനവിദ്യ അഭ്യസിപ്പിക്കുന്നതിനും

നിയമിച്ചിരുന്നു. അതിനാൽ കാലക്രമേണ അവർക്കു രാജഗുരു എന്നുള്ള സ്ഥാനവും സിദ്ധിച്ചു.

ഈ തെക്കേടത്തു കുടുംബത്തിന്റെ ഒരു ശാഖ പൊന്നാനി ത്താലൂക്കിൽ ആഴുവാഞ്ചേരി മനയുടെ സമീപമുണ്ടായിരുന്നു. അവർ തമ്പ്രാക്കളുടെ ആശ്രിതന്മാരുടെ നിലയിലാണ് അവിടെ താമസിച്ചിരുന്നത്. അപ്രകാരം തന്നെ ഇവർ സാമൂതിരിപ്പാട്ടിലെ സേനാനായകന്റെ ഒരു ശാഖാകുടുംബക്കാരാണല്ലോ എന്നു വിചാരിച്ച് ഇവരെക്കുറിച്ചു തമ്പ്രാക്ക ൾക്കും വളരെ ആദരവും ബഹുമാനവുമുണ്ടായിരുന്നു.

തമ്പ്രാക്കൾക്കു തിരുവിതാംകൂറിൽച്ചേർന്ന ചേർത്തലത്താലൂക്കിൽ "വേളോർവട്ടം" എന്ന ദേശത്ത് ഒരു ക്ഷേത്രമുണ്ടല്ലോ. ആ ക്ഷേത്രം വക യായി വളരെ വസ്തുവകകളുണ്ടായിരുന്നു. ആ ദേവസ്വം വക കാര്യങ്ങ ളന്വേഷിക്കുന്നതിനു കൊല്ലം നാനൂറാമാണ്ട് അഞ്ഞൂറാമാണ്ട് ആയിടയ്ക്ക് തമ്പ്രാക്കൾ ആ ദേശത്തു (വേളോർവട്ടത്ത്) പ്രസിദ്ധൻമാരും പ്രബലന്മാരു മായിരുന്ന തോണിക്കടവ്മേനോന്മാരെ ഏൽപിച്ചിരുന്നു. അവർ കൗശല ത്തിൽ ദേവസ്വം വക വസ്തുക്കളെല്ലാം അവരുടെ പേരിലാക്കിത്തീർത്തു. തമ്പ്രാക്കൾ ആ വിവരമറിഞ്ഞു തോണിക്കടവു മേനോന്മാരെ ദേവസ്വ കാര്യവിചാരാധികാരത്തിൽ നിന്നു മാറ്റുകയും അവർക്കു പകരം തെക്കേടത്തെ ശാഖാകുടുംബത്തിലെ ഒരംഗമായ രാമപ്പണിക്കരെ നിയമി ക്കുകയും ചെയ്തു. അക്കാലത്ത് ആ ശാഖാ കുടുംബത്തിൽ രാമ പ്പണിക്കരും ഭാഗിനേയിനിയായ പാർവ്വതി എന്ന പെൺകുട്ടിയും മാത്രമേ ഉണ്ടായിരുന്നുള്ളൂ. അവരെ രണ്ടു പേരെയും തമ്പ്രാക്കൾ വേളോർവട്ടത്തു കൊണ്ടുപോയി അവിടെ ഒരു സ്ഥലം കൊടുത്തു താമസിപ്പിക്കുകയും ചെയ്തു. അവരുടെ താമസം അവിടെ ഉറപ്പിക്കണമെന്നു വിചാരിച്ചാണ് തമ്പ്രാക്കൾ ഇപ്രകാരം ചെയ്തത്.

തമ്പ്രാക്കൾ ഇപ്രകാരമെല്ലാം ചെയ്തത് തോണിക്കടവു മേനോന്മാർക്കു ഒട്ടും രസിച്ചില്ലെന്നുള്ളതു പറയണമെന്നില്ലല്ലോ. എങ്കിലും അവർ ആ വിരോധം പുറത്തു കാണിക്കാതെ തമ്പ്രാക്കളുടെ അടുക്കൽ വളരെ ഭക്ത്യാദരങ്ങളോടു കൂടിയാണ് പെരുമാറിയത്. തമ്പ്രാക്കൾക്ക് തിരികെപ്പോകാറായപ്പോൾ തോണിക്കടവു മേനോന്മാർ തന്നെ തോണിയും തോണിക്കാരെയും ചട്ടം കെട്ടി കടവിൽ ഹാജരാക്കിക്കൊടുത്തു.

ശുദ്ധാത്മാവായ തമ്പ്രാക്കൾ ദുഷ്ടന്മാരായ ആ മേനോന്മാരുടെ ദുർവിചാര മൊന്നും അറിയാതെ പരിവാരസമേതം ആ തോണിയിൽത്തന്നെ കയറി യാത്രയായി. മേനോൻമാരും മറ്റൊരു തോണിയിൽ കയറി അനുയാത്ര യായി പിന്നാലെ പോയി. തോണികൾ വേമ്പനാട്ടു കായലിന്റെ നടുവി ലെത്തിയപ്പോൾ നേരം ഏകദേശം പാതിരാവായി. അപ്പോൾ അന്ധകാരം കൊണ്ടു യാതൊന്നും കാണാൻ വയ്യാതെയുമിരുന്നു. ആ സമയത്തു തമ്പ്രാക്കളും മറ്റും കയറിയിരുന്ന തോണിയിലെ തോണിക്കാർ മേനോന്മാർ മുമ്പു ചട്ടം കെട്ടിയിരുന്ന പ്രകാരം തോണി അവിടെ ചവിട്ടി മുക്കി. അതിലുണ്ടായിരുന്നവരെയെല്ലാം വെള്ളത്തിലാക്കീട്ടു മേനോന്മാ രോടു കൂടി സസുഖം സ്വസ്ഥാനങ്ങളിൽ മടങ്ങിയെത്തി. തമ്പ്രാക്കളും മറ്റും കായലിലെ ഉപ്പുവെള്ളം കുടിച്ചു മരിച്ചിരിക്കുമെന്നായിരുന്നു മേനോന്മാ രുടെയും മറ്റും വിശ്വാസം. എങ്കിലും സദ്വൃത്തനും ഈശ്വരഭക്തനുമാ യിരുന്ന തമ്പ്രാക്കൾക്കും കൂട്ടുകാർക്കും വലിയ ആപത്തൊന്നും സംഭവി ച്ചില്ല. അവർ കയറിയിരുന്ന തോണി മുക്കിയ സ്ഥലത്ത് അധികം താഴ്ച യുണ്ടായിരുന്നില്ല, അവിടെ മണൽ വന്നുകൂടിയിരുന്നതിനാൽ അവർക്ക് അരയോളം മാത്രമേ വെള്ളമുണ്ടായിരുന്നുള്ളൂ. മേനോന്മാരും മറ്റും പൊയ്ക്കളഞ്ഞയുടനെ എവിടെയോ പോകുന്നതിനായി അതിലേ ഒരു തോണിക്കാർ വന്നു. ആ തോണിയിൽ വിളക്കുമുണ്ടായിരുന്നു. ആ വെളിച്ചം കണ്ടപ്പോൾ തമ്പ്രാക്കളുടെ ഭൃത്യൻമാർ "അയ്യോ! തോണിക്കാരേ! നിങ്ങൾ സദയം ഞങ്ങളെ രക്ഷിക്കണേ, നിങ്ങൾ രക്ഷിച്ചില്ലെങ്കിൽ ഞങ്ങൾ ഈ ഉപ്പുവെള്ളം കുടിച്ചു മരിച്ചു പോകും, ഞങ്ങളുടെ തോണി മുങ്ങി പ്പോയതിനാൽ ഞങ്ങൾ ഈ ആപത്തിലകപ്പെട്ടിരിക്കുകയാണേ" എന്നു വിളിച്ചു പറഞ്ഞു. അതു കേട്ട് ആ തോണിക്കാർക്കു മനസ്സലിയുകയാൽ അവർ അടുത്തു ചെന്നു തമ്പ്രാക്കളെയും മറ്റും ആ തോണിയിൽക്കയറ്റി കായലിന്റെ കിഴക്കേക്കരയിൽ ഇറക്കി വിട്ടു. ആ തോണിക്കാരപ്പോൾ തന്നെ അവർക്കു പോകാനുണ്ടായിരുന്ന സ്ഥലത്തേക്കു പോവുകയും ചെയ്തു. അപ്പോഴേക്കും നിലാവുതെളിഞ്ഞു തുടങ്ങുകയാൽ തമ്പ്രാക്കൾ പരിവാരങ്ങളോടു കൂടി വടക്കോട്ടു നടന്നു തുതങ്ങി. നേരം വെളുത്ത പ്പോൾ വഴിയിൽ വെച്ചു തമ്പ്രാക്കളെ പരിചിതന്മാരായ ചിലർ കണ്ടെത്തു കയും അവർ അദ്ദേഹത്തെ പരിവാരസമേതം ക്ഷണിച്ചുകൊണ്ടു പോയി യഥായോഗ്യം സൽക്കരിക്കുകയും കുളിയും ഭക്ഷണവും മറ്റും കഴിപ്പിച്ചു വാഹനങ്ങളിലാക്കി സ്വദേശത്തെത്തിക്കുകയും ചെയ്തു.

തമ്പ്രാക്കളെയും മറ്റും വെള്ളത്തിൽച്ചാടിച്ചിട്ട് സ്വദേശത്തെത്തി താമസിച്ചിരുന്ന് തോണിക്കടവുമേനോന്മാർ സ്വൽപദിവസം കഴിഞ്ഞപ്പോൾ തെക്കേടത്തു രാമപ്പണിക്കരെയും അദ്ദേഹത്തിന്റെ അനന്തിരവളായ പെൺ കുട്ടിയേയും ഓരോ വിധത്തിൽ കുറേശ്ശെ ഉപദ്രവിച്ചുതുടങ്ങി. ആ ഉപദ്രവം ക്രമേണ ദുസ്സഹമായിത്തീർന്നപ്പോൾ രാമപ്പണിക്കർ, "ഇത് അന്യദേശമാണ്, ഇവിടെ താനും ഈ പെൺകുട്ടിയും മാത്രമേയുള്ളൂ. തനിക്കു ബന്ധുക്ക ളായി ഇവിടെ ആരുമില്ല. ഈ മേനോൻമാർ പ്രബലന്മാരുമാണ്. ഈ സ്ഥിതിയിൽ ഇവരോടു കയർക്കാൻ പുറപ്പെട്ടാൽ അബദ്ധമായിത്തീരും. വല്ലവിധവും ഇവിടെനിന്നും പോവുകതന്നെയാണ് നല്ലത്" എന്നു മനസ്സു കൊണ്ട് ആലോചിച്ചു തീർച്ചപ്പെടുത്തീട്ട് അദ്ദേഹം വാസസ്ഥലത്തുനിന്ന് ഇറങ്ങിപ്പോയി ഒരു തോണിക്കാരനെ വിളിച്ചു തനിക്ക് അന്ന് അസ്തമിച്ചു പത്തുപന്ത്രണ്ട് നാഴിക വെളുപ്പാനുള്ളപ്പോൾ കായലിന്റെ കിഴക്കേക്കര വരെ പോകണമെന്നും അതിനു ആ സമയത്ത് ഒരു തോണി കടവിൽ കൊണ്ടുവരണമെന്നും സ്വകാര്യമായി പറഞ്ഞ് ചട്ടം കെട്ടുകയും അതിന് അവൻ പറഞ്ഞ കൂലി കൊടുക്കാമെന്നു സമ്മതിക്കുകയും ചെയ്തു. ആ തോണിക്കാരൻ അവനോടു പറഞ്ഞിരുന്ന സമയത്തു തോണി കടവിൽ കൊണ്ടു വന്നു. ഉടനെ രാമപ്പണികർ തന്റെ ഭാഗിനേയിയോടുകൂടി ഗൂഢമായിപ്പോയി ആ തോണിയിൽക്കയറി കായലിന്റെ കിഴക്കേക്കരയിൽ ഇറങ്ങുകയും തോണിക്കാരനു പറഞ്ഞിരുന്ന കൂലി കൊടുത്ത് അവനെ അയയ്ക്കുകയും ചെയ്തതിന്റെ ശേഷം അവിടെനിന്നു മാറി ഒരു സ്ഥലത്തു സ്വല്പസമയമിരുന്നു.

അപ്പോഴേക്കും നേരം വെളുത്തു തുടങ്ങുകയാൽ രാമപ്പണിക്കർ തന്റെ അനന്തരവളോടുകൂടി പോയി, അക്കാലത്തു നാടുവാഴ്ചയുണ്ടാ യിരുന്ന വടക്കുംകൂർ രാജാവിനെക്കണ്ടു താനാരാണെന്നും അവിടെ ചെന്നു ചേർന്നതിന്റെ കാരണമെന്തെന്നും അവിടെ അറിയിച്ചു. തന്നെ ശരണം പ്രാപിച്ചിരിക്കുന്നത് സാമൂതിരി രാജാവിന്റെ സേനാനായകത്വവും ഗുരു സ്ഥാനവുമുള്ള തെക്കേടത്തു പണിക്കരാണെന്നറിഞ്ഞപ്പോൾ വടക്കുംകൂർ രാജാവ് വളരെ സന്തോഷിക്കുകയും അവരെ അവിടെ സാദരം സ്വീകരിക്കു കയും സുഖമാകും വണ്ണം ഒരു സ്ഥലത്തു താമസിപ്പിക്കുകയും ചെയ്തു.

തമ്പ്രാക്കളാൽ നിയുക്തനായിരുന്ന രാമപ്പണിക്കർ ഭാഗിനേയിയോടു കൂടി ആ ദിക്കു വിട്ടുപോയി എന്നറിഞ്ഞപ്പോൾ തോണിക്കടവു

മേനോന്മാർക്കു വളരെ സന്തോഷമായി. എങ്കിലും അധികം താമസിയാതെ അവരുടെ കുടുംബത്തിൽ ബാലമരണങ്ങൾ, ദുർമ്മരണങ്ങൾ, മഹാരോഗ പീഡകൾ മുതലായ ഓരോ ആപത്തുകൾ കണ്ടുതുടങ്ങി. അപ്പോൾ അവർ അതിന്റെ കരണമറിയുന്നതിനായി പ്രശ്നം വെയ്പിച്ചു നോക്കിക്കുയും ഇവയ്ക്കെല്ലാം കാരണം ഒരു മഹാബ്രാഹ്മണന്റെ ശാപമാണെന്നു പ്രശ്ന ക്കാരൻ വിധിക്കുകയും ചെയ്തു.

മഹാബ്രാഹ്മണന്റെ ശാപമെന്നു കേട്ടപ്പോൾത്തന്നെ ആ മഹാ ബ്രാഹ്മണൻ തമ്പ്രാക്കൾ തന്നെയാണെന്നു മനസ്സുകൊണ്ടു തീർച്ചപ്പെടു ത്തീട്ട് മേനോൻമാർ തമ്പ്രാക്കളെ സന്തോഷിപ്പിക്കുന്നതിനായി അമൂല്യ ങ്ങളായ അനേകം കാഴ്ചദ്രവ്യങ്ങളും കൊണ്ട് ആഴുവാഞ്ചേരി മനയ്ക്ക ലെത്തി അവിടെയുണ്ടായിരുന്ന ഒരു നമ്പൂരിയോടു പറഞ്ഞ് തോണിക്കടവ് മേനോൻമാർ കാണാൻ വന്നിരിക്കുന്നു എന്നു തമ്പ്രാക്കളുടെ അടുക്കൽ അറിയിച്ചു. അതു കേട്ടിട്ട് തമ്പ്രാക്കൾ "തോണിക്കടവുമേനോന്മാർ ഇനിയു മുണ്ടോ? അവരുടെയൊക്കെ കഥ കഴിഞ്ഞിരിക്കുമെന്നാണല്ലോ ഞാൻ വിചാരിച്ചിരുന്നത്" എന്നു പറഞ്ഞതല്ലാതെ അവർക്ക് കാണാൻ സൗകര്യം കൊടുക്കുകയോ അവരുടെ കാഴ്ചദ്രവ്യങ്ങൾ സ്വീകരിക്കുകയോ ചെയ്തില്ല. അതിനാൽ മേനോന്മാർ ഇച്ഛാഭംഗത്തോടുകൂടി മടങ്ങിപ്പോവു കയും പിന്നെ അധികം താമസിയാതെതന്നെ അവരുടെ കുടുംബം നാമാവശേഷമായിത്തീരുകയും ചെയ്തു.

തെക്കേടത്തു രാമപ്പണിക്കരും ഭാഗിനേയിയും വടക്കുംകൂർ രാജാവു കൊടുത്ത സ്ഥലത്ത് ഏതാനും ദിവസങ്ങൾ താമസിച്ചതിന്റെ ശേഷം രാജാവു തന്റെ സേനാനായകനായ മങ്ങാട്ടുപണിക്കരുടെ കീഴിൽ രാമ പ്പണിക്കരെ ഉപസേനാനായകനാക്കി നിയമിക്കുകയും അവർക്കു താമസി ക്കുന്നതിനു വടക്കുംകൂറിലുൾപ്പെട്ട കടുത്തുരുത്തി ദേശത്തു അവരുടെ പേരിൽത്തന്നെ ഒരു ഗൃഹമുണ്ടാക്കിച്ച് അതും അവർക്ക് നിത്യവൃത്തി സുഖമായി കഴിയാൻ തക്കവണ്ണം വസ്തുവകകളും കൊടുത്തു. കോഴി ക്കോട്ടുള്ള തെക്കേടത്തു കുടുംബത്തിന്റെ ഒരു ശാഖ കടുത്തുരുത്തി യിലുണ്ടായിത്തീർന്നർന്നത് ഇങ്ങനെയാണ്. അതു കടുത്തുരുത്തിയിലാ യിട്ടും അതിന്റെ 'തെക്കേടത്തെന്നുള്ള നാമധേയം അവർ മാറ്റിയില്ല. കടുത്തുരുത്തിയിൽ സ്ഥിരതാമസമാക്കിയതിന്റെ ശേഷം രാമപ്പണിക്കരുടെ ഭാഗിനേയിയായിരുന്ന 'പാർവ്വതി എന്ന ആ പെൺകുട്ടിക്കു യോഗ്യനായ

ഒരു പുരുഷൻ ഭർത്താവായിത്തീരുകയും ആ ദമ്പതിമാർക്ക് സ്ത്രീകളാ യിട്ടും പുരുഷൻമാരായിട്ടും ധാരാളം സന്താനങ്ങളുണ്ടാവുകയും ചെയ്തു.

അനന്തരം ഏതാനും ശതാബ്ദങ്ങൾ കഴിഞ്ഞപ്പോൾ സാമൂതിരി പ്പാട്ടിലെ രാജ്യാധികാരം ബ്രിട്ടീഷുകരും വടക്കുംകൂർ രാജാവിന്റെ രാജ്യാധികാരം തിരുവിതാംകൂർ രാജാവും പിടിച്ചെടുക്കുകയാൽ ആ രണ്ടു രാജാക്കൻമാർക്കും രാജ്യാധികാരം ഇല്ലാതെയായി. അപ്പോൾ തെക്കേടത്തു കുടുംബക്കാർക്ക് ഉദ്യോഗസംബന്ധമായും മറ്റുമുണ്ടായിരുന്ന സ്ഥാനമാന ങ്ങളും പോയി. എങ്കിലും അവർ കുലവിദ്യകളായി കരുതിയിരുന്ന നാഡിപരിശോധന, തിരുമ്മ്, ചികിത്സ, മന്ത്രവാദം മുതലായ വിദ്യകൾ സ്ത്രീകളും പുരുഷൻമാരും യഥാക്രമം പിന്നെയും അഭ്യസിച്ചുകൊണ്ടു തന്നെയിരുന്നു. അതിനാൽ ആ കുടുംബത്തിൽ പല കാലങ്ങളായി അഭ്യസ്തവിദ്യന്മാരും അതിപ്രസിദ്ധന്മാരുമായി അനേകം സ്ത്രീപുരുഷ ന്മാർ ജീവിച്ചിരുന്നു. അവരെ എല്ലാവരെയും കുറിച്ചു പ്രത്യേകം പ്രത്യേകം വിവരിക്കുന്ന കാര്യം ദുഷ്കരമാകയാൽ അതിനായി ഉദ്യമിക്കുന്നില്ല. കൊല്ലം ആയിരാമാണ്ടിനിപ്പുറം ജീവിച്ചിരുന്ന "കേശവൻനായർ" എന്ന മഹാനെക്കുറിച്ചു മാത്രം ചുരുക്കത്തിൽ ചിലതെല്ലാം പ്രസ്താവിച്ചു കൊള്ളുന്നു.

കേശവൻനായരുടെ ജനനം കൊല്ലം 1009–ാമാണ്ടു കർക്കിടക മാസത്തിൽ അശ്വതി നക്ഷത്രത്തിലായിരുന്നു. അദ്ദേഹത്തിന്റെ അമ്മ "നങ്ങുഅമ്മ"' എന്നു പ്രസിദ്ധയായിരുന്ന വിദുഷിയും അച്ഛൻ "കുന്ന പ്പള്ളിൽ പൂവത്തുകുന്നേൽ" എന്നു പ്രസിദ്ധമായിരുന്ന കുടുംബത്തിലെ ഒരംഗമായിരുന്ന ഇടിച്ചേന്നൻ നായരുമായിരുന്നു. കേശവൻനായർക്കു കുഞ്ചുനായർ എന്നു പറയപ്പെട്ടിരുന്ന രാമൻനായർ എന്നൊരു ജ്യേഷ്ഠനും കൊച്ചുപിള്ള എന്നു പറയപ്പെട്ടിരുന്ന നാരായണൻനായർ എന്നൊര നുജനും എല്ലാവരിലും ഇളയതായിട്ട് പാർവ്വതിയമ്മ എന്നൊരു സഹോദരി യുമുണ്ടായിരുന്നു. ആ സഹോദരി ഉണ്ടായി ഏകദേശം ഒമ്പതു മാസമായ പ്പോൾ അവരുടെ മാതാവ് കാലധർമ്മത്തെ പ്രാപിച്ചു. അനന്തരം ആ കുട്ടികളുടെ സംരക്ഷണവും പരിചരണവും ബാല്യവിദ്യാഭ്യാസവുമെല്ലാം നടത്തി വന്നത് അവരുടെ മാതാമഹിയായിരുന്ന പാർവ്വതിയമ്മയായിരുന്നു. പാർവ്വതിയമ്മയ്ക്ക് ഇവയെല്ലാം കൂടി നിർവ്വഹിക്കുന്ന കാര്യം ദുഷ്കരമായി ത്തീരുകയാൽ അവർ ഈ കുട്ടികളെ അക്ഷരാഭ്യാസം ചെയ്യിക്കുന്നതി

നായി "ചൂരക്കാട്ടു ഗോവിന്ദൻ നായർ" എന്നൊരാളെക്കൂടി നിയമിച്ചു. എങ്കിലും കുലവിദ്യകളായ നാഡിപരിശോധന, മർമ്മ ചികിത്സ, തിരുമ്മ് മുതലായവയെല്ലാം ആ കുട്ടികളെ ശീലിപ്പിച്ചുകൊണ്ടിരുന്നത് പാർവ്വതി യമ്മ തന്നെയായിരുന്നു.

അക്കാലത്തു കുടുംബകാര്യങ്ങളന്വേഷിക്കുന്നതിന് അവിടെ പ്രായം തികഞ്ഞവരും ശേഷിയുമുള്ളവരുമായി വേറെ ആരുമില്ലായിരുന്നു. അതിനാൽ അതും പാർവ്വതിയമ്മ തന്നെ വഹിച്ചുകൊണ്ടിരുന്നു. അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ പാർവ്വതിയമ്മയെ പ്രായധിക്യം നിമിത്തമുള്ള ക്ഷീണം ബാധിച്ചു തുടങ്ങി. അപ്പോൾ മേൽപ്പറഞ്ഞ കാര്യങ്ങളെല്ലാം കൂടി വഹിക്കുന്നതിന് അവരാൽ സാധ്യമല്ലാതായി. അതിനാലനന്തരവർ തന്റെ ദൗഹിത്രന്മാരെ തിരുമ്മു മുതലായവ അഭ്യസിപ്പിക്കുന്നതിനു തലയോല പ്പറമ്പിൽ തിരുമഠത്തിൽ കുപ്പനണ്ണാവി എന്നു പ്രസിദ്ധനായിരുന്ന പരദേശ ബ്രാഹ്മണനെക്കൂടി നിയമിച്ചു. അദ്ദേഹം നാഡിപരിശോധനയിലും തിരുമ്മിലും മറ്റും അതിസമർത്ഥനായിരുന്നു. എങ്കിലും തന്റെ തറവാട്ടു പാരമ്പര്യക്രമം തെറ്റിപ്പോകരുതല്ലോ എന്നു വിചാരിച്ച് പാർവ്വതിയമ്മ ശരിയായി മേൽനോട്ടവും നടത്തിയിരുന്നു. പാർവ്വതിയമ്മ തന്റെ ദൗഹിത്ര ന്മാരുടെ പഠനകാര്യത്തിൽ മാത്രമല്ല മനസ്സുവെച്ചിരുന്നത്. അവരുടെ സഹോദരിയായിരുന്ന പെൺകുട്ടിയുടെ അഭ്യാസകാര്യത്തിലും ശരിയായി ശ്രദ്ധിച്ചിരുന്നു. അതിനാൽ ആ പെൺകുട്ടിയും തിരുമ്മ്, നാഡിപരിശോധന, മർമ്മ ചികിത്സ മുതലായവയിൽ അതിസമർത്ഥയായിത്തീർന്നു. എങ്കിലും ആ ബാലികയുടെ മൂത്ത സഹോദരനായിരുന്ന രാമൻ (കുഞ്ചു) നായർ തറവാട്ടുവക കൃഷിക്കാര്യങ്ങളിലും മറ്റും ഏർപ്പെട്ടിരുന്നതിനാൽ അദ്ദേഹ ത്തിനും മൂന്നാമനായ നാരായണൻനായർ (കൊച്ചുപിള്ള) മൂത്ത ജ്യേഷ്ഠനെ സഹായിച്ചുകൊണ്ടിരുന്നതിനാൽ അദ്ദേഹത്തിനും കുടുംബ പാരമ്പര്യ പ്രകാരമുള്ള തിരുമ്മ്, മർമ്മചികിത്സ മുതലായവയിൽ പരിപൂർണ്ണ ജ്ഞാനം സമ്പാദിക്കാൻ കഴിഞ്ഞില്ല. എന്നാൽ കേശവൻനായർക്കു ജ്യേഷ്ഠന്റെയും അനുജന്റെയും സഹായമുണ്ടായിരുന്നതിനാൽ ഇതരകൃത്യ ങ്ങളിലൊന്നും ഏർപ്പെടേണ്ടതായി വന്നില്ല. അതിനാൽ അദ്ദേഹം കുടുംബപാരമ്പര്യ പ്രകാരമുള്ള നാഡിശാസ്ത്രം, മർമ്മ ചികിത്സ, തിരുമ്മു മുതലായവയെല്ലാം യഥാക്രമം സശ്രദ്ധം പഠിച്ചുകൊണ്ടിരിക്കുകയും കാലക്രമേണ അവയി ലെല്ലാം അതിസമത്ഥനായിത്തീരുകയും ചെയ്തു.

അങ്ങനെയിരുന്ന കാലത്ത് ഒരു ദിവസം കുപ്പനണ്ണാവി തന്റെ ഭാര്യാപുത്രാദികളുടെ കുശലമന്വേഷിക്കുന്നതിനായി തലയോലപ്പറമ്പിലുള്ള മഠത്തിലേയ്ക്കു പോയിരുന്നു. അദ്ദേഹം മഠത്തിലെത്തിയപ്പോൾ അദ്ദേഹത്തിന്റെ പുത്രൻമാരെല്ലാവരും ബോധരഹിതരായി അവിടെക്കിടക്കുന്നതു കണ്ടിട്ട് അതിന്റെ കാരണമെന്താണെന്നു ചോദിച്ചു. അപ്പോൾ മഠത്തിലുണ്ടായിരുന്ന സ്ത്രീകൾ, "അവർ കാരണവശാൽ തമ്മിൽ ശണ്ഠ കൂടുകയും പരസ്പരം അടിക്കുകയും എല്ലാവരും ബോധം കെട്ടു വീഴുകയും ചെയ്തു എന്നല്ലാതെ ഒന്നും അറിഞ്ഞുകൂടാ" എന്നു പറഞ്ഞു. ഉടനെ കുപ്പനണ്ണാവി ആ പുത്രന്മാരുടെ അടുക്കൽച്ചെന്നു തന്റെ പുറംകാൽ കൊണ്ട് എല്ലാവർക്കും ഓരോ തട്ടുവച്ചു കൊടുത്തു. തൽക്ഷണം അവർക്കെല്ലാവ!ക്കും ബോധം വീഴുകയും എല്ലാവരും എഴുന്നേറ്റു നിൽക്കുകയും ചെയ്തു. അപ്പോൾ കുപ്പനണ്ണാവി "നിങ്ങൾ ഇത്ര ബുദ്ധിയില്ലാത്തവരായിപ്പോയല്ലോ. ശത്രുക്കൾ വന്നു നേരിട്ടാൽ അപ്പോൾ പ്രയോഗിക്കേണ്ടുന്നതിനായി ഞാൻ നിങ്ങളെ പഠിപ്പിച്ച വിദ്യ നിങ്ങൾ തമ്മിൽത്തന്നെയാണല്ലോ പ്രയോഗിച്ചു തുടങ്ങിയിരിക്കുന്നത്. ഇതു മഹാ കഷ്ടം തന്നെ. ഇനി ഒരിക്കലും ഇങ്ങനെ ചെയ്യരുത്." എന്നും മറ്റും ഉപദേശിച്ചിട്ടു സ്വന്തമായി അവിടെയുണ്ടായിരുന്ന അമൂല്യങ്ങളായ ഗ്രന്ഥങ്ങളെല്ലാം കെട്ടിയെടുത്തു കൊണ്ട് അപ്പോൾത്തന്നെ കടുത്തുരുത്തിക്കു മടങ്ങിപ്പോയി. അതിൽപ്പിന്നെ ഒരിക്കലും അദ്ദേഹം തലയോലപ്പറമ്പിലേക്കു പോയിട്ടില്ല. സ്ഥിരവാസം കടുത്തുരുത്തിയിൽത്തന്നെയാക്കി.

അങ്ങനെ ഏതാനും കാലം കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം കുപ്പനണ്ണാവി തന്റെ ഗ്രന്ഥങ്ങളെല്ലമെടുത്തുകൊണ്ട് അവിടെയുള്ള ഗണപതിക്ഷേത്രത്തിന്റെ നടയിൽച്ചെന്നു നിന്നു കൊണ്ട് തന്റെ ശിഷ്യരായി തെക്കേടത്തുണ്ടായിരുന്നവരെയെല്ലാം അവിടെ വിളിച്ചു വരുത്തീട്ട്, "ഈ ഗണപതിയെ പരദേവതയായി വിചാരിച്ചു കൊള്ളണം" എന്നു പറയുകയും എല്ല്ലാവരെയും ശിരസ്സിൽ കൈ വച്ച് പ്രത്യേകം പ്രത്യേകം അനുഗ്രഹിക്കുകയും തന്റെ ഗ്രന്ഥങ്ങളെല്ലാം കേശവൻ നായരുടെ കൈയിൽ കൊടുക്കുകയും ചെയ്തിട്ട് അദ്ദേഹം അവിടെ നിന്ന് ഇറങ്ങിപ്പോയി. പിന്നെ അദ്ദേഹത്തെ കാണാനെന്നല്ല, അദ്ദേഹത്തിന്റെ കഥയെന്തെങ്കിലും കേൾക്കാൻ പോലും ആർക്കും സാധിച്ചിട്ടില്ല.

അനന്തരം അധികം കാലം കഴിയുന്നതിനു മുമ്പുതന്നെ തെക്കേടത്തു കുടുംബത്തിലെ നായികയും സൗഭാഗ്യവതിയും വിദുഷിയുമായിരുന്ന പാർവ്വതിയമ്മ ചരമഗതിയെ പ്രാപിച്ചു. പിന്നെ അവരുടെ ദൗഹിത്രൻമാരായ മൂന്നു പുരുഷൻമാരും അവരുടെ സഹോദരിയായ ഒരു സ്ത്രീയും മാത്രമേ ആ കുടുംബത്തിലുണ്ടായിരുന്നുള്ളൂ. ആ സ്ത്രീയുടെ പേരും പാർവ്വതിയമ്മയെന്നു തന്നെയായിരുന്നു. ഗൃഹകൃത്യങ്ങളെല്ലാം നിർവ്വഹിക്കുന്നതിന് ആ ഒരു സ്ത്രീയെക്കൊണ്ടു മതിയാകാതെ വരികയാൽ പുരുഷന്മാരിൽ മൂത്തയാളായ രാമൻനായർ ജതിമര്യാദപ്രകാരം ഒരു സ്ത്രീയെ വിവാഹം ചെയ്തു. ആ സ്ത്രീയേയും തന്റെ ഗൃഹത്തിൽ കൊണ്ടുവന്നു താമസിപ്പിക്കാമെന്നു വിചാരിച്ചാണ് അദ്ദേഹമങ്ങനെ ചെയ്തത്. എങ്കിലും ആ വിചാരം ഫലിച്ചില്ല. ആ സ്ത്രീക്കു സ്വഗൃഹം വിട്ടു ഭർത്തൃഗൃഹത്തിൽപ്പോയി താമസിക്കാൻ സൗകര്യമില്ലായിരുന്നു. അതിനാൽ പിന്നെ രണ്ടാമനായിരുന്ന കേശവൻനായരും ഒരു വിചാഹം ചെയ്തു. അതിനായി തെരഞ്ഞെടുക്കപ്പെട്ട യുവതി മുളക്കുളത്തു വെങ്ങോലി വടക്കേവീട്ടിൽ ലക്ഷ്മിയമ്മയായിരുന്നു. വിവാഹാനന്തരം ആ സ്ത്രീ മിക്കപ്പോഴും ഭർതൃഗൃഹത്തിൽത്തന്നെയാണ് താമസിച്ചിരുന്നത്. ചിലപ്പോൾ മാത്രമേ സ്വഗൃഹത്തിൽച്ചെന്നു താമസിച്ചിരുന്നുള്ളൂ.

കേശവൻനായർ സഭാര്യനായിത്തീർന്നതിന്റെ ശേഷവും കുടുംബപാരമ്പര്യപ്രകാരമുള്ള വിദ്യകളിൽ ദാർഢ്യവും വൈദഗ്ദ്ധ്യവും വർദ്ധിപ്പിക്കുന്നതിനായി പരിശ്രമിച്ചുകൊണ്ടുതന്നെയിരുന്നു. ഗുരുനാഥനാ യിരുന്ന കുപ്പനണ്ണാവി സദയം കൊടുത്ത ഗ്രന്ഥങ്ങളുടെ സഹായം കൊണ്ട് അദ്ദേഹം കാലക്രമേണ ആയുർവ്വേദ ചികിത്സ, മന്ത്രവാദം മുതലായവയിലും അതിസമർഥനായിത്തീന്നു.

അങ്ങനെയിരുന്നപ്പോൾ ഒരു ദിവസം രാത്രിയിൽ കേശവൻനായർ അത്താഴമൂണും കഴിച്ചു ഭാര്യാഗൃഹത്തിലേക്കു പുറപ്പെട്ടത്. അക്കാലത്തു കേശവൻനായർക്ക് ഇരുപത്തിരണ്ടുവയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ. അദ്ദേഹത്തിന്റെ ഗൃഹത്തിൽ നിന്നു ഭാര്യയുടെ ഗൃഹത്തിലേക്ക് അഞ്ചാറു  നാഴിക ദൂരമുണ്ടായിരുന്നു. എങ്കിലും ചോരത്തിളപ്പിന്റെ ശക്തി കൊണ്ടാണ് അദ്ദേഹം തനിച്ചു പുറപ്പെട്ടത്. അദ്ദേഹത്തിനു സഹായത്തിന് അദ്ദേഹത്തിന്റെ കൈയിൽ ഒരു മുച്ചാൺ (മൂന്നു ചാൺ നീളമുള്ള) ചൂരൽ വടി മാത്രമേ ഉണ്ടായിരുന്നുള്ളു. കടുത്തുരുത്തിക്കും മുളക്കുളത്തിനും

മദ്ധ്യേ കൊച്ചാലുംമൂട് എന്നൊരു സ്ഥലമുണ്ടല്ലോ. അവിടം അക്കാലത്തു വലിയ വനപ്രദേശമായിരുന്നു. കേശവൻനായർ ആ സ്ഥലത്തെത്തിയപ്പോൾ പുലയരായിട്ടും പറയരായിട്ടും ഏകദേശം അറുപതോളം ആളുകൾ വന്നു അദ്ദേഹത്തെ വളഞ്ഞു. അപ്പോൾ അവരുടെ ഉദ്ദേശം ദേഹോപദ്രവവും അപഹരണവുമാണെന്ന് മനസ്സിലാവുകയാൽ കേശവൻനായർ ഒരു കൂസലും കൂടാതെ തന്റെ കയ്യിലിണ്ടായിരുന്ന ചൂരൽവടിയും കൊണ്ട് അവരോടു നേരിട്ടു. അവർ തമ്മിലുള്ള ആ പോരാട്ടം ഏകദേശം കാൽ നാഴിക മാത്രമേ ഉണ്ടായുള്ളൂ. അപ്പോഴേക്കും ആ അക്രമികളെല്ലാം നിലം പതിച്ചു. എന്നിട്ടും കേശവൻനായർ സ്വല്പം ക്ഷീണിക്കുകയോ വിയർക്കുകയോ ചെയ്തില്ല. അദ്ദേഹമുടനെ ഭാര്യാഗൃഹത്തിലേക്കു പോയി. കേശവൻ നായരുടെ ഗുരു മുഖേനയുള്ള അഭ്യസനം കഴിഞ്ഞിട്ട് ഇത് ആദ്യത്തെ പ്രയോഗമായിരുന്നു. അതിനാൽ ഇത് അരങ്ങേറ്റമായിരുന്നു എന്നു തന്നെ പറയാം. പിറ്റേ ദിവസം കാലത്തു കേശവൻ നായർ മടങ്ങിവന്നപ്പോഴും ആ അക്രമികളെല്ലാം ആ സ്ഥലത്തുതന്നെ കിടക്കുന്നുണ്ടായിരുന്നു. അദ്ദേഹം അവരെയെല്ലാം പിടിച്ചെഴുന്നേല്പിച്ചു തലോടി സ്വസ്ഥരാക്കിയതിന്റെ ശേഷം അവരോടു താൻ ഇന്നാളെന്നും തന്റെ സ്ഥിതി ഇന്ന പ്രകാരമാണെന്നും മേലാൽ ആരെയും ഉപദ്രവിക്കരുതെന്നും തന്റെ വാക്കിനെ വകവയ്ക്കാതെ ഇനിയും അക്രമം പ്രവർത്തിക്കുന്നതായാൽ അന്ന് അവരുടെയെല്ലാം കഥ താൻ കഴിക്കുമെന്നും മറ്റും പറഞ്ഞ്  അവരെ അയയ്ക്കുകയും അദ്ദേഹം സ്വഗൃഹത്തിലേക്കു പോവുകയും ചെയ്തു. അതിൽപ്പിന്നെ ആ സ്ഥലത്ത് അക്രമികളുടെ ഉപദ്രവം ഒരിക്കലുമുണ്ടായിട്ടില്ല. ഇപ്പോഴും ആ സ്ഥലത്തുകൂടി കടന്നുപോകുന്ന പാന്ഥന്മാർ കേശവൻ നായരുടെ കഥ പറഞ്ഞ് അദ്ദേഹത്തെ സ്തുതിക്കുക പതിവാണ്.

കടുത്തുരുത്തി മുതലായ സ്ഥലങ്ങളിലുള്ള സാധുക്കൾ പറമ്പുകളിലും മലകളിലും നട്ടുണ്ടാക്കുന്ന സാധനങ്ങൾ തലയോലപ്പറമ്പു ചന്തയിൽ കൊണ്ടുപോയി വിറ്റു വിലവാങ്ങി ഉപജീവനം കഴിക്കുക ഇപ്പോഴത്തെപ്പോലെ അക്കാലത്തും പതിവായിരുന്നു. എന്നാൽ അക്കാലത്ത് ആ ചന്തസ്ഥലത്തുണ്ടായിരുന്ന അക്രമികളായ മുഹമ്മദീയരുടെ ഉപദ്രവം കൊണ്ട് സാധുക്കൾക്ക് അത് ഏറ്റവും ദുഷ്ക്കരമായിരുന്നു. ഇതിനെക്കുറിച്ചു പലരും കേശവൻനായരുടെ അടുക്കൽച്ചെന്നു

പറയുകയാൽ ഇതിന്റെ പരമാർത്ഥമറിയുന്നതിനായി ഒരു ചന്തദിവസം കേശവൻനായർ തെക്കേടത്തുനിന്നുതന്നെ ചില സാധനങ്ങൾ ചുമടുകെട്ടി ചിലരുടെ കൈയിൽക്കൊടുത്തു ചന്തയ്ക്കു് അയയ്ക്കുകയും പിന്നാലെ കേശവൻനായരും പോവുകയും ചെയ്തു. ചുമട്ടുകാർ ചന്തസ്ഥലത്തിന്റെ കിഴക്കേ അറ്റത്തായപ്പോൾ പതിവുപോലെ അക്രമികളായ മുഹമ്മദീയർ അടുത്തുകൂടി ചുമടുകൾ താഴ്ത്തിവെയ്ക്കാൻ പറഞ്ഞു. പിൻബലമുണ്ടായിരുന്നതുകൊണ്ടു് ആ ചുമട്ടുകാർ ആ മുഹമ്മദീയരുടെ വാക്കിനെ ഒട്ടും വകവച്ചില്ല.അപ്പോൾ ആ അക്രമികൾ ചുമടുകൾക്കു് കടന്നുപിടിച്ചു. അത്രയുമായപ്പോൾ കേശവൻനായർ അടുത്തു ചെന്നു് അവരുടെ ഇടയിൽക്കൂടിക്കടന്നു പടിഞ്ഞാട്ടു പോയി. അപ്പോൾ അദ്ദേഹം എന്താണു് പ്രവർത്തിച്ചതെന്നു് ആർക്കും അറിഞ്ഞുകൂടാ. മുഹമ്മദീയരെല്ലാം സ്തംഭിച്ച് ഇളകാൻ പോലും വയ്യാതെ കൽത്തൂണുകൾ പോലെ നിലയായി. ചുമട്ടുകാർ സാമാനങ്ങൾ ചന്തയിൽ കൊണ്ടുപോയി വിറ്റു വില വാങ്ങിത്തുടങ്ങുകയും ചെയ്തു.അപ്പോൾ ഈ അക്രമികളുടെ സഹോദരന്മാരും ബന്ധുക്കളുമായ ചിലർ ഇവരിങ്ങനെ നിൽക്കുന്നതു കണ്ടിട്ടു് കാരണമറിയുന്നതിനായി അവരുടെ അടുക്കൽച്ചെന്നു "നിങ്ങൾ ഇങ്ങനെ നില്ക്കുന്നതെന്താണു്?" എന്നു ചോദിച്ചു. സ്തംഭിച്ചു നിന്നിരുന്ന അവർക്കു മിണ്ടാൻപോലും വയ്യാതെയിരുന്നതിനാൽ അവർ ഒന്നും മിണ്ടിയില്ല. അത്രയുംകൂടിയായപ്പോൾ മറ്റവർക്കു ഭീതിയും പരിഭ്രമവും കലശലായി. അപ്പോൾ ചിലർ "തെക്കേടത്തു കേശവൻ നായർ ഇതിലെ കടന്നു ചന്തയിലേക്കു പോയി. അദ്ദേഹം വല്ലതും ചെയ്തിട്ടായിരിക്കണം ഇവരിങ്ങനെയായതു്. ഇവർ അദ്ദേഹത്തിന്റെ കൂലിക്കാരുടെ ചുമടുകൾക്കു് കടന്നുപിടിച്ചു. ആ സമയത്താണു് അദ്ദേഹം ഇതിലേ കടന്നുപോയത്" എന്നു പറഞ്ഞു. അതുകേട്ടു് ആ അന്വേഷിക്കാൻ വന്ന മുഹമ്മദീയർ ചന്തയിൽക്കടന്നു് അന്വേഷിച്ചു കേശവൻനായരെ കണ്ടുപിടിച്ചു. "ആ കഥയില്ലാത്ത വിഡ്ഢികൾ ആളുമവസ്ഥയുമറിയാതെ ചെയ്തുപോയ തെറ്റിനെ ക്ഷമിച്ച് അവരെ സുഖപ്പെടുത്തി വിട്ടയയ്ക്കണം" എന്നപേക്ഷിച്ചു. ഉടനെ കേശവൻനായർ സ്തംഭിച്ചുനിന്നിരുന്ന ആ മുഹമ്മദീയരുടെ അടുക്കൽച്ചെന്നു തന്റെ കണ്ണിവിരൽകൊണ്ടു് അവരുടെ എല്ലാവരുടെയും മാറത്തൊന്നു തൊട്ടു. ഉടനെ അവർ സ്തബ്ധത വിട്ടു സ്വസ്ഥരായിത്തീർന്നു. പിന്നെ കേശവൻനായർ അവരെക്കൊണ്ടു് "മേലാൽ കടുത്തുരുത്തി

മുതലായ സ്ഥലങ്ങളിൽനിന്നു വരുന്നവരെ ഒരിക്കലും ഉപദ്രവിക്കയില്ല" എന്നു സത്യം ചെയ്യിച്ച് അവരെ വിട്ടയച്ചു.

എങ്കിലും ആ മുഹമ്മദീയരുടെ മനസ്സിലെ വൈരം വിട്ടുപോയില്ല. അവർ ഇതിന്റെ പകരം വീട്ടണമെന്നു നിശ്ചയിച്ചു വടക്കേ മലബാറിൽ കണ്ണൂർ, തലശ്ശേരി മുതലായ സ്ഥലങ്ങളിൽ എഴുതിയയച്ചു വലിയ അഭ്യാസികളായ ഏതാനും മുഹമ്മദീയരെ വരുത്തി തലയോലപ്പറമ്പിൽ താമസിപ്പിക്കുകയും കടുത്തുരുത്തി മുതലായ സ്ഥലങ്ങളിൽനിന്നു വരുന്ന വരെ നല്ല പാഠം പ്ഠിപ്പിച്ചയയ്ക്കണമെന്നു പറഞ്ഞു ചട്ടം കെട്ടുകയും ചെയ്തു. ഈ വിവരം എങ്ങനെയോ കേശവൻനായരറിയുകയും ഒരു ചന്തദിവസം കടുത്തുരുത്തിയിൽനിന്നു ചന്തയ്ക്കുപോയവരുടെ പിന്നാലെ അദ്ദേഹം തന്റെ മുച്ചാൺവടിയുമെടുത്തുകൊണ്ടു പോകുകയും ചെയ്തു. മുമ്പു പോയ ചുമട്ടുകാർ ചന്തയുടെ അറ്റത്തായപ്പോൾ വടക്കർ മുഹമ്മദീയർ അവിടെയെത്തി അവരെ തടുത്തു നിർത്തി ചുമടുകൾ പിടിച്ചു പറിക്കാൻ ശ്രമം തുടങ്ങി. അപ്പോഴേക്കും കേശവൻനായർ അവിടെയെത്തി മുഹമ്മദീയരോടു നേരിട്ടു.പിന്നെ ആ വടക്കരും കേശവൻനായരും തമ്മിൽ മുറയ്ക്കു പോരാട്ടം തുടങ്ങി. അതൊരു കാൽ നാഴിക നേരമുണ്ടായി. അപ്പോഴേയ്ക്കും ആ മുഹമ്മദീയർ തോറ്റു സുന്നം പാടി. അവർ കേശവൻ നായരുടെ കാൽക്കൽ വീണ് "ഞങ്ങളുടെ സമസ്താപരാധങ്ങളും ക്ഷമിച്ചു ഞങ്ങളെ രക്ഷിക്കണേ. ഞങ്ങളെ കൊല്ലാതെ വിട്ടയയ്ക്കണേ" എന്നപേക്ഷിച്ചു. കരുണാനിധിയായിരുന്ന കേശവൻനായർ ഇതുകേട്ടു മനസ്സലിയുകയാൽ ഉടനെ പോരാട്ടം മതിയാക്കി. പിന്നെ ആ മുഹമ്മദീയർ അദ്ദേഹത്തെ വന്ദിച്ചുകൊണ്ട് "ഈ അഭ്യാസമുറകൾ തങ്ങളെക്കൂടി പഠിപ്പിക്കണ"മെന്ന് അപേക്ഷിക്കുകയും കേശവനായർ സദയം അതും സമ്മതിക്കുകയും അവരെക്കൂടി കടുത്തുരുത്തിയിൽ കൊണ്ടുപോയിത്താമസിപ്പിച്ചു ചില തൊക്കെ പഠിപ്പിച്ചു പറഞ്ഞയയ്ക്കുകയും ചെയ്തു. ഇതുകൂടി കഴിഞ്ഞപ്പോൾ കേശവൻനായരുടെ കീർത്തി ഉത്തരമലബാറിന്റെ അങ്ങേയറ്റം വരെ വ്യാപിച്ചു.

ഒരിക്കൽ ഒരു കുംഭമാസത്തിൽ തിരുവാതിരനാൾ കേശവൻ നായർ പകലേ ഊണും കഴിച്ചു ചില കൂട്ടുകാരോടുകൂടി ഏറ്റുമാനൂരാറാട്ടാഘോഷം കാണാൻ പുറപ്പെട്ടു. അഞ്ചാറു നാഴിക ഇരുട്ടായപ്പോൾ അവർ കോതനല്ലൂർ എന്ന സ്ഥലത്തെത്തി. അപ്പോൾ മുൻഭാഗത്തായി ചില

സ്ത്രീകളുടെ നിലവിളി കേൾക്കുകയാൽ അതിന്റെ കാരണമറിയുന്നതിനായി അവർ ക്ഷണത്തിൽ നടന്ന് ആ സ്ഥലത്തെത്തി. അപ്പോൾ ആറാട്ടു കാണാനായിത്തന്നെ പോകുന്ന ചില സ്ത്രീകളെ തടഞ്ഞുനിർത്തി ചില തസ്ക്കരന്മാർ അവരുടെ ആഭരണങ്ങൾ അപഹരിക്കുന്നതായിട്ടാണ് കണ്ടത്. തസ്ക്കരന്മാരുടെ സംഖ്യ തങ്ങളേക്കാധികമുണ്ടായിരുന്നതിനാൽ കൂട്ടുകാരെല്ലാവരും ഭയപ്പെട്ടു പിന്മാറി. എങ്കിലും ധൈര്യശാലിയായ കേശവൻനായർ തന്റെ വടിയുംകൊണ്ടു് തസ്കരന്മാരോടു നേരിട്ടു. ക്ഷണനേരം കൊണ്ടു് അദ്ദേഹം ആ അക്രമികളെയെല്ലാം അടിച്ചു നിലം പതിപ്പിച്ചു. കള്ളന്മാരെല്ലാം വീണതായിക്കണ്ടു കൂട്ടുകാരും അടുത്തു വന്നു. അവരെല്ലാം കൂടി ആ തസ്കരന്മാരുടെ ദേഹപരിശോധന കഴിച്ചപ്പോൾ അവരുടെ മടിയിലും കുപ്പായക്കീശയിലും മറ്റുമായി അനേകം ആഭരണങ്ങൾ കണ്ടുകിട്ടി. അവർ അവയെല്ലാം എടുക്കുകയും അവിടെ അടുത്തുതന്നെ കരഞ്ഞുകൊണ്ടു നിന്നിരുന്ന സ്ത്രീകളുടെ ആഭരണങ്ങളെല്ലാം അവർക്കു കൊടുക്കുകയും ശേഷമുണ്ടായിരുന്നവ ഏറ്റുമാനൂർക്കു കൊണ്ടുപോയി പോലീസധികാരികളെ ഏല്പിച്ചു വിവരം പറയുകയും ചെയ്തു. അവയെല്ലാം പിന്നീടു പോലീസ്സുകാരുടെ പരസ്യമനുസരിച്ച് ഉടമസ്ഥർ ഹാജരായി തെളിവു സഹിതം അപേക്ഷകൊടുത്തു വാങ്ങിക്കൊണ്ടുപോയി.

കേശവൻനായരും കൂട്ടരും ആറാട്ടാഘോഷങ്ങളെല്ലാം കഴിഞ്ഞതിന്റെ ശേഷം പിറ്റേദിവസം കാലത്തു മടങ്ങിച്ചെന്നപ്പോഴും ആ തസ്ക്കരന്മാർ വീണ സ്ഥലത്തുതന്നെ ബോധരഹിതരായിക്കിടക്കുന്നു ണ്ടായിരുന്നു. കേശവനായർ അവരെയെല്ലാവരേയും പിടിച്ചെഴുന്നേല്പിച്ചു സ്വസ്ഥരാക്കിയതിന്റെ ശേഷം "മേലാൽ സ്ത്രീജനങ്ങളെയും സാധുക്കളെയും ഉപദ്രവിക്കരുതെ"ന്നും മറ്റും ഗുണദോഷിച്ച് അവരുടെ വാസസ്ഥലങ്ങളിലേയ്ക്കു പറഞ്ഞയച്ചു. ഈ സംഗതി നടന്നത് ഏറ്റുമാനൂരാറാട്ടുനാൾ അതിനടുത്ത സ്ഥലത്തുവെച്ച് ആകയാലും ആറാട്ടിനു പല സ്ഥലങ്ങളിൽ നിന്നുമായി അവിടെ അസംഖ്യം ജനങ്ങൾ കൂടിയിരുന്നതുകൊണ്ടും ഇതു തിരുവിതാംകൂറിൽ മാത്രമല്ല മറ്റനേകം അയൽരാജ്യങ്ങളിലും പ്രസിദ്ധമായിത്തീർന്നു.

ഒരിക്കൽ പള്ളിപ്പാട്ടുള്ള കോയിക്കലേത്തു വീട്ടിൽ ഏതാനും പണത്തിന് ആവശ്യമാവുകയാൽ ചില വസ്തുക്കൾ തെക്കേടത്തേക്കു

പണയമെഴുതിക്കൊടുത്തു് അതു വാങ്ങിയിരുന്നു. ആ ഏർപ്പാടു നിമിത്തം അക്കാലം മുതൽ ആ രണ്ടു വീട്ടുകാരും തമ്മിൽ ഏറ്റവും മൈത്രി യോടുകൂടിയാണു് വർത്തിച്ചിരുന്നതു്. അക്കാലത്തു കോയിക്കലേത്തുണ്ടാ യിരുന്ന രണ്ടാനകളെ ആർക്കെങ്കിലും പണിക്കേർപ്പെടുത്തിക്കൊടുത്തു കൂലി വാങ്ങിക്കൊടുക്കണമെന്ന് പറഞ്ഞു തെക്കേടത്ത് ഏല്പിച്ചിരുന്നു. ആ ആനക്കൂലിവക ആയിരത്തിൽച്ചില്വാനം രൂപ തെക്കേടത്ത് വന്നു ചേർന്നപ്പോൾ അതൊരു സഞ്ചിയിലിട്ടു കെട്ടി ഒരു ഭൃത്യനെക്കൊണ്ട് എടുപ്പിച്ചു കൊണ്ടു കേശവൻനായർ പള്ളിപ്പാട്ടേക്കു പുറപ്പെട്ടു. ഏറ്റുമാനൂരെത്തിയപ്പോൾ അവിടെനിന്ന് ഒരു വഞ്ചി പള്ളിപ്പാട്ടേയ്ക്കു പോകുന്നുണ്ടെന്നും കോയിക്കലേത്തുകാരുടെ ആവശ്യപ്രകാരം ചില തടിയുരുപ്പടികൾ കയറ്റി വല്യടത്തു മൂത്തതാണ് അത് അയയ്ക്കു ന്നതെന്നും അറിയിക്കുകയാൽ കേശവൻനായർ മൂത്തതിന്റെ അനുവാദം വാങ്ങി ക്കൊണ്ടു ഭൃത്യനോടുകൂടി പണവുംകൊണ്ട് ആ വഞ്ചിയിൽക്കയറി യാത്ര തുടർന്നു. വഞ്ചി സാവധാനത്തിൽ വിട്ടു 'കരിമ്പാവളവ്' എന്ന സ്ഥലത്തെ ത്തിയപ്പോൾ തണ്ടുവെച്ച രണ്ടു തോണികൾ അതിവേഗത്തിൽ വിട്ടു വന്ന് ഈ വഞ്ചിയുടെ രണ്ടുവശത്തും ചേർന്നു. ആ തോണികളിൽ നിന്നു ചിലർ ഈ വഞ്ചിയിൽ കയറി കേശവൻനായരുടെ അടുക്കൽച്ചെന്നു കൈവശ മുള്ളതെല്ലാം അങ്ങോട്ട് കൊടുക്കണമെന്നു പറഞ്ഞു. തന്റെ കൈ വശമൊന്നുമില്ലെന്നായിരുന്നു കേശവൻനായരുടെ മറുപടി. അപ്പോൾ അദ്ദേഹത്തിന്റെ അടുക്കൽ ആ പണസഞ്ചി ഇരിക്കുന്നതു കണ്ടിട്ട് "ഇതെന്താണ്?" എന്ന് അവർ ചോദിച്ചു. "ഇത് കുറച്ച് അരിയാണ്" എന്നു കേശവൻനായർ പറഞ്ഞു. അപ്പോൾ കേശവൻനായരുടെ കാതിൽ മിന്നി ത്തിളങ്ങുന്ന വൈരക്കല്ലു കടുക്കൻ കിടക്കുന്നതു കണ്ടിട്ട് "എന്നാൽ ആ കടുക്കനഴിച്ചു തരണം" എന്ന് ആ അക്രമികൾ പറഞ്ഞു. അതിനുത്തര മായിട്ട് കേശവൻനായർ പറഞ്ഞത് "ഈ കടുക്കൻ അഴിച്ചെടുക്കാവുന്ന വിധത്തിലല്ല ഇട്ടുറപ്പിച്ചിരിക്കുന്നത്" എന്നായിരുന്നു. അപ്പോൾ ആ അക്രമികൾ "എന്നാൽ കാതറുത്ത് എടുത്തുകൊള്ളാം" എന്നു പറഞ്ഞു കൊണ്ട് അദ്ദേഹത്തിന്റെ അടുക്കലേയ്ക്കടുത്തു. ഉടനെ കേശവൻനായർ 'ഇനി അമാന്തിച്ചിരിക്കാൻ പാടില്ല' എന്നു വിചാരിച്ചുകൊണ്ട് അവിടെ നിന്നെഴുന്നേറ്റു തന്റെ കൈയിലുണ്ടായിരുന്ന വടികൊണ്ട് ആ രണ്ടു തോണിയിലുണ്ടായിരുന്നവർക്കെല്ലാം ഓരോ വീക്കു വെച്ചുകൊടുത്തു, അവരെല്ലാം ബോധംകെട്ടു വെള്ളത്തിൽ വീണു. ഉടനെ കേശവൻനായരും

അദ്ദേഹത്തിന്റെ ഭൃത്യനും വഞ്ചിക്കാരും കൂടി അവരെ എല്ലാവരേയും പിടിച്ചെടുത്ത് അവരുടെ തോണികളിലാക്കി. അപ്പോൾ ഒരു തോണിയിൽ ഒരു മടിശ്ശീല ഇരിക്കുന്നതുകണ്ട് അതെടുത്തു കേശവൻനായർ തന്റെ ഭൃത്യനു സമ്മാനിച്ചു. അതിൽ ഏകദേശം ഒരിടങ്ങഴിയോളം വെള്ളിച്ചക്ര മുണ്ടായിരുന്നു എന്ന് പിന്നീട് ആ ഭൃത്യൻ പറഞ്ഞുവത്രേ. അക്കാലത്തു തിരുവിതാംകൂറിൽ നടപ്പുണ്ടായിരുന്ന പ്രധാന നാണയം വെള്ളിച്ചക്രമായി രുന്നുവല്ലോ. അക്രമികളുടെ തോണികളും തടിയുരുപ്പടികൾ കയറ്റിയിരുന്ന വഞ്ചിയോടു ചേർത്തു കെട്ടിക്കൊണ്ട് അവിടെ നിന്നും പുറപ്പെട്ട് അടുത്തുണ്ടായിരുന്ന കാവൽസ്ഥലത്തുചെന്ന് ആ അക്രമികളെയെല്ലാം സ്വാസ്ഥരാക്കി അവിടെയേല്പിച്ചു. അവരുടെ ഒരു തോണിയും അവിടെ കൊടുത്തു. പിന്നെ വഞ്ചി നേരെ പള്ളിപ്പാട്ടേക്കു വിട്ടു കോയിക്കലേത്തു കടവിലടുത്തു. മൂത്തതിന്റെ വഞ്ചിക്കാർ തടിയുരുപ്പടികളും കേശവൻ നായർ രൂപയും കോയിക്കലത്തെ കാരണവരെ ഏല്പിച്ചു കൊടുത്തതിന്റെ ശേഷം കുളിയുമൂണും കഴിച്ച് അന്നുതന്നെ മടങ്ങിപ്പോരികയും ചെയ്തു. ആ ആക്രമികളൂടെ തോണികളിലൊന്നു കാവൽ സ്ഥലത്തു കൊടുത്ത തിന്റെ ശേഷം ഒന്നുണ്ടായിരുന്നതു മൂത്തതിന്റെ വഞ്ചിക്കാരിൽ ഒരാൾ കൊണ്ടുപോയി. അയാൾ കണ്ടങ്കരിക്കാരനായിരുന്നു. അയാളുടെ വീട്ടുകാർ ഇപ്പോഴും ആ തോണി ഉപയോഗിക്കുന്നുണ്ടത്രേ. മേൽപറഞ്ഞ സംഗതി നടന്നത് കേശവൻനായരുടെ മദ്ധ്യപ്രായത്തിലായിരുന്നു.

ഒരിക്കൽ കോഴിക്കോട്ടുകാരനും വലിയ ധനവാനുമായിരുന്ന ഒരു മുഹമ്മദീയ യുവാവ് ക്ഷയരോഗബാധിതനായിത്തീരുകയാൽ അനേകം വൈദ്യന്മാരെകണ്ടു രോഗവിവരങ്ങളെല്ലാം പറയുകയും അവർ പറഞ്ഞ ചികിത്സകളെല്ലാം ചെയ്യുകയും ചെയ്തിട്ടും ഒരു ഫലവും ഉണ്ടാകായ്ക യാൽ ഭഗ്നാശയനായി പാർത്തിരുന്ന കാലത്ത് തെക്കേടത്ത് കേശവൻ നായരുടെ യോഗ്യതകൾ ചിലർ പറഞ്ഞ് അറിയാനിടയായി. അതിനാൽ ആ മുഹമ്മദീയ യുവാവ് ചില ഭൃത്യന്മാരോട്കൂടി തെക്കേടത്തെത്തി കേശവൻ നായരെകണ്ടു രോഗവിവരങ്ങളെല്ലാം ഗ്രഹിപ്പിച്ചു. കേശവൻനായർ ഉടനെ ആ യുവാവിന്റെ നാഡികൾ പരിശോധിച്ചശേഷം രോഗനിദാനം അമിത ഭോഗമാണെന്നു വിധിച്ചു. അത് ആ യുവാവ് സമ്മതിച്ചില്ല. പിന്നെ കേശവൻനായർ ആ യുവാവിന്റെ കൂടെവന്നിരുന്ന ഭൃത്യന്മാരെയെല്ലാം ദൂരെ മാറ്റി നിർത്തീട്ട് യുവാവിനോടു "നിങ്ങൾ വിവാഹം കഴിച്ചിട്ടുണ്ടോ?

എന്നു ചോദിച്ചു. ഇല്ല എന്ന് യുവാവു പറഞ്ഞതിന്റെ ശേഷം കേശവൻ നായർ ആ യുവാവിന് അമിതഭോഗത്തിൽ അത്യാസക്തി ജനിച്ച കാലത്തെയും അത് അധികമായി ഉപയോഗിച്ച സമയത്തേയും മറ്റും കുറിച്ചു കണ്ടറിഞ്ഞതുപോലെ സൂക്ഷ്മമായി പറഞ്ഞു. അപ്പോൾ ആ യുവാവു ലജ്ജാവനതമുഖനായി സർവ്വവും സമ്മതിച്ചു. പിന്നെ കേശവൻനായർ നിശ്ചയിച്ച ചികിത്സകൾ ചെയ്തുകൊണ്ട് ആ മുഹമ്മദീയൻ കടുത്തുരുത്തിയിൽത്തന്നെ താമസിക്കുകയും അചിരേണ സ്വസ്ഥശരീരനായി തിരിച്ചു പോവുകയും ചെയ്തു. തെക്കേടത്തു കുടുംബകാർക്ക് സർവ്വോപരി സാമർഥ്യവും ജ്ഞാനവും നിശ്ചയവുമുള്ളത് നാഡിപരിശോധനയിലാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. അതിന് ഇപ്പോഴും വ്യത്യാസം വന്നിട്ടില്ല.

ഒരു ദിസവം കേശവൻ നായർ ചില കൃഷിപ്പണികൾ നടത്താനായിട്ടു പാടത്തു പോയിട്ടു വീട്ടിലേക്കു മടങ്ങിവന്നപ്പോൾ വഴിയിൽവെച്ചു ചിലരെ കാണുകയാൽ അവർ ഏതു ദിക്കുകാരാണെന്നും എവിടെപ്പോവുകയാണെന്നും മറ്റും ചോദിച്ചു. അപ്പോൾ അവരിലൊരാൾ കൂട്ടുകാരിലൊരാളെ ചൂണ്ടികാണിച്ചുകൊണ്ട് "ഈ മനുഷ്യൻ അയാളുടെ വീട്ടിലെ മുകളിലത്തെ ഉത്തരത്തിന്മേൽനിന്ന് ഒരു സാധനമെടുക്കുന്നതിനായി ഒരു കൈ പൊക്കി. അപോൾ അയാൾക്ക് ഒരു കോട്ടുവായുമുണ്ടായി. അതോടുകൂടി അയാൾക്ക് പൊക്കിയ കൈ താഴ്ത്താനും തുറന്ന വായ അടയ്ക്കാനും വയ്യാതെയായി. അതിനാൽ ഈ മനുഷ്യനെ തെക്കേടത്തു കൊണ്ടുപോയി കേശവൻനായരെ കാണിച്ചു വല്ലതും ചെയ്യിക്കണമെന്നു വിചാരിച്ചു പോവുകയാണ്. ഞങ്ങൾ വടക്കേ മലബാറിലുള്ളവരാണ്. തെക്കേടത്തു കേശവൻ നായരെക്കുറിച്ചു ഞങ്ങൾ കേട്ടിട്ടുണ്ട്. അദ്ദേഹ ത്തെ ഞങ്ങൾ കണ്ടിട്ടില്ല" എന്നു പറഞ്ഞു. ഉടനെ കേശവൻ നായർ ആ കൈ പൊക്കിയും വായ് പൊളിച്ചും നിന്നിരുന്ന മനുഷ്യന്റെ പിന്നിൽചെന്നു തന്റെ കയ്യിലുണ്ടായിരുന്ന വടികൊണ്ട് പുറത്തു ഒരു വീക്കുവെച്ചു കൊടുത്തു. അടി കൊണ്ടു മനുഷ്യൻ 'അയ്യോ!' എന്നു നിലവിളിച്ചുകൊണ്ട് ഒന്നു പുളഞ്ഞു. അതോടുകൂടി അയാളൂടെ കയ്യും വായും പൂർവ്വസ്ഥിതിയിലാവുകയും അയാൽ സ്വസ്ഥനായിത്തീരുകയും ചെയ്തു.

ഇതു കഴിഞ്ഞപ്പോൾ "ഇദ്ദേഹം തന്നെയായിരിക്കും കേശവൻനായർ" എന്നു വടക്കർക്കു തോന്നി. കേശവൻനായർ പാടത്തുനിന്നു വരുന്ന വരവായിരുന്നതിനാൽ ഒരു തോർത്തുമുണ്ടുമാത്രം ഉടുത്തും മേലൊക്കെ

ചേറണിഞ്ഞുമിരുന്നതുകൊണ്ട് ആദ്യം അദ്ദേഹത്തെ കണ്ടപ്പോൾ അവർക്ക് ആ സംശയമുണ്ടായില്ല. അദ്ദേഹത്തിന്റെ ഈ അത്ഭുതപ്രവൃത്തി കണ്ട പ്പോൾ അവർക്ക് സംശയം തോന്നുകയാൽ അദ്ദേഹത്തിന്റെ കൂടെയുണ്ടാ യിരുന്നവരോടു സ്വകാര്യമായി ചോദിച്ചു സംശയം തീർത്തതിന്റെ ശേഷം അവർ കേശവൻ നായരെ സാദരം വന്ദിച്ചു യാത്ര പറഞ്ഞു കൊണ്ട് പിരിഞ്ഞുപോയി. ഉടനെ കേശവൻനായർ കുളിക്കാനുംപോയി.

പിന്നെയൊരിക്കൽ ഒരു ധനുമാസത്തിൽ തിരുവാതിരനാൾ കുടമാളൂർ തെക്കേടത്തു മനയ്ക്കൽ തിരുവാതിര(കൈകൊട്ടിക്കളി) കളിച്ചു കൊണ്ടിരുന്ന ഒരന്തർജ്ജനം എങ്ങനയോ മറിഞ്ഞുവീഴുകയാൽ ഒരു കൈയൊടിഞ്ഞുപോയി. ഉടനെ തിരുമ്മുകാരനായ ഒരു നമ്പൂതിരിയെ വരുത്തി ആ കൈ വെച്ചുകെട്ടി. അപ്പോൾ അന്തർജ്ജനം ബോധരഹിത യായിതീർന്നു. പിന്നെ ആ നമ്പൂതിരി പല വിദ്യകൾ പ്രയോഗിച്ചു നോക്കിയിട്ടും അന്തർജ്ജനത്തിനു ബോധം വീണില്ല. അതിനാൽ ഭട്ടതിരി പ്പാടു വയസ്ക്കര ആചാര്യൻ നാരായണമൂസ്സവർക്കളെ കൊണ്ടുവരുന്നതിന് ഒരാളെ അയച്ചു. ആ ആൾ വയസ്ക്കരെചെന്നു വിവരമെല്ലാമറിയിച്ചപ്പോൾ മൂസ്സവർകൾ പറഞ്ഞത് 'കൈയും കാലും മറ്റുമൊടിഞ്ഞാൽ വെച്ചുകെട്ടി ചികിത്സിച്ചു ഭേദമാക്കാൻ പഠിപ്പും പരിചയവും പഴക്കവും തെക്കേടത്തു കേശവൻനായരെപ്പോലെയുണ്ടായിട്ടും ഇപ്പോൾ മറ്റാരുമുണ്ടെന്നു തോന്നുന്നില്ല. അതിനാൽ ആ മനുഷ്യനെ വരുത്തി ഉടനെ എന്തെങ്കിലും ചെയ്യിക്കുകയാണ് വേണ്ടത്' എന്നാണ്. അതുകേട്ടു ഭട്ടതിരിപ്പാട്ടിലെ ആൾ മടങ്ങിചെന്ന് ആവിവരം അവിടെ അറിയിച്ചു. ഉടനെ ഭട്ടതിരിപ്പാട് കടുത്തു രുത്തിക്ക് ആളെ അയച്ചു കേശവൻനായരെ കുടമാളൂർ വരുത്തി. കേശവൻ നായർ ആദ്യം നമ്പൂരി വെച്ചുകെട്ടിയ കെട്ടഴിച്ച് അന്തർജ്ജനത്തിന്റെ കൈ വേണ്ടതുപോലെ വെച്ചുകെട്ടി. അപ്പോൾ അന്തർജ്ജനത്തിനു ബോധം വീണു. പിന്നെ കേശവൻ നായർ ഏതാനും ദിവസം അവിടെ താമസിച്ചു വേണ്ടുന്ന ചികിത്സയും തിരുമ്മും മറ്റും കഴിക്കുകയും അന്തർജ്ജനം സ്വസ്ഥതയെ പ്രാപിക്കുകയും ഭട്ടതിരിപ്പാടു കേശവൻ നായർക്കു പല സമ്മാനങ്ങളും കൊടുത്ത് അദ്ദേഹത്തെ സന്തോഷിപ്പിച്ചയയ്ക്കുകയും ചെയ്തു.

തദനന്തരം ഇടപ്പള്ളി സ്വരൂപത്തിലെ ഒരു തമ്പുരാനും 1055മാണ്ടു നാടുനീങ്ങിപ്പോയ ആയില്ല്യം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ

അമ്മച്ചിക്കും സഹിക്കവയ്യാതെകണ്ടു ഒരു വയറുവേദനയുണ്ടാവുകയും കോഴിക്കോട് അന്നത്തെ ഏറാൾപ്പാടു തമ്പുരാനവർകൾക്കും പുലിക്കോട്ടു എം.ഡി. മെത്രാപ്പോലീത്ത അവർകൾക്കും എന്തോ അബദ്ധം പറ്റുകയാൽ കൈകൾ ഒടിയുകയും കൊച്ചിരാജകുടുംബത്തിൽ ചില തമ്പുരാക്കന്മാർക്കും തമ്പുരാട്ടിമാർക്കും ചില ശീലായ്മകളുണ്ടാവുകയും അതതു സ്ഥലങ്ങളിലുള്ള വൈദ്യന്മാരെക്കൊണ്ടും മറ്റും പലതും ചെയ്യിച്ചിട്ടും ഫലമൊന്നുമുണ്ടാകാതെയിരിക്കുകയും ചെയ്യുകയാൽ ആ സ്ഥലങ്ങളിൽ നിന്നെല്ലാം കേശവൻ നായർക്ക് ആളുകൾ വരികയും ചെയ്യുകയാൽ അദ്ദേഹം ആ സ്ഥലങ്ങളിലെല്ലാം ചെന്നു യഥാക്രമം തിരുമ്മും വെച്ചുകെട്ടും ചികിത്സകളും നടത്തുകയാൽ അവർക്കും അചിരേണ പൂർണ്ണസുഖം സിദ്ധിച്ചു. അതിനാൽ ഓരോ രാജസ്ഥാനങ്ങളിൽനിന്നും മറ്റുമായി കേശവൻനായർക്കു വീരശൃംഖലകൾ മുതലായ അനേകം സമ്മാനങ്ങൾ കിട്ടുകയും ചെയ്തു. തിരുവിതാംകൂർ, കൊച്ചി , ബ്രിട്ടീഷ് മലബാർ എന്നീ മൂന്നു സംസ്ഥാനങ്ങളിൽനിന്നുമായി ഇത്ര വളരെ രാജസമ്മാനങ്ങളും മറ്റും ലഭിച്ചിട്ടുള്ള ഒരു സമ്മാനങ്ങളും ഒരു വിദ്വാൻ ഈ കേശവൻ നായരല്ലാതെ കേരളത്തിൽ വേറെ ആരുമുണ്ടെന്നു തോന്നുന്നില്ല.

കേശവൻ നായർക്കു ബാലിവഴി, ഭീമൻ വഴി എന്നീ രണ്ടുതരത്തിലുള്ള അഭ്യാസമുറകളും ആനച്ചടക്കം, പന്നിച്ചടക്കം എന്നീ രണ്ടുതരം ചടക്കങ്ങളും പന്ത്രണ്ടുതരത്തിലുള്ള തിരുമ്മുകളും ആരു വിധമുള്ള മുഷ്ടികളും കൂടാതെ മറ്റനേകം വിധത്തിള്ള വിദ്യകളും വശമായിരുന്നു. അദ്ദേഹം ആര്യവൈദ്യശാസ്ത്രത്തിൽ മാത്രമല്ല, ചിന്താമണി, അറബി മുതലായ വൈദ്യശാത്രങ്ങളിലും അതിനിപുണനായിരുന്നു. അദ്ദേഹത്തിന് ഇവയ്ക്കും പുറമെ ചില മന്ത്രൗഷധപ്രയോഗങ്ങളുമുണ്ടായിരുന്നു.

കേശവൻ നായർ ഒരിക്കൽ ഗംഗാസ്നാനം, വിശ്വനാഥദർശനം, ഗയാശ്രാദ്ധം മുതലായ പുണ്യകർമ്മങ്ങൾ നടത്തണമെന്നു നിശ്ചയിച്ചു വടക്കോട്ടു പുറപ്പെട്ടു. തീവണ്ടിയിൽ അദ്ദേഹം കയറിയിരുന്ന മുറിയിൽ തന്നെ ഒരു മഹാരാഷ്ട്ര ബ്രാഹ്മണനും അദ്ദേഹത്തിന്റെ ഭാര്യയുമുണ്ടായിരുന്നു. അവർക്ക് എന്തോ വലിയ മനോവിചാരമുള്ളതുപോലെ മുഖം മ്ലാനമായിരുന്നു. അതു കണ്ടിട്ട് കേശവൻ നായർ അതിന്റെ കാരണമെന്താണെന്ന് ആ ബ്രാഹ്മണനോട് ചോദിച്ചു. അപ്പോൾ ആ ബ്രാഹ്മനൻ അവരുടെ ഭാഷയിൽതന്നെ, താനീ സ്ത്രീയെ വിവാഹം ചെയ്തു തന്റെ

മാതാപിതാക്കന്മാരുടേയും മറ്റും സമ്മതം കൂടാതെയാണെന്നും വിവാഹം കഴിഞ്ഞിട്ട് ഭാര്യയെ ആദ്യമായാണ് സ്വഗൃഹത്തിലേക്കു കൊണ്ടുപോകുന്നതെന്നും അവിടെ ചെന്നാൽ തങ്ങളെ സ്വീകരിക്കുമോ ആട്ടിപ്പുറത്താക്കുമോ എന്നുള്ള വിചാരം കൊണ്ടാണ് മനസ്സിന് സ്വസ്ഥതയില്ലാതെയിരിക്കുന്നതെന്നും മറ്റും പറഞ്ഞു. അതു കേട്ടയുടനെ കേശവൻ നായർ തന്റെ പെട്ടി തുറന്ന് ഒരു ഗുളികയെടുത്തു കൊടുത്തിട്ട് ആ ബ്രാഹ്മണനോട് 'നിങ്ങൾ രണ്ടുപേരും ഈ ഗുളിക അരച്ചു തിലകം ധരിച്ചു കൊണ്ടുവേണം ഗൃഹത്തിൽച്ചെല്ലുവാൻ. എന്നാൽ അവിടെ ആരും നിങ്ങളെ ധിക്കരിക്കുകയില്ല. എന്നു മാത്രമല്ല, എല്ലാവരും നിങ്ങളെ അവിടെ സാദരം സ്വീകരിക്കുകയും ചെയ്യും' എന്നുപറഞ്ഞു. ആ ബ്രാഹ്മണൻ അതു കേട്ടു വളരെ സന്തോഷിക്കുകയും സാദരം ആ ഗുളിക വാങ്ങി തന്റെ പെട്ടിയിൽ വെയ്ക്കുകയും ചെയ്തു. അപ്പോഴേയ്ക്കും വണ്ടി അദ്ദേഹത്തിന് ഇറങ്ങാനുള്ള സ്റ്റേഷനെത്തി. ഉടനെ ആ ബ്രാഹ്മണൻ കേശവൻ നായരോട് 'എന്നാലിനി പിന്നെക്കണ്ടുകൊള്ളാം' എന്നു യാത്രയും പറഞ്ഞു ഭാര്യയോടുകൂടി വണ്ടിയിൽനിന്നിറങ്ങിപ്പോയി.

അവരുടെ ഗൃഹത്തിലേക്കു തീവണ്ടി സ്റ്റേഷനിൽനിന്ന് അധികം ദൂരമില്ലായിരുന്നതിനാൽ അവർ വണ്ടിയിൽനിന്ന് ഇരങ്ങി ഉടൻതന്നെ ഗുളികയെടുത്തരച്ചു തിലകം ധരിച്ചുകൊണ്ടാണ് ഗൃഹത്തിലേക്കു ചെന്നത്. അവർ അവിടെചെന്നിട്ട് അവിടെയുണ്ടായിരുന്നവരെല്ലാവരും സസന്തോഷം അവരെ അവിടെ സ്വീകരിക്കുകയും കുശലപ്രശ്നം ചെയ്യുകയും വളരെ സ്നേഹത്തോടുകൂടി വർത്തിക്കുകയും ചെയ്തു. ഈ സ്ഥിതി കണ്ടപ്പോൾ ആ ബ്രാഹ്മണന് കേശവൻ നായരെക്കുറിച്ച് അളവറ്റ ബഹുമാനം തോന്നുകയും കേശവൻ നായർ മടങ്ങി വരുമ്പോൾ അദ്ദേഹത്തെ യഥായോഗ്യം സൽകരിച്ചയയ്ക്കണമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തുകയും ചെയ്തു. പിന്നെ ആ ബ്രാഹ്മണൻ കേശവൻ നായർ ഗംഗാസ്നാനാദികളെല്ലാം കഴിഞ്ഞു മടങ്ങിവരാനുള്ള കാലം ഏകദേശം അടുത്തപ്പോൾ ദിവസം തോറും വടക്കുനിന്നു വണ്ടി വരുന്ന സമയത്ത് തീവണ്ടിസ്റ്റേഷനിൽചെന്ന് അന്വേഷിച്ചുകൊണ്ടിരുന്നു. അങ്ങനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ കേശവൻ നായർ അവിടെ വന്നു ചേർന്നു. വണ്ടി നിന്നയുടനെ ആ ബ്രാഹ്മണൻ കേശവൻ നായർ ഇരുന്നിരുന്ന മുറിയിൽ കയറിച്ചെന്ന് അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന ഒരു പണക്കിഴി കേശവൻ

നായരുടെ മുമ്പിൽ വെച്ചിട്ടു 'നിങ്ങളുടെ ഗുളികാപ്രയോഗം ഞങ്ങൾക്കു വേണ്ടതുപോലെ ഫലിച്ചു. അതിനാൽ എന്റെ ഈ ചെറിയ പാരിതോഷികം നിങ്ങൾ സദയം സ്വീകരിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു.' എന്നു പറഞ്ഞു. അതിനു മറുപടിയായിട്ടു കേശവൻ നായർ പറഞ്ഞത് 'ഞാൻ പഠിച്ചിട്ടുള്ള വിദ്യകൾ കൊണ്ടു കഴിവുള്ള സഹായങ്ങൾ എല്ലാവർക്കും ചെയ്യും. അതിനു ഞാൻ യാതൊരു പ്രതിഫലവും ആരോടും വാങ്ങാറില്ല. വല്ല മഹാരാജാക്കന്മാരോ വലിയ പ്രഭുക്കന്മാരോ സമ്മാനമായി വല്ലതും തന്നാൽ വേണ്ടെന്നു പറയാറില്ല എന്നേയുള്ളു.' എന്നാണ്. അതു കേട്ടിട്ട് ആ ബ്രാഹ്മണൻ, 'എന്നാലെന്റെ ഗൃഹത്തിൽ വന്ന് ഒരു നേരം ഭക്ഷണം കഴിച്ചു കാപ്പിയും കഴിച്ചിട്ടു പോരുകയെങ്കിലും വേണം.' എന്നു പറഞ്ഞു. അതിനു മറുപടിയായിട്ടു കേശവൻ നായർ പറഞ്ഞത് "അതിനുമിപ്പോൾ സൗകര്യമില്ല' എന്നാണ്. അപ്പോൾ ബ്രാഹ്മണൻ 'എന്നാൽ ഞാൻ ഈ അടുക്കലുള്ള കാപ്പിക്കടയിൽപ്പോയി കുറച്ചു കാപ്പിയും പലഹാരവും വാങ്ങിക്കൊണ്ടുവരാം. വണ്ടി വിടാൻ ഇനിയും ഏകദേശം അരമണിക്കൂറോളം ഉണ്ട്. അതികൊണ്ട് അതെങ്കിലും സ്വീകരിക്കണം' എന്നു നിർബ്ബന്ധപൂർവം അപേക്ഷിച്ചു. അതു കേശവൻ നായർ അനുവദിക്കുകയും ബ്രാഹ്മണൻ പോയി കാപ്പിയും പലഹാരങ്ങളും വാങ്ങിക്കൊണ്ടുവരികയും അതിനിന്നു സ്വല്പമെടുത്തു കേശവൻ നായർ കഴിക്കുകയും ശേഷമുണ്ടായിരുന്നത് അവിടെ കൂടിയിരുന്ന യാത്രക്കാർക്ക് വീതിച്ചുകൊടുക്കുകയും ചെയ്തു. അപ്പോളേക്കും വണ്ടി വിടാറായതിനാൽ ബ്രാഹ്മണൻ പണക്കിഴി എടുത്തുകൊണ്ട് യാത്ര പറഞ്ഞുപോയി. വണ്ടിയിത്തന്നെ കേശവൻ നായരും പോന്നു. കേശവൻ നായർ ആ യാത്രയിൽത്തന്നെ രാമേശ്വരത്തും പോയി സേതുസ്നാനവും കഴിച്ചിട്ടാണ് സ്വദേശത്തേക്കു വന്നത്. അദ്ദേഹം രാമേശ്വരത്തു നിന്നു മടങ്ങിപ്പോയതു തിരുവനന്തപുരത്തുകൂടിയായിരുന്നു. അപ്പോഴുമദ്ദേഹം വലിയ കൊട്ടാരത്തിൽ പോയി മുഖം കാണിക്കുകയും മഹാരാജാവു തിരുമനസ്സുകൊണ്ട് അദ്ദേഹത്തിനു ചില സമ്മാനങ്ങൾ കല്പിച്ചുകൊടുക്കുകയുമുണ്ടായി. അപ്പോൾത്തന്നെ യാത്രയറിയിച്ചു കൊണ്ട് അദ്ദേഹം അവിടെനിന്നു പോരികയും യഥാകാലം സ്വഗൃഹത്തിൽ വന്നുചേരുകയും ചെയ്തു.

കേശവൻ നായരുടെ അത്ഭുതകർമ്മങ്ങൾ ഇനിയുമിങ്ങനെ വളരെ പറയാനുണ്ട്. എങ്കിലും ലേഖനം ക്രമത്തിലധികം ദീർഘിച്ചുപോകുമെന്നു

ള്ളതുകൊണ്ട് ഇനി ഇപ്പോൾ അതിനായി തുനിയുന്നില്ല. ഇപ്രകാരമെല്ലാം അമാനുഷപ്രഭാവനും അതിവിദ്വാനും ലോകപ്രസിദ്ധനുമായിരുന്ന അ മഹാനും അവസാനകാലത്തു രോഗാതുരനായി എതാനും ദിവസം കിടന്നു കഷ്ടപ്പെടേണ്ടതായി വന്നു.

കേശവൻ നായരെ അവസാനകാലത്തു ബാധിച്ച രോഗം വിദ്രധി യായിരുന്നു. അതിനു വേണ്ടുന്ന ചികിത്സകൾ നിശ്ചയിച്ചത് അദ്ദേഹം തന്നെയായിരുന്നു. അദ്ദേഹം നിശ്ചയിച്ച മരുന്നുകളെല്ലാം അദ്ദേഹത്തിന്റെ ഭാഗിനേയന്മാർതന്നെ പാകത്തിനുണ്ടാക്കിക്കൊടുത്തു സേവിപ്പിച്ചു. അങ്ങനെ ഏതാനും ദിവസങ്ങൾ ചെയ്തിട്ടും രോഗത്തിന് ഒരു കുറവു മുണ്ടായില്ല. അതിനാൽ ആ ഭാഗിനേയന്മാർ അദ്ദേഹത്തോട് 'ഈ ചികിത്സകളെല്ലാം ചെയ്തിട്ടും ദീനത്തിന് ഒരു കുറവും കാണുന്നില്ലല്ലോ. അതിനാൽ വയസ്ക്കരെച്ചെന്നു രോഗവിവരമെല്ലാം അറിയിച്ച് ഇനി അവിടുന്നു നിശ്ചയിക്കുന്ന ചികിത്സകൾ ചെയ്തെങ്കിലോ എന്നു ഞങ്ങൾ സംശയിക്കുന്നു.' എന്നു പറഞ്ഞു. അതു കേട്ടിട്ടു കേശവൻ നായർ 'ഈ ദീനത്തിന് ഇനി വിശേഷിച്ചൊന്നും ചെയ്യണമെന്നു തോന്നുന്നില്ല. എങ്കിലും നിങ്ങളുടെ ഇഷ്ടംപോലെയാവട്ടെ. ഞാൻ വിരോധമൊന്നും പറയുന്നില്ല' എന്നാണ് മറുപടി പറഞ്ഞത്.

ഇപ്രകാരം കേശവൻ നായരുടെ അർദ്ധാനുവാദം വാങ്ങിക്കൊണ്ട് ആ ഭാഗിനേയന്മാരിലൊരാൾ വയസ്കരെച്ചെന്നു രോഗവിവരമെല്ലാം അവിടെ അറിയിച്ചു. അപ്പോൾ മൂസ്സവർകൾ 'ഇതുവരെ ചികിത്സകളെ ന്തെല്ലാമാണു ചെയ്തത് ?' എന്നു ചോദിക്കുകയും, ആ ചെന്നയാൾ അതെല്ലാം വിവരമായി അവിടെ അറിയിക്കുകയും ചെയ്തു. പിന്നെ മൂസ്സവർക്കൾ പറഞ്ഞത് 'ഈ ദീനത്തിന് ഇതിലധികമായി ഒന്നും ചെയ്യേണ്ടതില്ല. എങ്കിലും അവിടെ വന്നു പറഞ്ഞിട്ടു ഞാൻ ഒന്നും പറയാതെയിരിക്കുന്നതു ശരിയല്ലല്ലോ. ഇപ്പോൾ കൊടുത്തു വരുന്ന കഷായത്തിനു നല്പാമരത്തൊലികൂടി ചേർത്തുകൊള്ളുക, അതു മതി" എന്നാണ്. അതു കേട്ടിട്ട് ആ ചെന്നയാൾ "അവിടെ എഴുന്നള്ളി ആ രോഗിയെയൊന്നു തൃക്കൺപാർത്താൽ കൊള്ളാമെന്നുകൂടി അടിയങ്ങൾ ക്കപേക്ഷയുണ്ട്.' എന്നറിയിച്ചു. അതിനു മറുപടിയായിട്ടു മൂസ്സവർകൾ 'അതിനു വിരോധമില്ല. എന്നാലെനിക്കു മറ്റന്നാൾ ഒരു ചാത്തമൂട്ടാനുണ്ട്. അതു കഴിഞ്ഞിട്ടുവേണം എന്നേയുള്ളു. ചാത്തം നേരത്തെ പത്തു നാഴിക

പുലരുമ്പോഴേയ്ക്കും കഴിക്കാം. അപ്പോഴേയ്ക്കും ഒരാൾ ഇങ്ങോട്ട് വന്നാൽ ആ ആളോടുകൂടിത്തന്നെ പോന്നേക്കാം.' എന്നു പറഞ്ഞു. ആ വന്നിരുന്നയാൾ അതു കേട്ടു കൊണ്ടു മടങ്ങിപ്പോയി. അയാൾ സ്വഗൃഹത്തിലെത്തിയപ്പോൾ കേശവൻ നായർ 'വയസ്ക്കരെ ചെന്നിട്ടു തിരുമനസ്സു കൊണ്ട് എന്തെല്ലാം കല്പിച്ചു?' എന്നു ചോദിച്ചു. അതിനു മറുപടിയായിട്ട് ആ പോയിരുന്ന ആൾ, 'വിശേഷിച്ച് അധികമൊന്നും കല്പിച്ചില്ല. അപ്പോൾ സേവിക്കുന്ന കഷായത്തിനു നാല്പാമരത്തൊലികൂടി കൂട്ടിയാൽക്കൊള്ളാ മെന്നു മാത്രമേ കല്പിച്ചുള്ളൂ. പിന്നെ ഇങ്ങോട്ടെഴുന്നള്ളി രോഗിയെ തൃക്കൺ പാർത്താൽകൊള്ളാമെന്നു ഞാനറിയിച്ചിട്ട് 'അങ്ങനെയാകാം. മറ്റന്നാളൊരു ചാത്തമൂട്ടാനുണ്ട്. അതു കഴിഞ്ഞിട്ടല്ലാതെ നിവൃത്തിയില്ല. ചാത്തം നേരത്തെ പത്തു നാഴിക പുലരുമ്പോഴേക്കു കഴിക്കാം. അപ്പോഴേക്കും ഒരാൾ ഇങ്ങോട്ടു വന്നാൽ അയാളോടുകൂടി വന്നേക്കാം" എന്നു കല്പിച്ചു. അതു കേട്ടിട്ട് കേശവൻ നായർ, "മറ്റന്നാളല്ലേ? ശരിതന്നെ. പക്ഷേ പത്തുനാഴിക പുലരണമെന്നില്ല' എന്നുപറഞ്ഞു. അതു നല്ല ശരിയായി. വയസ്ക്കരെ നിന്നു നിശ്ചയിച്ചതും തെറ്റിയില്ല. ആ ദിവസം അഞ്ചു നാഴിക പുലർന്നപ്പോൾ നമ്മുടെ കഥാനായകൻ കഥാവശേഷ നായി. അതു കൊല്ലം 1069-ാമാണ്ടു മേടമാസത്തിലായിരുന്നു. ഉത്തരായണ ത്തിൽ പകൽ സമയത്തു ഭൂലോകം വിട്ടു പോയ ആ പുണ്യവാനു സ്വർഗ്ഗതി തന്നെ ലഭിച്ചിരിക്കുമെന്നു നിശ്ചയമാണല്ലോ.

കേശവൻ നായർ കൂടി പൊയ്ക്കഴിഞ്ഞപ്പോൾ പിന്നെ ആ തെക്കേ ടത്തു കുടുംബത്തിൽ ശേഷിച്ചത് അദ്ദേഹത്തിന്റെ സഹോദരിയായിരുന്ന പാർവ്വതിയമ്മയും, അവരുടെ മൂന്നു പുത്രന്മാരും മാത്രമായിരുന്നു. ആ പുത്രന്മാരിൽ മൂത്തയാളായിരുന്ന ശങ്കുപ്പിള്ള ഒരു പൊതുകാര്യ പ്രസക്ത നായ നാട്ടുകാര്യസ്ഥനും മൂന്നാമനായിടുന്ന രാമൻപിള്ള ചെറുപ്പം മുതൽക്കുതന്നെ രോഗിയുമായിരുന്നതിനാൽ അവർക്കു രണ്ടുപേർക്കും കുടുംബപാരമ്പര്യപ്രകാരമുള്ള വിദ്യകൾ അഭ്യസിക്കുന്നതിനും പരിചയി ക്കുന്നതിനും സൗകര്യമുണ്ടായില്ല. പിന്നെ അവരിൽ രണ്ടാമനായ നാരായണപിള്ള മാത്രം കുടുംബപാരമ്പര്യം കളയാതെ നാഡിപരിശോധന, മർമ്മചികിത്സ, തിരുമ്മ് മുതലായവയെല്ലാം യഥാക്രമം അഭ്യസിക്കുകയും പരിചയിക്കുകയും ചെയ്ത് അവയിലെല്ലാം ഏകദേശം കേശവൻ നായരെ പ്പോലെതന്നെ സമർത്ഥനായിത്തീരുകയും ചെയ്തു.

കാലക്രമേണ പാർവ്വതിയമ്മയും ശങ്കുപ്പിള്ളയും രാമൻപിള്ളയും കാലധർമ്മത്തെപ്രാപിച്ചുപോവുകയാൽ നാരായണപിള്ള മാത്രമേ ഇനി ആ കുടുംബത്തിലുള്ളൂ. അദ്ദേഹത്തിന്റെ അടുക്കലും യഥാപൂർവ്വം അനേകം രോഗികൾ ഇപ്പോഴും വരുന്നുണ്ട്. അദ്ദേഹവും രോഗികളുടെ നാഡികൾ പരിശോധിച്ചും തിരുമ്മിയും ചികിത്സിച്ചും പലരേയും സ്വസ്ഥരായി അയയ്ക്കുന്നുമുണ്ട്. എന്നാൽ അദ്ദേഹവും തന്റെ പൂർവ്വികന്മാരെപ്പോലെ തന്നെ യാതൊന്നിനും യാതൊരുത്തരോടും യാതൊരു പ്രതിഫലവും വാങ്ങാറില്ല. ഇപ്രകാരം പരോപകാരിയായിരിക്കുന്ന അദ്ദേഹം ഇനിയും അരോഗദൃഢഗാത്രനായി വളരെക്കാലം ജീവിച്ചിരിക്കുവാൻ സർവ്വേശ്വരൻ സഹായിക്കട്ടെ.

# 123. മുക്കോല ക്ഷേത്രങ്ങൾ

ഈ ക്ഷേത്രങ്ങൾ സ്ഥിതിചെയ്യുന്നത് പൊന്നാനിത്താലൂക്കിൽ പള്ളിക്കര അംശത്തിൽ വടക്കും മുറിദേശത്തു ചാലിശ്ശേരിക്കു പോകുന്ന റോഡിന്റെ വടക്കുഭാഗത്താണ്.

പണ്ട് സാക്ഷാൽ ശങ്കരാചാര്യസ്വാമികൾ ദേശാടനം ചെയ്തിരുന്നപ്പോൾ ഒരിക്കൽ ഈ സ്ഥലത്തുകൂടി വന്ന് "നരിതിന്നിക്കടത്തു" കടന്ന സമയം അവിടെനിന്നു പൂർവ്വോത്തരഭാഗത്തായി അത്യത്ഭുതകരമായ ഒരു തേജസ്സു കണ്ടു. അതൊരു ദൈവികമായിട്ടുള്ളതാണെന്നു തോന്നിയെങ്കിലും മൂർത്തിയെന്താണെന്ന് അദ്ദേഹത്തിനു വ്യക്തമായി മനസ്സിലായില്ല. അതിനാൽ അദ്ദേഹം തപസ്സു ചെയ്തുകൊണ്ട് അവിടെ ഇരുന്നു. അദ്ദേഹം സാക്ഷാൽ മഹാമായയെ ധ്യാനിച്ചുകൊണ്ടാണ് തപസ്സുചെയ്തത്. അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ ഒരു മൂർത്തി ആചാര്യസ്വാമികളുടെ പുരോഭാഗത്ത് ആവീർഭവിച്ചു. അത് മഹാവിഷ്ണുവിന്റെ ആകൃതിയോടും സ്തനങ്ങൾ മുതലായ ചില സ്ത്രീലക്ഷണങ്ങളോടുംകൂടിയായിരുന്നു. ആ മൂർത്തിയെ കണ്ടപ്പോൾ ആചാര്യസ്വാമികൾ ഇതു സാക്ഷാൽ വിഷ്ണുമായയാണെന്ന് തീർച്ചപ്പെടുത്തി വന്ദിച്ചുകൊണ്ട് "ഭൂലോകരക്ഷാർത്ഥം ദേവിയുടെ സാന്നിദ്ധ്യം എന്നും ഈ സ്ഥലത്തുണ്ടായിരിക്കണം" എന്നപേക്ഷിച്ചു. ആ ദേവി അതിനെ ശിരഃകമ്പനംകൊണ്ടു സമ്മതിച്ചതായി അറിയിച്ചിട്ട് ഉടനെ അന്തർദ്ധാനം ചെയ്യുകയും ദേവി നിന്നിരുന്ന സ്ഥലത്ത് ആ അകൃതിയിൽത്തന്നെ ഒരു ശിലാവിഗ്രഹം കാണപ്പെടുകയും ചെയ്തു. സ്വയംഭൂവായ ആ വിഗ്രഹം ആ ദേവിയുടേതാണെന്ന് വിശേഷിച്ചു പറയണമെന്നില്ലല്ലോ.

ഇത്രയും കഴിഞ്ഞിട്ടും ആചാര്യസ്വാമികൾ കണ്ട തേജസ്സിന് ആ സ്ഥലത്തു യാതൊരു കുറവും വന്നില്ല. അതിനാൽ ആചാര്യസ്വാമികൾ പിന്നെയും തപസ്സു ചെയ്തുകൊണ്ടിരുന്നു. അപ്പോൾ അദ്ദേഹത്തിനു പ്രത്യക്ഷമായതു ദുർഗ്ഗാദേവിയാണ്. ആ ദേവിയെ അദ്ദേഹം ഒരു ശിലാഖണ്ഡത്തിന്മേലാവാഹിച്ചു സ്വയംഭൂവായ ദേവീവിഗ്രഹത്തിന്റെ സമീപത്തുതന്നെ വടക്കു പടിഞ്ഞാറു ഭാഗത്തു പ്രതിഷ്ഠിച്ചു. അപ്പോൾ ആദ്യം കണ്ടതായ ആ തേജസ്സ് സ്വല്പം കുറഞ്ഞു. എങ്കിലും നിശ്ശേഷം ഇല്ലാതായില്ല. അതിനാൽ ആചാര്യസ്വാമികൾ പിന്നെയും തപസ്സു തുടങ്ങി. അപ്പോൾ

പ്രത്യക്ഷമായത് ഭദ്രകാളിയാണ്. ആചാര്യസ്വാമികൾ ആ ദേവിയെയും ആവാഹിച്ചെടുത്ത് ആദ്യപ്രതിഷ്ഠയുടെ നേരെ പടിഞ്ഞാറു ഭാഗത്ത് പ്രതിഷ്ഠിച്ചു. ആചാര്യസ്വാമികൾ പിന്നെയും തപസ്സുചെയ്തപ്പോൾ പ്രത്യക്ഷമായതു ശിവനാണ്. ആ ശിവനെ കിഴക്കുഭാഗത്തു പ്രതിഷ്ഠിച്ചു. പിന്നെ വിഷ്ണു പ്രത്യക്ഷനായി. ആ വിഷ്ണുവിനെ പടിഞ്ഞാറുഭാഗത്തു പ്രതിഷ്ഠിച്ചു. അനന്തരം തപസ്സു ചെയ്തപ്പോൾ ശാസ്താവു പ്രത്യക്ഷമായി. ആ ശാസ്താവിനെ വടക്കു കിഴക്കുഭാഗത്തു "കരുവാട്ട്" എന്ന സ്ഥലത്തും പ്രതിഷ്ഠിച്ചു. ഇത്രയും കഴിഞ്ഞപ്പോൾ ആദ്യം കാണ പ്പെട്ട തേജസ്സ് ആ സ്ഥലത്തു നിശ്ശേഷം ഇല്ലാതാവുകയും ചെയ്തു.

ആചാര്യസ്വാമികളുടെ ഈ അത്ഭുതകർമ്മങ്ങളെക്കുറിച്ചുകേട്ടറിഞ്ഞ് സമീപസ്ഥന്മാരും ദൂരസ്ഥന്മാരും ധനവാന്മാരുമായ അനേകം നമ്പൂരിപ്പാട ന്മാരും ആ സ്ഥലത്തു വന്നു ചേർന്നു. ആ കൂട്ടത്തിൽ ആഴുവാഞ്ചേരി തമ്പ്രാക്കളുമുണ്ടായിരുന്നു. അവരെല്ലാവരും കൂടി ആചാര്യസ്വാമികൾ അവിടെ പ്രതിഷ്ഠിച്ച ദേവീദേവന്മാർക്കു ക്ഷേത്രങ്ങൾ പണിയിക്കുക മുതലായ കാര്യങ്ങളെക്കുറിച്ച് ആലോചിച്ചു. അപ്പോൾ തമ്പ്രാക്കൾ "ഭദ്രകാളിക്കു ക്ഷേത്രം പണിയിക്കുകയും നിത്യനിദാനം മുതലായവയ്ക്കു വേണ്ടുന്നതു കൊടുക്കുകയും ഞാൻ തനിച്ചായിക്കൊള്ളാം" എന്നു പറയുകയും അവിടുന്ന് അങ്ങനെ നടത്തുകയും ചെയ്തു. അതിനാൽ ആ ക്ഷേത്രം അവിടുത്തെ സ്വന്തമായിത്തീർന്നു. ആ ക്ഷേത്രത്തിനു പറഞ്ഞു വരുന്ന പേര് "കണ്ണേങ്കാവ്" എന്നാണ്.

ഭദ്രകാളിയുടെ ക്ഷേത്രകാര്യം തമ്പ്രാക്കൾ ഏറ്റുനടത്തിയപോലെ ശിവന്റെ ക്ഷേത്രക്കാര്യം പകരാവൂരു മനയ്ക്കൽനിന്ന് ഏറ്റുനടത്തി. അതിനാൽ ആ ശിവന്റെ ക്ഷേത്രം പകരാവൂരുമനയ്ക്കലെ വകയായി ത്തീർന്നു.

പിന്നെ വിഷ്ണുവിന്റെ ക്ഷേത്രം മറ്റൊരാൾ പണി കഴിപ്പിച്ചു. ആ ക്ഷേത്രത്തിനു "കൊളഞ്ചേരി" എന്നാണ് പേരു പറഞ്ഞു വരുന്നത്.

അനന്തരം ശാസ്താവിന്റെ ക്ഷേത്രം ചുനങ്ങാട്ടുകാഞ്ഞൂരുമനയ്ക്കൽ നിന്നു പണികഴിപ്പിക്കുകയും അവിടെ വേണ്ടുന്ന കാര്യങ്ങൾക്കൊക്കെ ഏർപ്പാടു ചെയ്യുകയും ചെയ്തു. അതിനാൽ ആ ക്ഷേത്രം ആ മന

വകയായും തീർന്നു. അതിനു പറഞ്ഞുവന്ന പേര് "കരുവാട്ട്" എന്നു തന്നെയാണ്.

പിന്നെ അവിടെ ക്ഷേത്രമില്ലാതെയായിരുന്നത് സ്വയംഭൂവായ വിഷ്ണുമായയും ആചാര്യസ്വാമികളാൽ പ്രതിഷ്ഠിക്കപ്പെട്ട ദുർഗ്ഗാദേവിയും മാത്രമാണ്. ആ ദേവികൾക്കും ക്ഷേത്രങ്ങൾ പണിയിക്കുന്നതിനും ആ ദേവസ്വകാര്യങ്ങൾ അന്വേഷിച്ചു നടത്തുന്നതിനും മറ്റുമായി ആചാര്യ സ്വാമികൾ അവിടെ കൂടിയിരുന്ന നമ്പൂതിരിമാരിൽ മുപ്പത്താറുപേർക്ക് ഊരായ്മസ്ഥാനം കൊടുത്ത് അധികാരപ്പെടുത്തി. അവർ ആദ്യം തന്നെ സ്വയംഭൂവായ ദേവിക്കു ക്ഷേത്രം പണികഴിച്ച് അതിനു "മേലേക്കാവ്" എന്നു പേരിട്ടു. എല്ലാംകൊണ്ടും അതു മേലേതന്നെയായിരുന്നതുകൊണ്ട് അ പേരു യഥാർത്ഥംതന്നെയായിത്തീർന്നു. ആ ക്ഷേത്രത്തോടു ചേർത്തു തന്നെ ദുർഗ്ഗാദേവിക്കും ക്ഷേത്രം പണികഴിപ്പിക്കുകയും അതിനു "കീഴേ ക്കാവ്" എന്നു പേരിടുകയും ചെയ്തു. അവിടെ സദ്യകൾ നടത്തുന്നതിൻ ഒരു ഊട്ടുപുരയും ക്ഷേത്രത്തിലെ ഉപയോഗത്തിനും മറ്റുമായി ഒരു കിണറും ഉണ്ടാക്കിച്ചു.

ഇവിടെ ഇങ്ങനെയുണ്ടായ ക്ഷേത്രങ്ങൾക്കെല്ലാം കണ്ണേങ്കാവ്, മേലേക്കാവ്, കീഴേക്കാവ് മുതലായി പ്രത്യേകം പ്രത്യേകം ഓരോ പേരു കളും സിദ്ധിച്ചിട്ടുണ്ട്. എങ്കിലും അവയെ എല്ലാംകൂടി പറയുമ്പോൾ മൂക്കോലക്ഷേത്രങ്ങൾ എന്നാണ് പറഞ്ഞു വരുന്നത്. ഈ ക്ഷേത്രങ്ങൾ സ്ഥാപിച്ച സ്ഥലം മൂന്നു ദിക്കുകളിൽനിന്ന് ഓരോ പെരുവഴികൾ വന്നു ചേരുന്ന ഒരു കവലയിൽ ആയിരുന്നു. അതിനാൽ ആ സ്ഥലത്തെ എല്ലാവരും "മുക്കവല" എന്നാണു പറഞ്ഞിരുന്നത്. അതിനാൽ ആ സ്ഥലത്തുണ്ടായിരുന്ന ക്ഷേത്രങ്ങളെ മുക്കവലക്ഷേത്രങ്ങളെന്നും പറഞ്ഞിരുന്നു. കാലക്രമേണ മുക്കവല മുക്കോലയായിത്തീർന്നു. അതിനെ സംസ്കൃതപണ്ഡിതന്മാർ പരിഷ്കരിച്ച് "മുക്തിസ്ഥലം" എന്നാക്കി പ്രയോഗിച്ചുതുടങ്ങി.

അവിടെയുള്ള ക്ഷേത്രങ്ങിളിൽ പ്രാധാന്യം മേലേക്കാവിനാണെന്നു മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. എന്നാൽ കണ്ണേങ്കാവിനും ഒട്ടും പ്രാധാന്യക്കുറവില്ല. മേലേക്കാവിൽ ആരെങ്കിലും എന്തെങ്കിലും വഴിപാടു നടത്തിയാൽ അതുപോലെതന്നെ കണ്ണേങ്കാവിലും നടത്തണം. അങ്ങനെ

ചെയ്യാതിരുന്നാൽ ആ ദേവിയുടെ (ഭദ്രകാളിയുടെ) വിരോധവും തന്നിമിത്തം പല അനർത്ഥങ്ങളും ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല. ഇത് ഇപ്പോഴും കണ്ടുവരുന്ന ഒരു സംഗതിയാണ്. മേലേക്കാവിൽ ഭഗവതിക്കു രണ്ടുനേരവും പതിവുള്ള വെള്ളനിവേദ്യം ശ്രീകോവിലിന്റെ തൃപ്പടിയിന്മേൽവെച്ച് ഇങ്ങോട്ടുംകൂടി പ്രാണാഹുതി ചെയ്യുക ഇപ്പോഴും പതിവുണ്ട്.

ഈ ഭദ്രകാളിക്ക് അമ്പലംപണിയും കലശവും കഴിച്ചു പതിവായി പൂജ തുടങ്ങിയപ്പോൾ ആ ദേവിയുടെ ശക്തിയും ചൈതന്യവും അവിടെ ക്രമത്തിലധികം വർദ്ധിക്കുകയും ദേവിക്കു "ഭയങ്കരി" എന്നുള്ള പേരു യഥാർത്ഥമായിത്തീരുകയും ചെയ്തു. പകൽസമയത്തുപോലും അതിലേ സഞ്ചരിക്കുന്നതിനു ജനങ്ങൾക്കു വലിയ ഭയമായിത്തീർന്നു. രാത്രികാല ങ്ങളിലെ കഥ പറയാനുമില്ല. രാത്രികാലങ്ങളിൽ അവിടെ ചെല്ലുകയോ അതിലേ കടന്നുപോവുകയോ ചെയ്താൽ ആ ദേവിയുടെ ഭൂതഗണങ്ങളോ ദേവിതന്നെയോ പിടിച്ചുതിന്നുകയോ ചീന്തി ചോരകുടിക്കുകയോ ചെയ്യു മെന്നായിരുന്നു ജനങ്ങളുടെ വിചാരം. അങ്ങനെ വിചാരിക്കുവാൻ തക്കവണ്ണം ചില സംഗതികൾ അക്കാലത്ത് അവിടെ ഉണ്ടായിട്ടുണ്ട്. വൃശ്ചികമാസം ഒന്നാംതിയതി മുതൽ പതിവുള്ള പാട്ടുതന്നെ ഏഴരനാഴിക രാച്ചെല്ലുന്നതിനുമുമ്പു കഴിച്ചുകൂട്ടി നടയുമടച്ചുപൂട്ടി എല്ലാവരും അവിടെ നിന്നു പോവുകയായിരുന്നു ആദ്യകാലത്തെ പതിവ്. കുറച്ചു കഴിഞ്ഞ പ്പോൾ അതും നിവൃത്തിയില്ലാതായി. സന്ധ്യയായാൽ പിന്നെ ആരും അവിടെച്ചെല്ലാതെയായിത്തീർന്നു. പിന്നെ പാട്ടും മറ്റും നടത്തുന്നതെങ്ങനെ യാണ്? ഇത്രയുമായപ്പോൾ തമ്പ്രാക്കളും തന്ത്രിയായ ചെന്നാസു നമ്പൂരിയും മറ്റേനകം യോഗ്യന്മാരുംകൂടി ആലോചിച്ച് ഇവിടെ വേദാർഹ ന്മാരായ ബ്രാഹ്മണരുടെ ശാന്തി വേണ്ടെന്നു വെച്ചാൽ ദേവിയുടെ ശക്തിയും ചൈതന്യവും ക്ഷയിക്കും. അപ്പോൾ ജനങ്ങളുടെ ഭയവും കുറയും. ക്ഷേത്രകാര്യങ്ങളെല്ലാം രാത്രിയിലും പകലും ഇഷ്ടംപോലെ നിർഭയം നടത്താറാവുകയും ചെയ്യും എന്നു നിശ്ചയിക്കുകയും അന്നുതന്നെ അവിടെ ശാന്തിക്ക് ഒരിളയതിനെ നിയമിക്കുകയും ക്ഷേത്രകാര്യങ്ങളെല്ലാം അന്വേഷിച്ച് നടത്തുന്നതിന് ആ ഇളയതിനെ അധികാരപ്പെടുത്തുകയും അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ ഭഗവതിയുടെ ശക്തിയും ജനങ്ങളുടെ ഭയവും കുറഞ്ഞ് സാമാന്യം പോലെ ആവുകയും ആ

ക്ഷേത്രസന്നിധിയിൽ അഹോരാത്രം എല്ലാവരും നിർഭയം സഞ്ചരിച്ചു തുടങ്ങുകയും ചെയ്തു. പിന്നെയും തമ്പ്രാക്കൾ മാസംതോറും അവിടെ ചെന്നു ദർശനം നടത്തുക പതിവായിരുന്നു.

അനന്തരം ഏതാനും കൊല്ലങ്ങൾ കഴിഞ്ഞതിന്റെ ശേഷം ഒരിക്കൽ തമ്പ്രാക്കൾ ദർശനത്തിനായി അവിടെ ചെന്നപ്പോൾ അമ്പലത്തിൽ ചില നമ്പൂരിമാർ ജപിച്ചുകൊണ്ടിരിക്കുന്നുണ്ടായിരുന്നു. അവർ തമ്പ്രാക്കളെ കണ്ടിട്ടു പതിവുപോലെ എണീക്കുകയോ ബഹുമാനിക്കുകയോ ചെയ്തില്ല. അവരുടെ ധിക്കാരം തമ്പ്രാക്കൾക്ക് ഒട്ടും രസിച്ചില്ല. മലയാളബ്രാഹ്മണരിൽ പ്രാധാന്യം തമ്പ്രാക്കൾക്കായതുകൊണ്ട് അദ്ദേഹത്തെക്കണ്ടാൽ എല്ലാവരും ബഹുമാനിക്കണമെന്നായിരുന്നു തമ്പ്രാക്കളുടെ വിചാരം. അങ്ങനെ എല്ലാവരും ചെയ്ക പതിവുമായിരുന്നു. അവിടെ ഇരുന്നിരുന്ന നമ്പൂരിമാർ ക്ഷേത്രത്തിലെ ഊരായ്മക്കാരായിരുന്നു. അതിനാൽ അവിടെ അധികാരം തങ്ങൾക്കാണെന്നും തമ്പ്രാക്കൾക്കൊന്നുമില്ലെന്നും വിചാരിച്ചായിരിക്കാം അവർ തമ്പ്രാക്കളെ ബഹുമാനിക്കാഞ്ഞത്. ഏതെങ്കിലും തമ്പ്രാക്കളും കൂടെയുണ്ടായിരുന്ന തന്ത്രി ചെന്നാസ്സുനമ്പൂരി മുതലായവരും മുഷിഞ്ഞ് അവിടെനിന്ന് ഇറങ്ങിപ്പോയി. അതിൽപിന്നെ തമ്പ്രാക്കളും ചെന്നാസ്സു നമ്പൂരിയും അവിടെപ്പോകാറില്ല. തമ്പ്രാക്കൾ അങ്ങോട്ടു ചെല്ലാതായതു കണ്ണങ്കാവുക്ഷേത്രത്തിലെ ശാന്തിക്കും കാര്യവിചാരത്തിനായി നിയമിക്ക പ്പെട്ട ഇളയതിനു നല്ല തരമായിത്തീർന്നു. കാലക്രമേണ ഇളയത് ആ ക്ഷേത്രം സ്വന്തമാക്കി ഭരിച്ചുതുടങ്ങി. ഇപ്പോഴും അത് അങ്ങനെതന്നെ യാണിരിക്കുന്നത്.

കിഴക്കെക്കാവെന്നു പറയപ്പെടുന്ന ദുർഗ്ഗാക്ഷേത്രത്തിനു കാലപ്പഴക്കം കൊണ്ടു കേടുസംഭവിച്ചപ്പോൾ അതിന്റെ ജീർണ്ണോദ്ധാരണവും അവിടെ ബിംബം മാറി പ്രതിഷ്ഠയും കലശവും മറ്റും നടത്തിച്ചത് ഒരു ഏറാൾപ്പാടു തമ്പുരാനാണ്. അതിനെപ്പറ്റി ഒരു ശ്ലോകം അവിടെ കാണുന്നതു താഴെ ചേർക്കുന്നു.

"ശുദ്ധോഭാവർദ്ധിസിദ്ധ്യാ കലിമലരഹിതോ
ഗാബ്ധിനേതുഃ കനീയാൻ
രാജാ കൃത്വാ നവീനം പുരമതിരുചിരം
മുക്തിഗേഹാംബികായാഃ

ബിംബം തത്ര പ്രതിഷ്ഠാപ്യ ച വസനസുവ-
ർണ്ണാന്നദാനൈര്യഥാർഹം
വർണ്ണാൻ സന്തർപ്യ സർവ്വാനപി വിധിവദഥാ-
കാരയച്ചാഭിഷേകം."

ഈ ശ്ലോകത്തിന്റെ ആദ്യപാദത്തിൽത്തന്നെ "ശുദ്ധോഭാവർദ്ധി സിദ്ധ്യാ" എന്നുള്ളതുകൊണ്ടു കാണിച്ചിരിക്കുന്നതു തദ്ദിനകലിസംഖ്യയാ ണെന്നുള്ളതു സ്പഷ്ടമാണല്ലോ. ഇനി സർവ്വപ്രധാനമായ മേലെക്കാവിനെ ക്കുറിച്ചുകൂടി സ്വല്പം പറയാം.

അവിടെ ദേവിക്കു പതിവായി കാലത്തെയുള്ള മലർനിവേദ്യത്തിനു മലർ അന്നന്നു വറുത്തതെ പാടുള്ളൂ. ഇതുകൂടാതെ രണ്ടുനേരവും വെച്ചുനിവേദ്യവും പതിവുണ്ട്. നിവേദ്യം ചെയ്യുന്നതു ഓട്ടുപാത്രത്തില ല്ലാതെ പാടില്ല. ഇവിടെ രണ്ടു നേരവും നിവേദ്യം മാത്രമെ ഉള്ളൂ. പൂജ പതിവില്ല. പൂജ ആണ്ടുതോറും വൃശ്ചിക മാസത്തിൽ കാർത്തികനാൾ മാത്രമേയുള്ളു. അതിന് ഒരിക്കലും മുടക്കമില്ല. ആ പൂജ കഴിക്കുന്നത് അവിടത്തെ തന്ത്രിയായ അണിമംഗലത്തു നമ്പൂരിയാണ്. അവിടത്തെ പൂജാക്രമം ആ ഇല്ലക്കാർക്കല്ലാതെ മറ്റാർക്കും അറിഞ്ഞുകൂടാ. അത് അവർ അന്യന്മാരെ ഗ്രഹിപ്പിക്കുകയുമില്ല. കാർത്തികനാൾ പൂജയ്ക്കു തന്ത്രിയെ ക്ഷണിക്കാറില്ല. പതിവായതുകൊണ്ട് അവർ കാലേകൂട്ടി വന്നുകൊള്ളും അതിന് അവർ ഇതുവരെ മുടക്കം വരുത്തിയിട്ടില്ല. വൃശ്ചികമാസത്തിൽ കാർത്തിക ഇവിടെ ഒരു മഹോത്സവമായിട്ടാണ് കൊണ്ടാടിവരുന്നത്. അന്നത്തെ വിളക്ക്, മാല, സദ്യ മുതലായവയ്ക്കെല്ലാമുള്ള ചെലവുകൾ വഹിക്കുന്നതു സാമൂതിരിപ്പാടുതമ്പുരാനാണ്.

ഇവിടെ തന്ത്രിക്കല്ലാതെ പൂജ കഴിക്കാൻ പാടില്ലെന്നു മാത്രമല്ല, ശുകപുരഗ്രാമത്തിലുൾപ്പെട്ട നമ്പൂരിമാർക്കു ശാന്തിയും പാടില്ല. ഇവിടെ ശാന്തിക്കും കഴകത്തിനും ദേവസ്വത്തിൽനിന്നും പ്രതിഫലമൊന്നും കൊടുക്കാറില്ല. വഴിപാടുകൾ വരുന്നതുകൊണ്ട് ഇവിടെ ശാന്തിക്കാരനും കഴകക്കാരനും ധാരാളം സമ്പാദ്യമുണ്ടാകും. അതുകൊണ്ട് ഇവിടെ ശാന്തിക്കും കഴകത്തിനും ആളില്ലാതെ ഒരിക്കലും വരാറില്ല.

ആദ്യകാലത്ത് ഇവിടെ കിണറുണ്ടായിരുന്നില്ല. അഭിഷേകം, നിവേദ്യവെയ്പ് മുതലായവയ്ക്കെല്ലാം ആവശ്യമുള്ള വെള്ളം കീഴേക്കാവിൽനിന്നും കോരിക്കൊണ്ടുവന്നാണ് നടത്തിയിരുന്നത്. ഒരിക്കൽ അവിടെ ശാന്തി നടത്തിയിരുന്നതു വൃദ്ധനും ശുദ്ധഹൃദയനുമായ ഒരു നമ്പൂരിയായിരുന്നു. ഒരു ദിവസം രാത്രിയിൽ പതിവുള്ള ആവശ്യങ്ങളെല്ലാം കഴിഞ്ഞിട്ടു പിന്നെയും കുറച്ചുകൂടി വെള്ളം കൊണ്ടുവരേണ്ടതായ എന്തോ ആവശ്യം നേരിട്ടു. രാത്രിയിൽപ്പോയി വെള്ളം കോരിക്കൊണ്ടുവരാനുള്ള ബുദ്ധിമുട്ടു വിചാരിച്ചിട്ടും ക്ഷീണം കൊണ്ടും ആ വൃദ്ധബ്രാഹ്മണനു സാമാന്യത്തിലധികം സങ്കടവും ദേഷ്യവുമുണ്ടായി. എങ്കിലും കാര്യം നടക്കണമല്ലോ എന്നു വിചാരിച്ച് ഒരു ചെപ്പുകുടവുമെടുത്തുകൊണ്ട് പുറപ്പെട്ട് ഇറങ്ങിയ ഉടനെ കാൽ ഒരു കല്ലിന്മേൽ മുട്ടി. മുമ്പേതന്നെ സങ്കടപ്പെട്ടുകൊണ്ടിരുന്ന ആ ശുദ്ധാത്മാവിന് ഇതിന്റെ വേദനയുംകൂടിയായ പ്പോൾ ദേഷ്യം സഹിക്കവയ്യാതാവുകയാൽ ചെപ്പുകുടം വലിച്ചെറിഞ്ഞിട്ട് അത്താഴമൊന്നും കഴിക്കാതെ പോയി കിടന്നുറങ്ങി. പിറ്റേദിവസം കാലത്ത് ആ ചെപ്പുകുടം ചെന്നു വീണ സ്ഥലത്ത് ഒരൊന്നാന്തരം കിണർ കാണപ്പെട്ടു. അതു കുഴിച്ചെടുത്ത മണ്ണ് അവിടെയെങ്ങും കാണ്മാനില്ലാ യിരുന്നു. അവിടെനിന്ന് അരനാഴിക അകലെ ഒരു പാടത്തു തലേദിവസ മില്ലാതെയിരുന്ന ഒരു മൺകുന്നു പിറ്റെദിവസം കാലത്തു കാണപ്പെടുകയും ചെയ്തു. ഈ കിണറു കുഴിച്ചത് ഭഗവതിയുടെ ഭൂതഗണങ്ങളാണെന്നാണ് പറയുന്നത്. ഭക്തവത്സലയായ ദേവിക്കു ഭക്തനും, അശക്തനും, ശുദ്ധനു മായ ആ ബ്രാഹ്മണനെക്കുറിച്ചു ദയയുണ്ടായിട്ട് അവിടുന്ന് ഇങ്ങനെ തന്റെ ഭൂതഗണങ്ങളെക്കൊണ്ടു ചെയ്യിച്ചതായിരിക്കും. മേൽക്കാവിൽഭഗവതി സകലാഭീഷ്ടപ്രദായിനിയും ഭക്തപ്രിയയുമാണെന്നുള്ളതു പ്രസിദ്ധമാ ണല്ലോ. അവിടെച്ചെന്നു ഭക്തിപൂർവ്വം ഭജിച്ചു പ്രാർത്ഥിച്ചാൽ സന്തതിയോ, സമ്പത്തോ, സംഗീതമോ, സാഹിത്യമോ എന്തുവേണമെങ്കിലുമുണ്ടാകും. വിശേഷിച്ചു കവിത്വമുണ്ടാകുന്നതിന് ഈ ദേവിയെ ഭജിക്കുന്നതുപോലെ സുഗമമായ മാർഗ്ഗം വേറെ യാതൊന്നുമില്ല. അതിനാൽ സ്ഥലത്തെ "ദക്ഷിണമൂകാംബി" എന്നുതന്നെ ചിലർ പറയാറുണ്ട്.

ഉദ്ദണ്ഡശാസ്ത്രികൾ കേരളത്തിൽ വന്നതിന്റെശേഷം പല ക്ഷേത്രങ്ങൾ സന്ദർശിച്ചു. ഒരിടത്തു ചെന്നിട്ടും അദ്ദേഹത്തിന്റെ മനസ്സിൽ ഭക്തി തോന്നിയില്ല. അതിനാലദ്ദേഹം ഒരിടത്തും ദർശനം കഴിച്ചില്ല.

മേലേക്കാവിൽച്ചെന്നു നോക്കിയപ്പോൾ അദ്ദേഹത്തിനു വളരെ ഭക്തി തോന്നുകയാൽ അദ്ദേഹം അമ്പലത്തിനകത്തുകടന്നു ദേവിയെ വന്ദിച്ചു. അപ്പോൾ ഒരു ശ്ലോകമുണ്ടാക്കിച്ചൊല്ലിയാണ് അദ്ദേഹം വന്ദിച്ചത്. അതിന്റെ പൂർവ്വാർദ്ധമായ

"സംഭരിതഭൂരികൃപമംബ! ശുഭമംഗം
ശുംഭതു ചിരന്തനമിദം തവ മദന്തഃ"

എന്നീ രണ്ടു പദം ചൊല്ലിക്കഴിഞ്ഞിട്ടു ശേഷം തോന്നാൻ ശാസ്ത്രികൾക്കു സ്വല്പം താമസം വന്നു. അപ്പോൾ നടയിൽ ഇടയ്ക്ക കൊട്ടിക്കൊണ്ടുനിന്നിരുന്ന മാരാർ ആ പൂർവ്വാർദ്ധത്തിന്റെ ഉത്തരാർദ്ധമായി

"ജഭരിപുകുംഭിവരകുംഭയുഗഡംഭ
സ്തംഭികുചകുംഭപരിരംഭപരശംഭുഃ"

എന്നു ചൊല്ലി. അതുകേട്ടു ശാസ്ത്രികൾ സന്തോഷാത്ഭുതഭരിതനായി "നീ താൻ കവിമല്ലൻ" എന്നു പറഞ്ഞു. പണ്ഡിതാഗ്രേസരനും മഹാകവിയുമായിരുന്ന ഉദ്ദണ്ഡശാസ്ത്രികളുടെ അഭിനന്ദനത്തിനു പാത്രീഭവിക്കുവാൻ തക്കവണ്ണമുള്ള കവിത്വം ആ മാരാർക്കു സിദ്ധിച്ചത് ഈ ദേവീയെ സേവിച്ചിട്ടുമാത്രമായിരുന്നു.

ജ്ഞാനപ്പാന മുതലായ കൃതികളുടെ നിർമ്മാതാവായ പൂന്താനത്തു നമ്പൂരിക്കു കവിതാവാസനയുണ്ടായതും ഈ ദേവിയെ സേവിച്ചിട്ടുതന്നെയായിരുന്നു. പൂന്താനത്തു നമ്പൂരി അദ്ദേഹത്തിന്റെ കവിത ഗുരുവായൂർ ക്ഷേത്രത്തിൽ ഭജിച്ചുകൊണ്ടിരുന്ന മേൽപ്പത്തൂർ നാരായണഭട്ടതിരിയെ കേൾപ്പിച്ചപ്പോൾ ഭട്ടതിരി "വിഭക്തി കുറവാണ്" എന്നു പറഞ്ഞുവെന്നും ഭട്ടതിരി അങ്ങനെ പറഞ്ഞതിനാൽ ഇനി തന്റെ കവിതയെ ആരും ആദരിക്കുകയില്ലെന്നു വിചാരിച്ചു പൂന്താനത്ത് നമ്പൂരി വിഷാദത്തോടുകൂടി അവിടെനിന്ന് ഇറങ്ങിപ്പോയപ്പോൾ "വിഭക്തി കുറവാണെങ്കിലും ഭക്തി ഭട്ടതിരിക്കുള്ളതിലധികം പൂന്താനത്തിനുണ്ട്" എന്നു ഗുരുവായൂരപ്പൻ അരുളിച്ചെയ്തതു കേട്ടു ഭട്ടതിരി പശ്ചാത്താപത്തോടുകൂടി പൂന്താനത്തു നമ്പൂരിയുടെ അടുക്കൽച്ചെന്നു സമാധാനം പറഞ്ഞ് അദ്ദേഹത്തെ സന്തോഷിപ്പിച്ചുവെന്നുമുള്ള ഐതിഹ്യം സുപ്രസിദ്ധമാണല്ലോ. എന്നാൽ ഭട്ടതിരിയുടെ ആപത്ത് അതുകൊണ്ടു തീർന്നില്ല. മേലേക്കാവിൽ

ഭഗവതിയുടെ പ്രധാനഭകതനായിരുന്നുവല്ലോ പൂന്താനത്തു നമ്പൂരി. അദ്ദേഹത്തിനു വിഭക്തിജ്ഞാനം ചുരുക്കമാണെന്നു പറഞ്ഞ് അധിക്ഷേപിച്ചത് ആ ദേവിക്കു രസിച്ചില്ല. ഭഗവതിയുടെ വിരോധം നിമിത്തം ഭട്ടതിരിക്ക് പല അനർത്ഥങ്ങൾ നേരിട്ടു. തൽപ്പരിഹാരാർത്ഥം ഭട്ടതിരി മേലേക്കാവിൽച്ചെന്നു മണ്ഡലഭജനം നടത്തി ദേവിയുടെ വിരോധം തീർത്തു സന്തോഷിപ്പിച്ചു. ഭട്ടതിരി ആ ഭജനകാലത്തുണ്ടാക്കിയതാണ് "ശ്രീപാദസപ്തതി" എന്ന സ്തോത്രകൃതി. അതിൽനിന്ന് ചില ശ്ലോകങ്ങൾ താഴെ പകർത്തുന്നു.

യത്സംവാഹനലോഭി ന ശശികലാചുഡസ്യ ഹസ്താംബുജ
സ്പർശനാപി ച ലോഹിതായതി മുഹു സ്ത്വൽപാദപങ്കേരുഹം
തേനൈവോദ്ധതകാസരാസുരശിര ശൃംഗാഗ്രസഞ്ചൂർണ്ണന
പ്രാചണ്ഡ്യം തദനുഷ്ഠിതം കില കഥം മുക്തിസ്ഥലസ്ഥശിവേ?

ത്വൽപാദം നിജമസ്തകേ ഘടയിതും കേ കേ നു ലോകേ ജനാഃ
കിം കിം നാരചയന്തി ദുശ്ചരതപശ്ചര്യാസപര്യാദികം
മന്യേ ധന്യതമം തു ദേവീ! മഹിഷം വൈരസ്ഥയൈവ ത്വയാ
യന്മൂർദ്ധനി സ്വയമേവ പാതകഹരം പാദാംബുജം പാതിതം.

ത്വൽപാദാഞ്ചലരൂപകൽപലതികാ ബാലപ്രവാളദ്വയം
യേ താവൽ കലയന്തി ജാതു ശിരസാ നമ്രേണ കമ്രോജ്ജ്വലം
തേഷാമേവ ഹി ദേവീ! നന്ദനവനക്രീഡാസു ലഭ്യം പുനഃ
സ്വർവ്വല്ലീതരുണപ്രവാളഭരണം സേവാനുരൂപം ഫലം.

ഘോരം പാദസഹസ്രകം പ്രകടയന്നാശാസു ഭാസാംപതിർ
ദ്ധ്വാന്തന്നോ പുനരാന്തരം ശമയിതും ശക്നോതി ശൈലാത്മജേ?
ത്വൽപാദദ്വിതയേന കോമളതരേണാനേനനചേതഃസ്പൃശാ
ജന്തൂനാം ബഹിരന്തരന്ധതമസം കൃന്തസ്യനന്തംശിവേ!

ഭട്ടതിരി മേലേക്കാവിൽപ്പോയി മണ്ഡലഭജനം നടത്തിയതും ശ്രീപാദസപ്തതിയുണ്ടാക്കിയതും ഗുരുവായൂർ ഭജനത്തിടയ്ക്കായിരുന്നു. അതിനാൽ മേലേക്കാവിലെ ഭജനം കഴിഞ്ഞതിന്റെ ശേഷം അദ്ദേഹം വീണ്ടും ഗുരുവായൂർതന്നെ ചെന്നു ഭജിച്ചുകൊണ്ടു താമസിച്ചു. അതിനിടയ്ക്ക് ഒരു ദിവസം ഗുരുവായൂരപ്പൻ ഭട്ടതിരിയോട് "ഒടുക്കം മുക്തി ലഭിക്കുന്നതിനും

"മുക്തിസ്ഥലത്തു" തന്നെ പോവുകയാണ് നല്ലത്" എന്നരുളിച്ചെയ്യുകയാൽ ഭട്ടതിരി ഗുരുവായൂർ ക്ഷേത്രത്തിലെ ഭജനം മതിയാക്കിയതിന്റെ ശേഷം അജീവനാന്തം മേലേക്കാവിൽ തിങ്കൾഭജനം നടത്തുകയും ഒടുക്കം അവിടെവച്ചുതന്നെ ചരമഗതിയെ പ്രാപിക്കുകയും ചെയ്തുവെന്നാണ് കേൾവി.

ഭാഗവതോത്തമനും ഭാഗവതപാരായണനുമായിരുന്ന കൂടല്ലൂർ കുഞ്ഞിക്കാവു നമ്പൂരിപ്പാട്ടിലേക്കു മേലേക്കാവിൽ ഭഗവതിയെക്കുറിച്ച് അളവറ്റ ഭക്തിയും വിശ്വാസവുമുണ്ടായിരുന്നു. അദ്ദേഹം ആണ്ടുതോറും നവരാത്രികാലത്ത് അവിടെച്ചെന്ന് ദേവിയെ ഭജിച്ചുകൊണ്ട് താമസിക്കുകയും മുടക്കംകൂടാതെ ഭാഗവതപാരായണം നടത്തുകയും പതിവായിരുന്നു. കൂടല്ലൂർ നമ്പൂരിപ്പാടു വന്നു ഭാഗവതപാരായണം തുടങ്ങിയിരിക്കുന്നു എന്നറിഞ്ഞാൽ എവിടെയായാലും അതു കേൾക്കുന്നതിന് അസംഖ്യമാളുകൾ വന്നുകൂടുകയും അവരെല്ലാവരും യഥാശക്തി കുറേശ്ശേ പണം നമ്പൂരിപ്പാട്ടിലെ മുമ്പിൽവെച്ചു വന്ദിക്കുകയും പതിവായിരുന്നു. അങ്ങനെ വരുന്ന പണമൊന്നും നമ്പൂരിപ്പാടെടുത്തു സമ്പാദിക്കുക പതിവില്ല. എവിടെയായാലും അതതു സ്ഥലങ്ങളിൽ ആ പണം മുഴുവനും ഈശ്വരാർത്ഥമായി ചെലവു ചെയ്യുകയാണ് പതിവ്. അവിടെ വച്ചുണ്ടായ പണം ശേഖരിച്ചുവെച്ചു ക്ഷേത്രത്തിനു ജീർണ്ണോദ്ധാരണം ചെയ്യിക്കുകയും ചെമ്പുപലക അടിപ്പിക്കുകയും ചെയ്തു. പിന്നെ നവരാത്രികാലത്തു അവിടെക്കൂടുന്ന ബ്രാഹ്മണർക്കു പതിവായി അത്താഴം കൊടുക്കുന്നതിലേക്കായി ആയിരമുറുപ്പിക ദേവസ്വത്തിൽ ഏൽപ്പിക്കുകയും ചെയ്തു.

മേലേക്കാവിലെ പ്രധാന വഴിപാടു മണ്ഡലക്കാലത്തു വാരം കഴിക്കുകയാണ്. അതു ചുരുക്കത്തിലായാൽപ്പോര. ആയിരം നേന്ത്രപ്പഴം കൊണ്ടു പ്രഥമനും, വലിയ പപ്പടം, പഞ്ചസാര, ശർക്കരപുരട്ടിയുപ്പേരി മുതലായ വിഭവങ്ങളും വേണം. ഓരോ കാര്യങ്ങൾ സാധിക്കുന്നതിനായി ഈ വഴിപാടു പലരും നടത്താറുണ്ട്. എങ്കിലും കൊല്ലത്തിൽ നാലഞ്ചു വാരത്തിലധികം ഉണ്ടാകാറില്ല. ആയിരം പഴംകൊണ്ടു പ്രഥമനുള്ള വാരം നടത്തുന്ന ദിവസം ദേവിക്കു പതിനെട്ടു പറ അരി വെച്ചു വെള്ള നിവേദ്യം വേണം. അതിനാൽ ഈ വഴിപാടു ഒരു വിധം ധനികന്മാർക്കല്ലാതെ നടത്തിവാൻ സാധിക്കുകയില്ല. വാരമില്ലാത്ത ദിവസങ്ങളിൽ അവിടെ

ബ്രാഹ്മണർക്ക് അത്താഴത്തിനു മാർഗ്ഗമൊന്നുമില്ലായിരുന്നു. അതിനാലാണു കൂടല്ലൂർ നമ്പൂരിപ്പാട് അത്താഴത്തിനു വകവെച്ചുകൊടുത്തത്.

ഇവിടെ "കെട്ടുമാല" എന്നൊരു വഴിപാടും പതിവുണ്ടായിരുന്നു. ഓരോ കാര്യങ്ങൾ സാധിക്കുന്നതിനായി ഇതു പലരും പ്രാർത്ഥിക്കുകയും കാര്യങ്ങൾ സാധിക്കുകയും വഴിപാടു നടത്തുകയും ചെയ്തിരുന്നു. എന്നാൽ ഭക്തിയോടുകൂടിയല്ലാതെ ഊറ്റം കാണിക്കുന്നതിനായി വഴിപാടു നടത്തുക ദേവിക്കു ഒട്ടും ഇഷ്ടമില്ല. അങ്ങനെ നടത്തുന്ന വഴിപാടുകൾ അവിടെ ഒരിക്കലും ശരിയായി നടക്കാറുമില്ല. ആ വഴിപാടിന്റെ സ്വഭാവ മെങ്ങനെയെന്നാൽ, ക്ഷേത്രത്തിനകത്തും പുറത്തും ക്ഷേത്രപറമ്പിലുള്ള വൃക്ഷത്തിന്മേൽപ്പോലും നിറച്ചു മാലകൾ ചാർത്തുകയും വിളക്കുകൾ വെയ്ക്കുകയും കീഴേക്കാവിൽവെച്ചു കേമമായി സദ്യ നടത്തുകയുമാണ്. ഒരിക്കൽ കുതിരവട്ടത്തു നായരുടെ ഭവനത്തിലെ മൂത്ത നേത്യാര് ഇവിടെ ഒരു കെട്ടുമാല കഴിക്കുകയുണ്ടായി. അതു തന്റെ ധനശക്തിയും പ്രഭാവ വും കാണിക്കാൻകൂടിയായിരുന്നു. നേത്യാരു നേരത്തെ തൊഴാനായിട്ടു ക്ഷേത്രത്തിൽ ചെന്നപ്പോൾത്തന്നെ വഴിപാടു നടത്താൻ ചുമതലക്കാരായ ക്ഷേത്രസംബന്ധികളോടും മറ്റും "പണം എത്രയായാലും വിരോധമില്ല, കെട്ടുമാല ഇടിപൊടിയാകണം" എന്നുപറഞ്ഞു പ്രത്യേകം ചട്ടംകെട്ടി. നേരം സന്ധ്യയാകാറായപ്പോൾ മുതൽ രാത്രി മുഴുവനും അതികലശലാ യിട്ടുള്ള ഇടിയും മഴയും കാറ്റുമുണ്ടായിരുന്നതിനാൽ അന്നു സാമാന്യം പോലെ വിളക്കുവെയ്ക്കുന്നതിനും മാല ചാർത്തുന്നതിനും മറ്റും സാധിച്ചില്ല. അഹമ്മതിയോടുകൂടി അവിടെ വരുന്നവർക്കെല്ലാം ഇച്ഛാഭംഗത്തോടുകൂടി യല്ലാതെ മടങ്ങിപ്പോകാൻ ഒരിക്കലും സാധിക്കാറില്ല.

മേലേക്കാവിൽ ഭഗവതിക്കു വിശേഷദിവസങ്ങളിൽ അരയ്ക്കു മേല്പോട്ടു ചന്ദനം ചാർത്തുക പതിവുണ്ട്. അത് ഓരോരുത്തരുടെ വഴിപാടായിട്ടാണ് പതിവ്. അവിടെ ചാർത്താൻ അനവധി തിരുവാഭരണ ങ്ങളും വഴിപാടായിത്തന്നെ വരും. അവിടെ ക്ഷേത്രത്തിൽ അശുദ്ധി ബാധിച്ചാൽ പുണ്യാഹം പതിവില്ല. പൂവും മാലയുമെല്ലാമെടുത്തു പുറത്തിട്ടു വെള്ളമൊഴിച്ചു ബിംബം കഴുകുക മാത്രമെ പതിവുള്ളു. പൂവും മാലയുമെടുത്തു പുറത്തിടുന്നതിനോടുകൂടി തിരുവാഭരണങ്ങളുമെടുത്തു പുറത്തിടും. ആ തിരുവാഭരണങ്ങളെല്ലാം കിഴക്കേക്കാവിലേയ്ക്കെടുത്തു മുതൽക്കൂട്ടി അവിടെ സൂക്ഷിക്കും. അങ്ങനെയാണ് പതിവ്.

അവിടെ ശ്രീകോവിലിനകത്തു ബിംബത്തിന്റെ മുമ്പിൽ തറയിൽ ഒരു ദ്വാരമുണ്ട്. അത് എപ്പോഴും ഒരു പലകകൊണ്ട് അടച്ചിരിക്കും. ആവശ്യംപോലെ ആ പലക മാറ്റി ആ ദ്വാരത്തിൽ കൈയിട്ടു നോക്കിയാൽ ഒരു മാതിരി കല്ലു കിട്ടും. അതിനു "മുക്കോലക്കല്ല്" എന്നാണു പേരു പറഞ്ഞുവരുന്നത്. ആ കല്ലു സ്വർണ്ണംകൊണ്ടോ വെള്ളികൊണ്ടോ കെട്ടിച്ചു ദേഹത്തിൽ ധരിച്ചാൽ ദുർദ്ദേവതമാരുടെ ഉപദ്രവവും മഹാരോഗങ്ങളും ഉണ്ടാവുകയില്ല. അതിനാൽ ആ കല്ലു വാങ്ങിക്കൊണ്ടുപോകാനായി അവിടെ അസംഖ്യമാളുകൾ വരുന്നുണ്ട്. ആവശ്യക്കാർ തലേദിവസംതന്നെ അവിടെച്ചെന്നു ശാന്തിക്കാരനെപ്പറഞ്ഞേൽപ്പിക്കണം. പിറ്റേദിവസം കാലത്തെ കുളിച്ച് അമ്പലത്തിൽച്ചെന്നു ദേവീദർശനവും യഥാശക്തി വഴിപാടും ശാന്തിക്കാരനു ദക്ഷിണയും കഴിച്ചാൽ ശാന്തിക്കാരൻ അടപ്പുപലക മാറ്റി ദ്വാരത്തിൽ കൈയിട്ടു കല്ലെടുത്തു കൊടുക്കും. ഈ കല്ലു കെട്ടിച്ച് സ്ത്രീകൾ കഴുത്തിലും പുരുഷന്മാർ അരയിലുമാണ് ധരിക്കുക പതിവ്.

"നമ്പൂരിമാർക്ക് ഊരായ്മയുള്ള ക്ഷേത്രത്തിലെ സ്വത്തുകളെല്ലാം വാരം കഴിച്ചും പൂരം ഘോഷിച്ചും തമ്മിത്തല്ലി വ്യവഹാരങ്ങൾ നടത്തിയും നശിപ്പിക്കുകയും ഒടുക്കം അവരും നശിക്കുകയുമാണ് പതിവ്" എന്നു ജനങ്ങളുടെ ഇടയിൽ ഒരു സംസാരവും വിശ്വാസവുമുള്ളതിനു മേലേക്കാവിലെ സ്ഥിതിയും ഒട്ടും വ്യത്യാസമായിരിക്കുന്നില്ല.

# 124. കുമാരമംഗലത്തു നമ്പൂരി

കുമാരമംഗലത്തു നമ്പൂരിയുടെ ഇല്ലം കോട്ടയം താലൂക്കിൽ വിജയപുരം പകുതിയിൽ പാറമ്പുഴ ദേശത്താണ്. ഈ ഇല്ലക്കാർ പണ്ടു മന്ത്രവാദത്തിലും മോടിവിദ്യയിലും അദ്വിതീയന്മാരും പ്രസിദ്ധന്മാരുമായിരുന്നു.

ഇപ്പോൾ തിരുവിതാംകൂർ എന്നു പറയുന്ന രാജ്യം പണ്ടൊരു കാലത്ത് വേണാട് (തൃപ്പാപ്പൂർ), ഓണാട് (കായംകുളം), ദേശിംഗനാട് അല്ലെങ്കിൽ ജയസിംഹനാട് (കൊല്ലം), ചെമ്പകശ്ശേരി (അമ്പലപ്പുഴ), തെക്കുംകൂർ, വടക്കുംകൂർ മുതലായി പല രാജ്യങ്ങളിലായിരുന്നല്ലോ. അങ്ങനെയിരിക്കെ ഒരു കാലത്ത് കായങ്കുളത്ത് രാജാവിന്റെ രാജ്യത്ത് കൃഷ്ണപുരം എന്ന ദേശത്ത് ഒരു യക്ഷിയുടെ ഉപദ്രവം വന്നുകൂടി. ആ യക്ഷി സർവ്വാംഗസുന്ദരിയായ ഒരു മനുഷ്യസ്ത്രീയുടെ വേഷം ധരിച്ചു കൊണ്ട് നാട്ടുവഴിയിൽ പോയി നില്ക്കും. ആ വഴിയിൽക്കൂടി പുരുഷന്മാരാരെങ്കിലും വന്നാൽ പുഞ്ചിരി തൂകിക്കൊണ്ട് അടുത്ത് ചെന്ന് "ഒരിക്കൽ മുറുക്കാൻ തരാമോ?"എന്നു ചോദിക്കും. ആ പുഞ്ചിരി കാണുമ്പോൾ മനുഷ്യരായിട്ടുള്ളവരുടെയൊക്കെ മനസ്സു മയങ്ങിപ്പോകും. മുറുക്കാൻ കൊടുത്തു കഴിയുമ്പോൾ "വരണം നമുക്ക് വീട്ടിലേക്ക് പോകാം; ഊണു കഴിഞ്ഞിട്ട് പോയാൽ മതി." എന്നു ക്ഷണിക്കും. അതിനെ ധിക്കരിച്ചു പോകാൻ ആർക്കും ധൈര്യമുണ്ടാകാറില്ല. മിക്കവരും വഴി നടന്നും വിശന്നും വളരെ ക്ഷീണിച്ചവരായിരിക്കും. അല്ലെങ്കിലും ആ മോഹനാംഗിയുടേ ക്ഷണത്തെ ഉപേക്ഷിച്ച് എങ്ങനെ പോകും? അതു മനുഷ്യരാൽ സാധ്യമല്ലായിരുന്നു. അതിനാൽ ക്ഷണിച്ചാലുടനെ സമ്മതിച്ച് എല്ലാവരും അവളുടെ കൂടെപ്പോകുക പതിവായിരുന്നു.

വഴിയിൽ നിന്നു കുറച്ചു ദൂരം പോയാൽ അക്കാലത്തു ജനവാസമില്ലാത്ത ഒരു വനപ്രദേശമുണ്ടായിരുന്നു. ആ കൊടുങ്കാട്ടിൽച്ചെല്ലുമ്പോൾ ആ സുന്ദരി വേഷം മാറി തന്റെ സ്വന്തം വേഷം ധരിക്കും. ഏറ്റവും ഭയങ്കരിയായ ആ യക്ഷിയുടെ വേഷം കാണുമ്പോൾ തന്നെ മനുഷ്യരെല്ലാം ബോധം കെട്ടു നിലത്തുവീഴും. ഉടനെ യക്ഷി അവരെപ്പിടിച്ചു ചീന്തി ചോര കുടിച്ചു കൊല്ലുകയും ചെയ്യും. ഇങ്ങനെയായിരുന്നു പതിവ്.

ഇങ്ങനെ കുറച്ചു കാലം കഴിഞ്ഞപ്പോൾ ഇത് പ്രസിദ്ധമായിത്തീരുകയും ആ യക്ഷിയെക്കുറിച്ചുള്ള ഭയം നിമിത്തം ആ വഴിയിൽക്കൂടി ആരും നടക്കാതെയാവുകയും ചെയ്തു. അപ്പോൾ യക്ഷി രാജ്യവാസികളെത്തന്നെ ഉപദ്രവിച്ചു തുടങ്ങി. ആതിനാൽ അവിടെ ആർക്കും പുറത്തിറങ്ങി സഞ്ചരിക്കാൻ നിവൃത്ഥിയില്ല്ലാതെയായിത്തീർന്നു. അതറിഞ്ഞ് കായങ്കുളത്തു രാജാവ് ഈ യക്ഷിയെ അവിടെനിന്ന് ഓടിച്ചുവിടുന്നതിനായി അനേകം മന്ത്രവാദികളെ അവിടെ വരുത്തിൽ അവരെല്ലാവരും പടിച്ച വിദ്യകളെല്ലാം പ്രയോഗിച്ച് നോക്കീട്ടും യാതൊരു ഫലവുമുണ്ടായില്ലെന്ന് മാത്രമല്ല, ആ യക്ഷി ചില മന്ത്രവാദികളുടെ കഥ കഴിക്കുകയും കൂടീ ചെയ്തു. അതിനാൽ കായങ്കുളത്തു രാജാവ് ഏറ്റവും വിഷണ്ണനായും തീർന്നു.

അങ്ങനെയ്യിരുന്നപ്പോൾ തെക്കുംകൂർ രാജാവിന്റെ രാജ്യത്ത് പാറമ്പുഴ എന്ന ദേശത്ത് "കുമാരമംഗലം" എന്ന് ഇല്ലപ്പേരായിട്ട് ഒരു നമ്പൂരിയുണ്ടെന്നും അദ്ദേഹം വലിയ മാന്ത്രികനാണെന്നും അദ്ദേഹത്തെ വരുത്തിയാൽ ഈ യക്ഷിയെ നിഷ്പ്രയാസം ഇവിടെ നിന്ന് ഓടിച്ചുകളയുമെന്നും ആരോ കായംകുളത്ത് രാജാവിനെ ഗ്രഹിപ്പിച്ചു. ഉടനെ കായങ്കുളത്തു രാജാവ് ആ നമ്പൂരിയെ അങ്ങോട്ട് പറഞ്ഞയച്ചാൽ കൊള്ളാമെന്ന് തെക്കുംകൂർ രാജാവിന്റെ പേർക്ക് എഴുതിയയക്കുകയും തെക്കുംകൂർ രാജാവ് നമ്പൂരിയെ അവിടെപ്പറഞ്ഞയക്കുകയും ചെയ്തു. നമ്പൂരി കായങ്കുളത്തെത്തി രാജാവിനെ കണ്ടപ്പോൾ സംഗതികളെല്ലാം രാജാവു നമ്പൂരിയെ ഗ്രഹിപ്പിച്ചു. നമ്പൂരി കുളിയും ഊണും കഴിച്ചതിന്റെ ശേഷം കൃഷ്ണപുരത്തേക്കു പോയി. അദ്ദേഹം ഒരു വഴിപോക്കന്റെ ഭാവത്തിൽ വഴിയിൽ കൂടി പോയപ്പോൾ പതിവു പോലെ മനുഷ്യസ്ത്രീയുടെ വേഷം ധരിച്ചു കൊണ്ട് നമ്പൂരിയുടെ അടുക്കൽച്ചെന്നു മുറുക്കാൻ ചോദിച്ചു. ഉടനെ നമ്പൂരി ചിരിച്ചുകൊണ്ട് "മുറുക്കാൻ മാത്രമല്ല, എന്റെ കൂടെ വന്നാൽ നിനക്കു വേണ്ടതെല്ലാം ഞാൻ തന്നുകൊള്ളാം" എന്നു പറയുകയും, അതിനിടയ്ക്ക് അദ്ദേഹം ഒരു മന്ത്രം ജപിച്ച് യക്ഷിയെ ബന്ധിക്കുകയും ചെയ്തിട്ട് നേരെ വടക്കോട്ട് നടന്നു തുടങ്ങി. നമ്പൂരിയുടെ മന്ത്രശക്തി കൊണ്ട് ഒഴിഞ്ഞു പോകാൻ നിവൃത്തിയില്ലാതെയാവുകയാൽ യക്ഷി മനുഷ്യസ്ത്രീയുടെ വേഷമായിത്തന്നെ അദ്ദേഹത്തിന്റെ പിന്നാലെ ചെന്നു. അസ്തമിച്ചു നേരം വെളുക്കുന്നതിനു മുമ്പു നമ്പൂരി യക്ഷിയോടു കൂടി ഇല്ലത്തെത്തി. അപ്പോഴും യക്ഷി മനുഷ്യസ്ത്രീയുടെ വേഷം തന്നെയാണ്

ധരിച്ചിരുന്നത്. ആ സ്ത്രീയെ കണ്ടീട്ട് ഇല്ലത്തുള്ള അന്തർജ്ജനങ്ങളും മറ്റും "ഇവളേതാണ്? എന്തിനാണ് വന്നത്?" എന്നും മറ്റും ചോദിച്ചു. അതിനു മറുപടിയായിട്ട് "അവൾ വഴിക്കുവെച്ച് എന്നോടു കൂടി പോന്നതാണ്. അവൾക്ക് ഉടയക്കാരായിട്ട് ആരുമില്ല. അവളൊരു അഗതിയാണ്. അവൾക്ക് കഞ്ഞിയോ ചോറോ വല്ലതും ആഹാരത്തിനു കൊടുത്തേച്ചാൽ അവളൊരു ദാസിയായിട്ട് ഇവിടെ പാർത്തുകൊള്ളും. ഇവൾ നാലുകെട്ടിനകത്തു കടക്കാൻ സമ്മതിക്കരുത്. രാത്രിയായാൽ ഇവിടെ ഉപഭവനമായിട്ടുള്ള മഠത്തിൽ ചെന്നു കിടന്നുറങ്ങട്ടെ." എന്നു പറഞ്ഞു. അത് അവിടെയെല്ലാവരും സമ്മതിക്കുകയും യക്ഷി അവിടെ താമസമാവുകയും ചെയ്തു. അതിനിടയ്ക്ക് നമ്പൂരി, യക്ഷി അവിടെ പോയ്ക്കളയാതിരിക്കാനായിട്ട്, യക്ഷിയെ ഒരു ഇരുമ്പുനാരായത്തിന്മേൽ ആവാഹിച്ച് ആ നാരായം ഇല്ലത്തു നാലുകെട്ടിനകത്തു നടുമുറ്റത്തു തറയ്ക്കുകയും ചെയ്തു.

അങ്ങനെയിരിക്കുമ്പോൾ ഒരു മന്ത്രവാദത്തിനായി നമ്പൂരിക്ക് ഒരു ദൂരസ്ഥലത്തേക്ക് പോകേണ്ടത് അത്യാവശ്യമായിത്തീരുകയാൽ അദ്ദേഹം പോയി. ആ തരത്തിന് യക്ഷി അന്തരജ്ജനങ്ങളുടെ അടുത്തുകൂടി നാലുകെട്ടിനകത്തു കടന്നു സ്ഥലമൊക്കെ ഒന്നു കാണുവതിനനുവദിക്കണമെന്ന് അപേക്ഷിച്ചു. അന്തർജ്ജനങ്ങൾ ആദ്യം കുറച്ചൊക്കെ വിരോധം പറഞ്ഞുവെങ്കിലും യക്ഷി വളരെ താഴ്മയോടുകൂടി നിർബന്ധപൂർവ്വം വീണ്ടും വീണ്ടും അപേക്ഷിക്കുകയാൽ അകത്തു കടന്നു ക്ഷണത്തിൽ എല്ലാമൊന്നു നോക്കികണ്ടുകൊണ്ടു വേഗത്തിൽ പുറത്തിറങ്ങിക്കൊള്ളുന്നതിന് ഒടുക്കമനുവദിച്ചു. ഉടനെ യക്ഷി നാലുകെട്ടിനകത്തു കടന്ന് ഓരോ സ്ഥലങ്ങൾ നോക്കിക്കണ്ടു തുടങ്ങി. അപ്പോൾ എന്തോ ആവശ്യത്തിങ്കലേക്കായിട്ട് അന്തർജ്ജനങ്ങൾക്ക് അടുക്കളയിലേക്ക് ഒന്നു പോകേണ്ടതായി വരികയാൽ അവർ പോയി. അത്തരത്തിനു യക്ഷി നടുമുറ്റത്തിറങ്ങി നമ്പൂരി ജപിച്ചു തറച്ചിരുന്ന നാരായം ഊരിയെടുത്തു. അപ്പോൾ യക്ഷി ബന്ധനവിമുക്തയാവുകയാൽ പെട്ടെന്ന് അവിടെ നിന്നിറങ്ങി ആകാശമാർഗ്ഗേണ പോയ്ക്കളഞ്ഞു. അന്തർജ്ജനങ്ങൾ തിരിച്ചുവന്നപ്പോൾ ദാസിയെ അവിടെയെങ്ങും കാണായ്കയാൽ അവർ വളരെ വ്യസനിച്ചു. നമ്പൂരി വരുമ്പോൾ ചോദിച്ചാൽ എന്താണ് പറയേണ്ടതെന്നുള്ള വിചാരമാണ് അവരെ സന്തതിപ്പിച്ചത്. അപ്രകാരം തന്നെ പിറ്റേദിവസം നമ്പൂരി മടങ്ങിവന്നപ്പോൾ "ദാസിയെവിടെ?" എന്നു ചോദിക്കുകയും, "എന്തോ

ഇന്നലെ ഉച്ചയായപ്പോൾ മുതൽ അവളെ ഇവിടെ കാണുന്നില്ല" എന്നു അന്തർജ്ജനങ്ങൾ മറുപടി പറയുകയും ചെയ്തു. ഉടനെ നമ്പൂരി നടുമുറ്റത്തിറങ്ങി നോക്കിയപ്പോൾ താൻ യക്ഷിയെ ആവാഹിച്ചു ജപിച്ചു തറച്ചിരുന്ന നാരായം അവിടെ കാണായ്കയാൽ "ആ ദാസി നാലുകെട്ടി നകത്തു കടന്നു, എല്ലേ?" എന്നു ചോദിച്ചു. സമ്മതിക്കാതെയിരിക്കാൻ നിവൃത്തിയില്ലായ്കയാൽ അന്തർജ്ജനങ്ങൾ പരമാർത്ഥമെല്ലാം സമ്മതിച്ചു പറഞ്ഞു.

ബന്ധനവിമുക്തയായ യക്ഷി യഥാപൂർവ്വം കൃഷ്ണപുരത്തുതന്നെ ചെന്നെത്തുകയും അവിടെ വഴിയേ പോകുന്നവരേയും രാജ്യവാസി കളേയും പൂർവ്വാധികം ഉപദ്രവിച്ചു തുടങ്ങുകയും ചെയ്തു. അതറിഞ്ഞ പ്പോൾ രാജാവു പിന്നെയും വ്യസനാക്രാന്തനും ഭയവിഹ്വലനുമായി ത്തീർന്നു. അപ്പോൾ ചില സേവന്മാർ "ആ നമ്പൂരിക്ക് ഒന്നും കല്പിച്ച് കൊടുക്കാത്തതുകൊണ്ടാണ് അദ്ദേഹം പിന്നെയും യക്ഷിയെ ഇങ്ങോട്ടുതന്നെ വിട്ടത്. ഇനിയും അദ്ദേഹത്തെ വരുത്തി എന്തെങ്കിലും തക്കതായ സമ്മാനം കല്പിച്ചു കൊടുത്താൽ അദ്ദേഹം ഈ യക്ഷിയെ ബന്ധിച്ചു കൊണ്ടുപോയ്ക്കൊള്ളും. അദ്ദേഹമല്ലാതെ വേറെ ആരു വിചാരിച്ചാലും ഉഗ്രമൂർത്തിയായ ഈ യക്ഷിയെ ഇവിടെ നിന്ന് ഒഴിച്ചുവിടാൻ സാധിക്കുകയില്ലെന്നുള്ളത് ഇവിടെ അറിഞ്ഞിട്ടുള്ളതാ ണല്ലോ" എന്നറിയിച്ചു. അതു ശരിയാണെന്നു തോന്നുകയാൽ രാജാവു തെക്കുംകൂർ രാജാവിന്റെ പേർക്ക് പിന്നെയും എഴുത്തയച്ച് കുമാര മംഗലത്തു നമ്പൂരിയെ വരുത്തി യക്ഷിയുടെ ഉപദ്രവം പൂർവ്വാധികമായി പിന്നെയും തുടങ്ങിയിരിക്കുന്ന വിവരം പറഞ്ഞു. യക്ഷി തന്റെ പിടിയിൽ നിന്നു വിട്ടുപോയതിന്റെ കാരണം നമ്പൂരി അവിടെ അറിയിക്കുകയും ചെയ്തു. അപ്പോൾ രാജാവ് "ആട്ടെ, ഇനിയെന്താണ് വേണ്ടത്? ഏതു വിധവും ഈ ഉപദ്രവം ഇവിടെ നിന്ന് മാറ്റണം. ഇനിയും ഇങ്ങോട്ട് വരികയുമരുത്. അതിനു തക്കവണ്ണം എന്തെങ്കിലും ചെയ്യണം. അത് അങ്ങ് വിചാരിച്ചാലല്ലാതെ സാധിക്കുകയില്ല. ഈ ഉപദ്രവം ഇവിടെ വരാതിരിക്കത്തക്കവണ്ണം ഒഴിപ്പിച്ചാൽ അതിലേക്ക് എന്ത് വേണമെങ്കിലും തരാൻ ഞാൻ തയ്യാറാണ് " എന്നു പറഞ്ഞു. ഉടനെ നമ്പൂരി "പ്രതിഫല മൊന്നും കിട്ടാഞ്ഞിട്ടും മനപൂർവ്വമായും ഞാൻ ഈ യക്ഷിയെ ഇങ്ങോട്ടു വിട്ടയച്ചതല്ലെന്നു മുൻപേ ഞാൻ അറിയിച്ചുവല്ലോ. ഞാൻ ഇങ്ങനെയുള്ള

കാര്യത്തിൽ പ്രതിഫലം ആഗ്രഹിക്കാറുമില്ല. ആരെങ്കിലും എന്തെങ്കിലും മനസ്സോടുകൂടി തന്നാൽ വേണ്ടെന്നുവയ്ക്കാറുമില്ല. അങ്ങനെയാണ് എന്റെ പതിവ്. ഏതെങ്കിലും യക്ഷിയെ ഞാനിനിയും ബന്ധിച്ചു കൊണ്ടു പോവുകയും ഇങ്ങോട്ടുവരാതിരിക്കത്ത വിധത്തിൽ എവിടെയെങ്കിലും സ്ഥിരമായി ഇരുത്തുകയും ചെയ്യാം. പ്രതിഫലത്തിന്റെ കാര്യം തിരുമനസ്സുപോലെ" എന്നു വീണ്ടും അറിയിച്ചു. ഇതു കേട്ട് രാജാവ് ഏറ്റവും സതോഷത്തോടു കൂടി "എന്നാൽ അങ്ങനെയാവട്ടെ. നമ്പൂരി യക്ഷിയെ കൊണ്ടുപോയി എവിടെയെങ്കിലും സ്ഥിയമായി ഇരുത്തി ക്കഴിഞ്ഞാലുടെനെ ഇവിടേ വരണം. ശേഷമെല്ലാം അപ്പോൾ പറഞ്ഞു കൊള്ളാം" എന്നു പറഞ്ഞു.

ഇതു കേട്ടു നമ്പൂരി യക്ഷി പതിവായി നിൽക്കാറുള്ള സ്ഥലത്തേക്ക് പോയി. നമ്പൂരിയെ പ്രത്യക്ഷമായി കണ്ടാൽ യക്ഷി മറഞ്ഞു കളഞ്ഞെങ്കിലോ എന്നു വിചാരിച്ച് അദ്ദേഹം വഴി വിട്ടു കാട്ടിൽക്കൂടിയാണ് പോയത്. അങ്ങനെ ചെന്ന് അദ്ദേഹം യക്ഷി നിന്നിരുന്ന സ്ഥലത്തോടടുത്ത് ഒരു മരത്തിനു മറഞ്ഞുനിന്ന് കൊണ്ട് കൈവശമുണ്ടായിരുന്ന നൂൽച്ചര ടെടുത്ത് യക്ഷിയന്നോക്കി ഒരു മന്ത്രം ജപിച്ച് മൂന്നു കെട്ടുകെട്ടി. അതോടുകൂടി യക്ഷിയെ ബന്ധിക്കുകയും കഴിഞ്ഞു. ഉടനെ അദ്ദേഹം വടക്കോട്ടു നടന്നു തുടങ്ങി. പിന്നാലെ യക്ഷിയും പോയി. ആ പ്രാവശ്യം യക്ഷി പോയത് നമ്പൂരിക്കല്ലാതെ മറ്റാർക്കും തന്നെ കാണ്മാൻ പാടില്ലാത്ത വിധത്തിൽ ദേഹം മായയാൽ മറച്ചുകൊണ്ടാണ്.

ഇങ്ങനെ പോയി നമ്പൂരിയുടെ ഇല്ലത്തിനു സമീപത്തായപ്പോൾ യക്ഷി നമ്പൂരിയോട് "ഞാൻ ഒരിക്കൽ അങ്ങയെ ചതിച്ച് ഒളിച്ചോടി പ്പോയവളാണ്. എങ്കിലും അതു വിചാരിച്ച് എന്നെ ഉപ്രദ്രവിക്കരുത്. ഇനി ഞാൻ അങ്ങയുടെ ഇഷ്ടം പോലെ താമസിച്ചുകൊള്ളാം. എങ്കിലും എന്നെ ദാസ്യവൃത്തിക്കു നിയമിക്കരുത്. അത് എനിക്ക് സങ്കടകരമാണ്" എന്നു പറഞ്ഞു. ഉടനെ നമ്പൂരി "നീ ആരെയും ഉപദ്രവിക്കാതെ മര്യാദയോടുകൂടി ഇവിടെ താമസിച്ചുകൊള്ളാമെങ്കിൽ നിന്നെ ഞാനെന്റെ പരദേവതയെ പ്പോലെ വിചാരിച്ചു സബഹുമാനം ആദരിക്കുകയും ആചരിക്കുകയും ചെയ്തുകൊള്ളാം; ഇനിയും നീ എന്റെങ്കിലും അക്രമം പ്രവർത്തിച്ചാൽ ഞാൻ നിന്നെ അറുത്തു ഹോമിച്ചുകളയുമെന്നുള്ളതിനു സംശയമില്ല" എന്നും പറഞ്ഞു.

ഇല്ലത്തെത്തിയതിന്റെ ശേഷം നമ്പൂരി തൽക്കാലം യക്ഷിയെ അവിടെയുണ്ടായിരുന്ന ഒരു പാലവൃക്ഷത്തിന്മേൽ ഇരുത്തീട്ട് ഇല്ലത്തിന്റെ മുറ്റത്തുതന്നെ ചെറുതായിട്ട് ഒരു ശ്രീകോവിൽ പണിയിക്കുകയും ഒരു വിഗ്രഹമുണ്ടാക്കിച്ചു യക്ഷിയെ ആ ബിംബത്തിങ്കലാവാഹിച്ച് ആ ശ്രീകോവിലിൽ യഥാവിധി പ്രതിഷ്ഠിക്കുകയും അവിടെ പതിവായി നിവേദ്യം തുടങ്ങുകയും ചെയ്തു.

ഇത്രയുമൊക്കെക്കഴിച്ചതിന്റെ ശേഷം നമ്പൂരി കായങ്കുളത്തു രാജസന്നിധിയിലെത്തി. ഉടനെ രാജാവ് കുമാരമംഗലത്തില്ലത്തുള്ളവർ എന്നും അനുഭവിച്ചുകൊള്ളത്തക്കവണ്ണം "ചവറ" എന്ന ദേശത്തുള്ള鞘 വസ്തുക്കൾ കരമൊഴിവായിതന്നിരിക്കുന്നു എന്നൊരു നീട്ടെഴുതിച്ചു തുല്യം ചാർത്തി നമ്പൂരിയുടെ കയ്യിൽ കൊടുത്തു. അതു കണ്ടപ്പോൾ നമ്പൂരി ക്കുണ്ടായ സന്തോഷം സീമാതീതമായിരുന്നു എന്ന് പറയണമെന്നില്ലല്ലോ. അദ്ദേഹം അത്രയൊന്നും വിചാരിച്ചിരുന്നില്ല. നമ്പൂരി യാത്ര പറഞ്ഞുപോയ സമയത്തും രാജാവ് അദ്ദേഹത്തിന് അനേകം സമ്മാനങ്ങൾ കൊടുത്തു. എല്ലാം കൊണ്ടും നമ്പൂരി അത്യന്തം സന്തുഷ്ടനായി ഭവിച്ചു എന്നു പറഞ്ഞാൽ മതിയല്ലോ.

പ്രതിഷ്ഠ കഴിഞ്ഞതിന്റെ ശേഷം ആ യക്ഷിയുടെ ഉപദ്രവം ഇക്കാലം വരെ ആർക്കും ഉണ്ടായിട്ടില്ല. ആ യക്ഷി കുമാരമംഗലത്തു നമ്പൂരിയുടെ പരദേവതയുടെ നിലയിൽ ഇപ്പോഴും അവിടെത്തന്നെ ഇരിക്കുന്നു. ആ ഇല്ലത്തുള്ളവർ ആ യക്ഷിക്കു പതിവുള്ള നിവേദ്യം ഇപ്പോഴും മുടക്കം കൂടാതെ നടത്തിപ്പോരുന്നുമുണ്ട്.

യക്ഷിപ്പറമ്പത്തു യക്ഷിയെ സംഹരിച്ച ആളും പ്രസിദ്ധ മന്ത്രവാദി യുമായിരുന്ന "സൂര്യകാലടി" ഭട്ടതിരിയുടെ ഇല്ലം കുമാരമംഗലത്തു നിന്ന് ഏകദേശം രണ്ടു നാഴിക പടിഞ്ഞാറ് "നട്ടാശ്ശേരി" എന്ന ദേശത്താണ്. കാലടി ഭട്ടതിരിമാരും വളരെക്കാലം മുമ്പു മുതൽക്കു തന്നെ വലിയ മന്ത്രവാദികളാണല്ലോ. അതിനാൽ ഈ രണ്ടില്ലക്കാരും(കുമാരമംഗലവും കാലടിയും) തമ്മിൽ വലിയ കിടമൽസരവും ഉൾത്തിരക്കും പണ്ടേ ഉണ്ടായിരുന്നു. എന്നാൽ അത് അകത്തല്ലാതെ പുറമേ ഭാവിക്കുകയും പറയുകയും രണ്ടു കൂട്ടരും പതിവില്ല. പുറമേ രണ്ടില്ലക്കാരും തമ്മിൽ തമ്മിൽ വളരെ നല്ല സ്നേഹഭാവത്തോടുകൂടീയാണ് കഴിഞ്ഞിരുന്നത്.

അങ്ങനെയിരിക്കുമ്പോൾ കാലടി ഭട്ടതിരിയുടെ ഇല്ലത്ത് ഒരടിയന്തിരത്തിനു സ്നേഹമുറയ്ക്ക് ഭട്ടതിരി കുമാരമംഗലത്ത് നമ്പൂരിയെയും ക്ഷണിക്കുകയും നമ്പൂരി വരികയും ചെയ്തിരുന്നു. അടിയന്തിരം സംബന്ധിച്ചുള്ള സദ്യയും മറ്റും കഴിഞ്ഞു നേരം വൈകിയപ്പോൾ ഭട്ടതിരി നമ്പൂരിയോട് "ഇന്നു കാർത്തികയാണല്ലോ. കുമാരനല്ലൂരു വാരസ്സദ്യ കേമമാണ്. കുമാരമംഗലം പോകുന്നുണ്ടോ" എന്നു ചോദിച്ചു. അതിനുത്തരമായിട്ടു നമ്പൂരി "ഭട്ടതിരി പോകുന്നുണ്ടെങ്കിൽ ഞാനും പോരാം" എന്നു പറഞ്ഞു. "എന്നാൽ പോകാം" എന്നു പറഞ്ഞു ഭട്ടതിരിയും നമ്പൂരിയും കൂടി പുറപ്പെട്ടു.

കാലടിയില്ലത്തുനിന്നു കുറച്ചു പടിഞ്ഞാട്ടു ചെല്ലുമ്പോൾ അവിടെ മീനച്ചിലാറിന്റെ കൈവഴിയായ ഒരു ചെറിയ ആറുണ്ട്. ആ ആറിനു വിസ്താരമില്ലെങ്കിലും അത്യധികമായ അഗാധതയും അതികഠിനമായ ഒഴുക്കുമുണ്ട്. ആറു കടന്നിട്ടുവേണം കുമാരനല്ലൂർക്ക് പോകാൻ തോണി കൂടാതെ അവിടെ അക്കരെ കടക്കുന്ന കാര്യം അസാദ്ധ്യവുമായിരുന്നു. ഭട്ടതിരി കൂടെയുള്ളതികൊണ്ട് അവിടെ തോണി കാണും എന്നു വിചാരിച്ചാണ് നമ്പൂരി കൂടെ പുറപ്പെട്ടത്. ഭട്ടതിരി നമ്പൂരിയെ കൂട്ടിക്കൊണ്ട് പുറപ്പെട്ടത് അവിടെ വച്ച് അദ്ദേഹത്തെ ഇളിഭ്യനാക്കാമെന്നു കരുതിക്കൊണ്ടുമായിരുന്നു. നമ്പൂരിക്കു മന്ത്രവാദം കൂടാതെ വായുസ്തംഭം, ജലസ്തംഭം മുതലായ മോടിവിദ്യയും മറ്റും അറിഞ്ഞുകൂടാ എന്നായിരുന്നു ഭട്ടതിരിയുടെ വിചാരം. വാസ്തവത്തിൽ നമ്പൂരി മോടിവിദ്യയിൽ ഭട്ടതിരിയേക്കാൾ സമർത്ഥനായിരുന്നു. അതു ഭട്ടതിരി അറിഞ്ഞിരുന്നില്ല.

രണ്ടുപേരും കൂടി ആറ്റുകടവിലെത്തി. അപ്പോൾ അവിടെയെങ്ങും തോണി ഇല്ലായിരുന്നു. അതിനാൽ ഭട്ടതിരി നമ്പൂരിയോട് "ഇവിടെ അക്കരെ കടക്കണമല്ലോ. അതിനെന്താ കൗശലം? ഞാൻ വല്ല വിധവും കടന്നുകൊള്ളാം. അങ്ങനെകടക്കാൻ കുമാരമംഗലം വിചാരിച്ചാൽ സാധിക്കുമെന്ന് തോന്നുന്നില്ല. അതിനാൽ തിരിയെ പോയ്ക്കോളൂ" എന്നു പറഞ്ഞു. അപ്പോൾ നമ്പൂരി" ഭട്ടതിരി കടക്കുന്നതു കാണട്ടെ, പിന്നെ എന്റെ കാര്യം ഞാൻ തീർച്ചയാക്കികൊള്ളാം" എന്നു പറഞ്ഞു. ഉടനെ ഭട്ടതിരി അടുത്തുള്ള ഒരു വീട്ടിൽ നിന്ന് ഒരു തൂശനില മുറിച്ചു വാങ്ങിച്ചു വെള്ളത്തിലിട്ട് അതിൽ കയറി കൈകൊണ്ടു തുഴഞ്ഞ് അക്കരെ കടന്നു. ഉടനെ നമ്പൂരി ഒരു തുളസിയില പറിച്ചു വെള്ളത്തിലിട്ട് അതിൽ കയറി തുഴഞ്ഞ് അക്കറ്റയിറങ്ങി. അപ്പോൾ നമ്പൂരിയെ ഇളിഭ്യനാക്കണമെന്നു

വിചാരിച്ച് ഭട്ടതിരി ഏറ്റവും ഇളിഭ്യനായി എന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

# 125. മണ്ടക്കാട്ടമ്മനും കൊടയും

മണ്ടക്കാട്ട് എന്ന സ്ഥലം തിരുവിതാംകൂർ സംസ്ഥാനത്ത് ഇരണിയൽ (ഇപ്പോൾ കൽക്കുളം) താലൂക്കിന്റെ തെക്കേ അറ്റവും സമുദ്രതീരവുമാണ്. ഇവിടെ ഒരു ബ്രാഹ്മണാലയവും നാലഞ്ചു നായർ ഗൃഹങ്ങളും ഏതാനും വാണിയന്മാരുടെ പാർപിടങ്ങളും പലതരക്കാരായ ഒട്ടുവളരെ മറ്റു ജാതിക്കാരുടെ വാസസ്ഥലങ്ങളും ഇവയുടെ ഇടയ്ക്ക് ഒരു അമ്മൻകോവിലും (ഭഗവതിക്ഷേത്രവും) ഒരു ശാസ്താംകോവിലും (ശാസ്താവിന്റെ അമ്പലവും) ഉണ്ട്.

ഇനി അവിടെ ഈ അമ്മൻകോവിലുണ്ടായത് എങ്ങനെയെന്നു പറയാം. ഇരണിയൽ മുതലായ പ്രദേശങ്ങളിൽ കന്നുകാലികളെ മേയ്ക്കുന്ന പുലയർ മുതലായവർക്ക് 'കട്ടയടി' എന്നൊരു കളിയുണ്ട്. അത് ഏകദേശം പന്തുകളിപോലെതന്നെയാൺ. പന്തിനു പകരം ഉപയോഗിക്കുന്നത് പനന്തേങ്ങ (കരിമ്പനയുടെ കായ്) ആൺ. കന്നുകാലികളെ മേയ്ക്കുന്നവർ രണ്ടുഭാഗമായി നിന്നു മദ്ധ്യഭാഗത്ത് ഒരു പനന്തേങ്ങയിട്ട് അങ്ങോട്ടു മിങ്ങോട്ടും അടിച്ചു കളിക്കുക ആ ദിക്കുകളിൽ സാധാരണമാണ്. ഒരിക്കൽ അങ്ങനെ അടിച്ച ഒരു പനന്തേങ്ങ അവിടെ അടുത്തുണ്ടായിരുന്ന ഒരു ചിതൽപ്പുറ്റിന്മേൽ ചെന്നു കൊള്ളുകയും പുറ്റു സ്വല്പം പൊട്ടുകയും ആ പൊട്ടിയ സ്ഥലത്തു നിന്നു രക്തം പ്രവഹിച്ചുതുടങ്ങുകയും ചെയ്തു. കളിച്ചുകൊണ്ടു നിന്നിരുന്ന പുലയർ ആ രക്തപ്രവാഹം കണ്ടു ഭയവിഹ്വലരായി ഉറക്കെ നിലവിളിച്ചു. ചിലർ ബോധം കെട്ട് അവിടെത്തന്നെ വീഴുകയും ചെയ്തു. അപ്പോഴേക്കും ഈ വർത്തമാനം അറിഞ്ഞ് ആ സ്ഥലത്തിന്റെയും കന്നുകാലികളുടെയും ഉടമസ്ഥന്മാരും മറ്റനേകം ജനങ്ങളും താലൂക്കിൽനിന്നു തഹശീൽദാർ മുതലായവരും ആ സ്ഥലത്തെത്തി. അപ്പോഴും പുറ്റിൽനിന്നു രക്തം പ്രവഹിച്ചുകൊണ്ടുതന്നെയിരുന്നു. അപ്പോൾ അമ്മന്റെ ഒരു ഭൂതം ഒരു മനുഷ്യന്റെ ദേഹത്തിന്മേൽ ആവേശിച്ച് അയാൾ തുള്ളി. ഈ പുറ്റു സാക്ഷാൽ അമ്മന്റെ വിഗ്രഹമാണെന്നും അമ്മൻ വല്മീക (പുറ്റു) രൂപത്തിൽ ഇവിടെ ആവിർഭവിച്ചിരിക്കുകയാണെന്നും ഈ പുറ്റ് ദേവി (ഭദ്രകാളി) തന്നെയെന്നു വിശ്വസിച്ചു പൂജിക്കുകയും വന്ദിക്കുകയും ചെയ്താൽ മനുഷ്യർക്കു സകലാഭീഷ്ടങ്ങളും സിദ്ധിക്കുമെന്നും ഈ ചിതൽപ്പുറ്റു പൊട്ടിയിരിക്കുന്ന

സ്ഥലത്തു ചന്ദനമരച്ചു തേച്ചു വിടവടച്ചാൽ രക്തപ്രവാഹം നിൽക്കുമെന്നും താൻ അമ്മന്റെ ഒരു ഭൂതമാണെന്നും പറഞ്ഞു. ഉടനെ തഹശീൽദാരും മറ്റും കൂടി ഒരു നല്ല പ്രശ്നക്കാരനെ വരുത്തി പ്രശ്നംവെപ്പിച്ചു നോക്കിക്കുകയും ആ മനുഷ്യൻ തുള്ളിപ്പറഞ്ഞതെല്ലാം വാസ്തവമാണെന്നു പ്രശ്നകാരൻ വിധിക്കുകയും അപ്പോൾ ഈ പുറ്റും അമ്മൻതന്നെയാണെന്ന് എല്ലാവർക്കും വിശ്വാസമാവുകയും ചെയ്തു.

അനന്തരം ആ സ്ഥലത്തിന്റെ ഉടമസ്ഥൻ ബ്രാഹ്മണരെകൊണ്ടു രണ്ടു മൂന്നു തുലാം ചന്ദനമരച്ചു പുറ്റിന്റെ വിടവ് അടപ്പിക്കുകയും അപ്പോൾ രക്തപ്രവാഹം നിൽക്കുകയും ചെയ്തു. പിന്നെ അമ്മനു മുറയ്ക്കു പൂജയും തുടങ്ങിച്ചു. ഇപ്രകാരമാണ് മണ്ടക്കാട്ട് അമ്മന്റെ ആഗമം.

അമ്മന്റെ വിഗ്രഹമായ ആ പുറ്റു നനയാതെയിരിക്കുന്നതിനു അവിടെ അശുദ്ധിയും മറ്റും ബാധിക്കാതെയിരിക്കുന്നതിനുമായി സ്ഥലത്തിന്റെ ഉടമസ്ഥൻ തന്നെ തല്ക്കാലം ഓലമേച്ചിലായിട്ട് ഒരു മേല്ക്കൂരയുണ്ടാക്കിക്കുകയും ചുറ്റും വേലി കെട്ടിക്കുകയും ചെയ്തു.

പതിവായി പൂജയും മറ്റും തുടങ്ങിയപ്പോൾ അവിടെ അമ്മന്റെ ചൈതന്യം വർദ്ധിച്ചു തുടങ്ങി. അപ്പോൾ ജനങ്ങൾ അവിടെചെന്ന് അമ്മനെ വന്ദിക്കുകയും സേവിക്കുകയും ഓരോ കാര്യങ്ങൾ സാധിക്കുന്നതിനായി പ്രാർത്ഥിക്കുകയും വഴിപാടുകൾ കഴിക്കുകയും തുടങ്ങി. അങ്ങനെയായപ്പോൾ മണ്ടക്കാട്ട് അമ്മന്റെ അടുക്കൽ അപേക്ഷിച്ചാൽ സകല കാര്യങ്ങളും സാധിക്കുമെന്നൊരു വിശ്വാസം ജനങ്ങളുടെ മനസ്സിൽ ദൃഢീഭവിച്ചു. മണ്ടക്കാട്ടമ്മൻ എന്നുള്ള പ്രസിദ്ധി ലോകത്തിൽ സർവത്ര പരക്കുകയും ചെയ്തു.അപ്പോൾ ദേവീദർശനത്തിനായും അവിടെ ഭജിക്കുന്നതിനായും വഴിപാടുകൾ നടത്തുന്നതിനായും മറ്റും ദൂരസ്ഥലങ്ങളിൽ നിന്നും ജനങ്ങൾ അവിടെ വന്നുതുടങ്ങി. അപ്പോൾ ചൊവ്വാഴ്ച, വെള്ളിയാഴ്ച ഇങ്ങനെയുള്ള വിശേഷദിവസങ്ങളിൽ അവിടെ കൂടുന്ന ജനങ്ങൾക്കു സംഖ്യയില്ലാതെയായി. അതിനാൽ പണമായിട്ടും പണ്ടങ്ങളായിട്ടും മറ്റു സാധങ്ങളായിട്ടുമുള്ള നടവരവും അസാമാന്യമായി വർദ്ധിച്ചു. അവയെല്ലാം ആ സ്ഥലത്തിന്റെ ഉടമസ്ഥൻ എടുക്കുകയും യഥേഷ്ടം ഉപയോഗിക്കുകയും ചെയ്യാമായിരുന്നതുകൊണ്ട് അയാൾ വലിയ ധനവാനായിത്തീരുകയും ചെയ്തു.

അമ്മനു പതിവായി പൂജയും മറ്റും തുടങ്ങിയപ്പോൾ അമ്മന്റെ വിഗ്രഹം (പുറ്റു) ക്രമേണ വളർന്നു തുടങ്ങി. ഇപ്പോളത് ഒരു ചെറിയ പർവ്വതം പോലെയായിട്ടുണ്ട്. അതിനിപ്പോൾ ഏകദേശം ഇരുപതടി പൊക്കവും നാല്പതടി ചുറ്റളവും അഗ്രഭാഗത്തു രണ്ടുമൂന്നു ശിഖരങ്ങളുമുണ്ട്. ആ കൊടുമുടികൾ അതിനൊരു ഭൂഷണമായിത്തന്നെ ശോഭിക്കുന്നു. ഇത്രയുമായിട്ടും അമ്മന്റെ വളർച്ച നിന്നിട്ടില്ല.

അമ്മൻ കോവിലിന്റെ ഉടമസ്ഥാവകാശം സിദ്ധിച്ചിരുന്ന കുടുംബക്കാർ നടവരവുകൊണ്ടും മറ്റും വലിയ ധനവാന്മാരായിത്തീർന്നപ്പോൾ അവർക്കു പണം സമ്പാദിക്കുന്നതിലുള്ള ആഗ്രഹം വർദ്ധിക്കുകയും ദേവിയെക്കുറിച്ചുള്ള ഭക്തിയും ദേവീകാര്യങ്ങളിലുള്ള ശ്രദ്ധയും കുറയുകയും ചെയ്തു. നേരനീക്കം കൂടാതെ പൂജയും മറ്റും നടത്തിക്കണമെന്നുള്ള വിചാരം പോലും അവർക്കില്ലാതെയായി. അപ്പോളവിടെ സർക്കാരിൽ നിന്നു പ്രവേശിച്ച് അമ്മൻകോവിലും ആ സ്ഥലവും മറ്റും സർക്കാരിൽ ചേർത്തു. അതിനെക്കുറിച്ച് ഉടമസ്ഥന്മാർ മഹാരാജാവ് തിരുമനസ്സിലെ സന്നിധിയിൽ സങ്കടമറിയിക്കുകയാൽ കല്പനപ്രകാരം അവർക്ക് ഏതാനും പണം കൊടുത്ത് അവരുടെ ഉടമസ്ഥാവകാശം സർക്കാരിലേക്ക് എഴുതി വാങ്ങി. അങ്ങനെ അമ്മൻകോവിലും അതിനോടു ചേർന്ന സ്ഥലവുമെല്ലാം തിരുവിതംകൂറ് സർക്കാർവകയായിത്തീർന്നു. പിന്നെ സർക്കാരിൽനിന്നു കോവിലിലെ നിത്യനിദാനം, മാസവിശേഷം, ആട്ടവിശേഷം മുതലായവയ്ക്കെല്ലാം പതിവുകൾ നിശ്ചയിക്കുകയും അതു പ്രകാരം സകലതും ശരിയായി നടത്തിത്തുടങ്ങുകയും ചെയ്തു.

പൂജയും മറ്റും ശരിയായി നടത്തിത്തുടങ്ങിയപ്പോൾ അവിടെ അമ്മന്റെ ശക്തിയും ചൈതന്യവും പൂർവ്വാധികം വർദ്ധിച്ചു. ദേവിക്കു "ഭയങ്കരി" എന്നുള്ള നാമം യഥാർത്ഥമായിത്തീർന്നു. നട്ടുച്ച സമയത്തു പോലും ഭയം നിമിത്തം ജനങ്ങളവിടെ പോകാതായി. അപ്പോൾ ദേവിയുടെ ശക്തി കുറയുന്നതിനായി പതിവായിട്ടുള്ള പൂജ കുരുക്കൾ എന്ന ജാതിക്കാർ നടത്തുന്നതിനും ബ്രാഹ്മണരുടെ പൂജ വിശേഷദിവസങ്ങളിൽ മാത്രം മതിയെന്നും നിശ്ചയിച്ചു. അങ്ങനെ നടത്തിത്തുടങ്ങിയപ്പോൾ അമ്മന്റെ ശക്തി കുറഞ്ഞു യഥാപൂർവ്വം പാകത്തിലായി. അതിനാൽ ഇപ്പോഴും അങ്ങനെ തന്നെ നടന്നുവരുന്നു.

ഇനി കൊടയെക്കുറിച്ചു പറയാം. "മണ്ടക്കാട്ടുകൊട" എന്നു പറഞ്ഞാൽ മണ്ടക്കാട്ടമ്മന്റെ പരിവാ!രങ്ങളായ ഭൂതപ്രേതപിശാചാദികൾക്ക് ആടും കോഴിയും വെട്ടി ബലി കൊടുക്കുകയാണ്. ദേവി വസൂരിവിത്തു തന്റെ പരിവാരങ്ങളിൽ കൊടുക്കുകയും അവർ കൊണ്ടുപോയി ജനങ്ങളുടെ മേൽ വിതയ്ക്കുകയും ചെയ്യുന്നു എന്നും അങ്ങനെയാണ് ജനങ്ങൾക്ക് വസൂരി അല്ലെങ്കിൽ മസൂരി ഉണ്ടാകുന്നതെന്നും ദേവിയുടെ പരിവാരങ്ങൾക്കു ബലി കൊടുത്തു പ്രസാദിപ്പിച്ചുകൊണ്ടാൽ ആ ദീനം ഉണ്ടാവുകയില്ലെന്നും ഈ പരിവാരങ്ങളെ പ്രസാദിപ്പിക്കുന്നത് ദേവിക്കും സന്തോഷകരമാണെന്നുമാണ് ജനങ്ങളുടെ വിശ്വാസം.

അമ്മൻകോവിലിൽ പ്രധാന ദിവസം ചൊവ്വാഴ്ചയാണ്. വിശേഷിച്ചു മാസംതോറും ഒടുവിലത്തെ ചൊവ്വാഴ്ച അതിപ്രധാനമാണ്. അതിനാൽ ചൊവാഴ്ചതോറുമാണ് അവിടെ ദർശനത്തിനും വഴിപാടുകൾ നടത്താനുമായി ജനങ്ങൾ വന്നുകൂടുന്നത്. എല്ലാ ചൊവ്വാഴ്ചയ്ക്കും അവിടെ സ്ത്രീകളും പുരുഷന്മാരുമായി അഞ്ഞൂറിൽ കുറയാത്ത ജനങ്ങൾ കൂടുന്നുണ്ട്. ഒടുവിലത്തെ ചൊവ്വാഴ്ച കൂടുന്ന ജനങ്ങളുടെ സംഖ്യ ആയിരത്തിൽ ഒട്ടും കുറവായിരിക്കയില്ല. ഒടുവിലത്തെ ചൊവ്വാഴ്ചതോറും അവിടെ അമ്മനെ എഴുന്നള്ളിക്കുകയും പതിവാൺ. അതൊരു പതിവടിയന്തിരമാകയാൽ അതിനു വലിയ ഘോഷമൊന്നുമില്ല. ചെറിയ ശ്രീകോവിൽ പോലെ അല്ലെങ്കിൽ പഴുക്കാമണ്ഡപം പോലെ ഒരു വാഹനം കെട്ടിയുണ്ടാക്കി അലങ്കരിച്ച് അതിൽ ദേവിയുടെ പരിശൂലം വെച്ചാൺ എഴുന്നള്ളിക്കുന്നത്. ശ്രീകോവിൽ പോലെ കെട്ടിയുണ്ടാക്കുന്ന വാഹനത്തിൻ അവിടെ പറയുന്ന പേർ "ചപ്രം" എന്നാൺ. ചൊവ്വാഴ്ചയ്ക്ക് അവിടെ കൂടുന്ന ജനങ്ങൾ അരി വീതിച്ചെടുത്തു കഞ്ഞിവെച്ചു പാവങ്ങൾക്കു കൊടുക്കുകയും പതിവാൺ. അതും ദേവീപ്രസാദകരമായ ഒരു വഴിപാടാൺ. ഇങ്ങനെ കഞ്ഞി കൊടുക്കുന്നതിനു മാസംതോറും ഏകദേശം മുപ്പതു നാല്പതു പറ അരിയോളം വേണ്ടിവരും. ഇതുകൊണ്ട് അവിടെ കൂടുന്ന അഗതികളും കുറച്ചൊന്നുമല്ലെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

കൊട കുഭമാസത്തെ ഒടുവിലത്തെ ചൊവ്വാഴ്ച നടത്തണമെന്നാണ് വെച്ചിരിക്കുന്നത്. എന്നാൽ അന്ന് ഏകാദശിയാണെങ്കിൽ കൊട അതിന്റെ മുമ്പിലത്തെ ചൊവ്വാഴ്ചയായിരിക്കും. കൊടയുടെ പത്തു ദിവസം മുമ്പ് വരുന്ന ഞായറാഴ്ച കൊടിയേറി പത്തു ദിവസത്തെ ഉത്സവവും

അതിനിടയ്ക്കു വരുന്ന വെള്ളിയാഴ്ച ദിവസം "വലിയ പടുക്ക" എന്നൊരു അടിയന്തരവും പതിവുണ്ട്. ഒട്ടുവളരെ മലരും പഴവും അട, വട, അപ്പം, തിരളി മുതലായവയുണ്ടാക്കി നടയിൽ കൊണ്ടുചെന്നു കൂട്ടുന്നതിനാണ് "വലിയ പടുക്ക' എന്നു പറയുന്നത്. ഇതും ദേവിയുടെ പരിവാരങ്ങൾ പ്രസാദിക്കാനായി ചെയ്യുന്നതാണ്. കൊടയുടെ ദിവസമറിഞ്ഞു ദൂരസ്ഥല ങ്ങളിൽ നിന്നുകൂടെ ജനങ്ങൾ വന്നു ചേരേണ്ടതാകകൊണ്ട് കൊട, കൊടിയേറ്റ്, വലിയ പടുക്ക ഇവയുടെ ദിവസങ്ങൾ രണ്ടുമൂന്നു മാസം മുമ്പേ നോക്കിയറിഞ്ഞ് "ഇരുമ്പിലി ആശാൻ" എന്ന സ്ഥാനി താലൂക്കിലേക്ക് എഴുതിയയയ്ക്കുകയും അതു

തഹശീൽദാർ എഴുതിയയച്ചു സർക്കാർ ഗസറ്റിൽ ചേർത്തു പ്രസിദ്ധപ്പെടുത്തുകയും പതിവാണ്. ഗസറ്റുകളിലെ പരസ്യം കണ്ടു കൊടിയേറ്റു മുതൽ പല സ്ഥലങ്ങളിൽ നിന്നും ജനങ്ങൾ മണ്ടക്കാട്ടു വന്നുകൂടിത്തുടങ്ങും. എങ്കിലും കൊല്ലത്തു നിന്നാണ് അധികമാളുകൾ അവിടെ വന്നു കൂടുന്നത്. അതിനാൽ ഏതു ദിക്കിൽനിന്നു വരുന്നവരേയും ആ ദിക്കുകാർ പറയുന്നതു "കൊല്ലത്തുകാർ" എന്നാണ്. കൊല്ലത്തുകാർ വന്നു തുടങ്ങി, കൊല്ലത്തുകാർ പോയിത്തുടങ്ങി എന്നു പറയുക അവിടെ സാധാരണമാണ്. കൊടയ്ക്കായി മണ്ടക്കാട്ടു വന്നു കൂടുന്നത് അധികവും താഴ്ന്ന ജാതിക്കാരാണ്. ഉയർന്ന ജാതിക്കാരായ ഹിന്ദുക്കൾ വളരെ ചുരുക്കമായിട്ടേ വരാറുള്ളൂ. അടുത്ത ദേശക്കാരിൽ അധികം അവിടെ കൂടുന്നതു കുളച്ചൽ ചെട്ടികളും കീഴ്ക്കര കൃഷ്ണൻവകക്കാരെന്നു പറയപ്പെടുന്ന ജാതിക്കാരുമാണ്. ഇവരൊക്കെ വരുന്നതു പല തരത്തിലുള്ള ആടുകളേയും കോഴികളേയും കൊണ്ടാണ്. അവർക്ക് ആടുകളേയും കോഴികളേയും വെട്ടി വധിച്ചുതുടങ്ങുക പതിവായിരുന്നു. കൊടിയേറ്റു മുതൽ കൊടദിവസം കഴിയുന്നതുവരെ ആ ദേശത്തെല്ലാം സദാ ആടുകളുടെയും കോഴികളുടെയും മരണവേദനയോടെയുള്ള രോദനം കേട്ടിരുന്നു. കരുണാനിധിയായ സേതുലക്ഷ്മീഭായി സി. ഐ. മഹാ രാജ്ഞി തിരുമനസ്സിലെ റീജൻസി ഭരണകാലത്തുണ്ടായ ജീവകാരുണ്യ സംയുക്തമായ കല്പന നിമിത്തം ഇപ്പോൾ അവിടെ അതു നിശ്ശേഷം നിന്നുപോയിരിക്കുന്നു. എന്നാൽ കൊട സംബന്ധിച്ചുള്ള മറ്റു ചടങ്ങു കൾക്കും ഉത്സവം, വലിയ പടുക്ക മുതലായവയ്ക്കും യാതൊരു കുറവും

വ്യത്യാസവും വന്നിട്ടില്ല. അവയെല്ലാം യഥാപൂർവ്വം ഇപ്പോഴും നടന്നു വരുന്നുണ്ട്.

മുമ്പു മണ്ടക്കാട്ടമ്മനു മീനമാസത്തിൽ ഭരണിനാൾ തൂക്കം എന്നൊരു വഴിപാടു പതിവുണ്ടായിരുന്നു. അത് ഏറ്റവും ഭയങ്കരവും ആപല്ക്കരവുമായിരുന്നതിനാൽ ഏതാനും കൊല്ലങ്ങൾക്കു മുമ്പ് അതും സർക്കാരിൽ നിന്നു നിർത്തലാക്കി. ഇതൊന്നുകൊണ്ടും അവിടെ അമ്മന്റെ ചൈതന്യവും ശക്തിയും കുറഞ്ഞിട്ടില്ല. അവ ഇപ്പോഴും വർദ്ധിച്ചു കൊണ്ടുതന്നെയാണിരിക്കുന്നത്.

മണ്ടക്കാട്ട് അമ്മൻകോവിൽ സർക്കാർ വകയായതിൽപ്പിന്നെ അവിടെ വളരെ പരിഷ്ക്കാരം വന്നിട്ടുണ്ട്. കോവിലിന്റെ മേച്ചിൽ ഓലയായി രുന്നതു മാറ്റി ഓടാക്കി. കോവിലിന്റെ ചുറ്റുമുള്ള തിരുമുറ്റത്തിനു വിസ്താരം വളരെ വർദ്ധിപ്പിച്ചു. കോവിലിന്റെ ദർശനം വടക്കോട്ടാകയാൽ ആ വശത്തു നല്ലതായിട്ട് ഒരു കളിത്തട്ടുണ്ടാക്കിച്ചു. മാറിയുള്ള ശാസ്താങ്കോവിലിന്റെ ജീർണ്ണോദ്ധാരണം കഴിപ്പിച്ചു. അവിടെയിപ്പോഴും അടുത്തെങ്ങും ഉയർന്ന ജാതിക്കാരായ ഹിന്ദുക്കളുടെ വാസമില്ലെന്നുള്ള ദോഷം മാത്രമേ ഉള്ളൂ. കാലക്രമേണ ആ ദോഷവും നീങ്ങിപ്പോകുമായിരിക്കാം.

കടുത്ത വേനൽക്കാലമാകുമ്പോൾ (മീനം, മേടം ഈ മാസങ്ങളിൽ) അമ്മന്റെ വിഗ്രഹം (ആ ചിതൽപ്പുറ്റ്) ചില ഭാഗങ്ങളിൽ പൊട്ടി വിടവു ണ്ടാവുക പതിവാൺ. ദേവിയുടെ പരിവാരങ്ങൾ വസൂരിവിത്തു കൊണ്ടു പോയി മനുഷ്യരുടെ ദേഹത്തിൽ വിതച്ചുകഴിഞ്ഞിട്ടു മിച്ചം വരുന്നത് അക്കാലത്ത് തിരികെ കോണ്ടു ചെന്നു ദേവിയ ഏല്പിക്കും അതുവാങ്ങി ദേവി തന്റെ ദേഹത്തിലാക്കി സൂക്ഷിക്കും അതുകൊണ്ടാണ് ദേവിയുടെ ദേഹത്തിൽ ഈ പൊട്ടലുണ്ടാകുന്നതെന്നാണ് ഭക്തജനങ്ങളുടെ വിശ്വാസം. ഇങ്ങനെ പൊട്ടലുണ്ടായാൽ ബ്രാഹ്മണരെക്കൊണ്ടു ചന്ദനമര പ്പിച്ചു തേപ്പിച്ച് ആ വിടവുകളടയ്ക്കുക പതിവാണ്. ഇതിനു മുപ്പതു നാല്പതു തുലാം ചന്ദനം വേണ്ടിവരും. ആ വിടവുകൾ ഇങ്ങനെ അടയ്ക്കാതെയിരു ന്നാൽ വസൂരിവിത്തു തന്നെ പൊട്ടി പുറത്തേക്കു തെറിച്ചു സർവത്ര വ്യാപിക്കും. വേനൽക്കാലങ്ങളിൽ ചിലപ്പോൾ ദക്ഷിണതിരുവിതാം കൂറിൽ വസൂരി കലശൽ കൂട്ടുന്നത് ഈ വിടവുകളടയ്ക്കാൻ താമസിച്ചിട്ടാണത്രേ.

ഇങ്ങനെ മണ്ടക്കാട്ടമ്മന്റെ കഥകൾ ഇനിയും വളരെപ്പറയാനുണ്ട്. ഇപ്പോഴത്തെ പുതിയ പരിഷ്ക്കാരികൾക്ക് ഈ വകയിലൊന്നും വിശ്വാസമില്ലത്തതിനാൽ ഇനി അധികം വിസ്തരിക്കുന്നില്ല.

# 126. തിരുവട്ടാറ്റാദികേശവൻ

മാർത്താണ്ഡവർമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ട് കൊല്ലം 921ൽ ആണല്ലോ കായങ്കുളം രാജ്യം പിടിച്ചടക്കി തിരുവിതാംകൂറിൽ ചേർത്തത്. അക്കാലത്തു കായങ്കുളം ലായത്തിൽ സകല ശുഭലക്ഷണങ്ങളും തികഞ്ഞ ഒരു കുട്ടിക്കൊമ്പനാനയുണ്ടായിരുന്നു. ആ അനയെക്കണ്ടിട്ടു തിരുമനസ്സിലേക്ക് അത്യന്തം കൗതുകം തോന്നുകയാൽ അതിനെ തിരുവനന്തപുരത്തു കൊണ്ടുപോയി അവിടെയുള്ള ലായത്തിൽ താമസിപ്പിച്ചു. അതിനെ വേണ്ടതുപോലെ സൂക്ഷിക്കുകയും രക്ഷിക്കുകയും ചെയ്യുന്നതിനായി "അഴകപ്പാപിള്ള" എന്നു പ്രസിദ്ധനായിരുന്ന ഒരു നാഞ്ചിനാട്ടു (നാഞ്ഞിനാട്ടു)പിള്ളയെ പാപ്പാനായി കല്പിച്ചു നിശ്ചയിച്ചു നിയമിക്കുകയും ചെയ്തു. ആ ആനക്കാരനും ആനയും സമപ്രായക്കാരായിരുന്നു. രണ്ടുപേർക്കും അന്ന് ഇരുപത്തഞ്ചു വയസ്സേ പ്രായമുണ്ടായിരുന്നുള്ളു.

മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു തിരുവിതാംകൂർ രാജ്യം ശ്രീപദ്മനാഭസ്വാമിക്കു തൃപ്പടിദാനമായി വെച്ചൊഴിയുന്നതിനു മുമ്പ് ഒരിക്കൽ സ്വാമി ദർശനാർത്ഥം തിരുവട്ടാറ്റേക്ക് എഴുന്നള്ളുകയുണ്ടായി. അന്ന് ഈ കുട്ടിയാനയേയും കൊണ്ടുപോയിരുന്നു. തിരുമനസ്സു കൊണ്ടു സ്വാമിദർശനാനന്തം ഈ ആനയെ അവിടെ നടയ്ക്കിരുത്തുകയും "ആദികേശവാ" എന്നു വിളിക്കുകയും ചെയ്തു. ആ ആന അതു സമ്മതിച്ചതായി തല കുലുക്കുകയും ഒരനുസരണ ശബ്ദം പുറപ്പെടുവിക്കുകയുമുണ്ടായി. അതുകൊണ്ടു മഹാരാജാവു തിരുമനസ്സുകൊണ്ട് ആ പേരു തന്നെയാണ് ആ ആനയ്ക്ക് വിളിച്ചത്. ആ ആനയാണ് പിന്നീട് "തിരുവട്ടാറ്റാദികേശവൻ" എന്നു പ്രസിദ്ധനായിത്തീർന്നതും.

മഹാരാജാവു തിരുമനസ്സുകൊണ്ട് ആനയെ ഇരുത്തുകയും മറ്റും ചെയ്തതിന്റെ ശേഷം അഴകപ്പാപിള്ളയെ തിരുമുമ്പാകെ വരുത്തി "ആദികേശവനെ എല്ലാ മാസത്തിലും പതിഞ്ചാം തീയതിതോറും തിരുവനന്തപുരത്തു കൊണ്ടുവരണം. നമുക്ക് ഇവനെ മാസത്തിലൊരിക്കലെങ്കിലും കാണാതെയിരിക്കാൻ വയ്യ. ഇവിടെ ക്ഷേത്രത്തിൽ പതിഞ്ചാം തീയതി ഇവനെക്കൊണ്ടു വല്ല കാര്യവുമുണ്ടെങ്കിൽ അതു കഴിഞ്ഞാലുടനെ കൊണ്ടുവരണം. അങ്ങനെ ദിവസമാറ്റം വരുമ്പോൾ ആ വിവരം നമ്മെ മുൻകൂട്ടി അറിയിക്കുകയും വേണം" എന്നു കൽപിക്കുകയും അഴകപ്പാ

പിള്ള അതിനെ സാദരം സമ്മതിക്കുകയും അപ്രകാരം ചെയ്തുകൊണ്ടിരിക്കുകയും ചെയ്തു. തിരുമനസ്സുകൊണ്ട് ദിവസന്തോറും വെളുപ്പാൻ കാലത്തു മൂന്നു മണിക്കു മുമ്പേ പള്ളിക്കുറുപ്പുണരുകയും ഉടനെ കാലും മുഖവും മറ്റും ശുദ്ധമാക്കി ചില നാമങ്ങൾ ജപിച്ചുകൊണ്ടു കൊട്ടാരത്തിനകത്തുലാത്തിക്കൊണ്ടിരിക്കുകയും പതിവായിരുന്നു. അതിനാൽ ആദികേശവനെ തിരുവന്തപുരത്തു കൊണ്ടുചെല്ലുന്നതും പതിഞ്ചാം തീയതി തോരും വെളുപ്പാൻകാലത്തു മൂന്നുമണിക്കായിരിക്കണമെന്നും അവിടെ കൊണ്ടുചെന്നാൽ അവനെ കൊട്ടാരത്തിന്റെ മുറ്റത്ത് ഇന്ന സ്ഥലത്തു നിർത്തിക്കൊള്ളണമെന്നും പ്രത്യേകം കൽപിച്ചിരുന്നതിനാൽ അഴകപ്പാപിള്ള അങ്ങനെയൊക്കെയാണ് ചെയ്തിരുന്നത്. പതിനഞ്ചാം തീയതിതോറും പള്ളിക്കുറുപ്പുണർന്നാൽ ആദ്യം തൃക്കൺ പാർക്കുന്നത് ആദികേശവനെ വേണമെന്നു തിരുമനസ്സിലേക്കു നിർബന്ധമുണ്ടായിരുന്നു. അതുകൊണ്ടാണ് അങ്ങനെ പ്രത്യേകം കൽപിച്ചിരുന്നത്.

ആദികേശവൻ സകല ശുഭലക്ഷണങ്ങളും തികഞ്ഞ ഒരാനയായിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതുകൊണ്ടായിരുന്നിരിക്കാം അവനെ മാസത്തിലൊരിക്കലെങ്കിലും കണികാണണമെന്നു തിരുമനസ്സിലേക്കു നിർബന്ധമുണ്ടായിരുന്നത്. കേശവന്റെ രണ്ടു കൊമ്പുകളും ഒരുപോലെ കൂർത്തു വളഞ്ഞവയും നല്ല ഭംഗിയുള്ളവയുമായിരുന്നു. അവയുടെ രണ്ടു വശങ്ങളിലും സൂക്ഷിച്ചു നോക്കിയാൽ കാണാവുന്ന വിധത്തിൽ ഓരോ രേഖകളുണ്ടായിരുന്നു. അവ കണ്ടാൽ അവന്റെ കൊമ്പുകളുടെ കീഴ്ഭാഗത്ത് അവയെപോലെതന്നെ രണ്ടു കൊമ്പുകൾ കൂടി ഉണ്ടാക്കിവെച്ചു ചേർത്തിണക്കിയിരിക്കയാണെന്നു തോന്നുമായിരിരുന്നു. അതിനാൽ ആദികേശവൻ ഒരു നാല്ക്കൊമ്പനാനയാണെന്നുകൂടി ജനങ്ങൾ പറഞ്ഞിരുന്നു. കേശവന്റെ പിൻവശത്തുനിന്നു നോക്കിയാൽ മൂന്നുകോലിൽ (ഒമ്പതടിയിൽ) അധികം പൊക്കമില്ലെന്നു തോന്നുമായിരുന്നു. എങ്കിലും അവന്റെ മുമ്പിൽനിന്നു നോക്കിയാൽ അവന് അഞ്ചു കോലിൽ(പതിഞ്ചടിയിൽ)കുറയാതെ ഉയരമുണ്ടെന്നും ആർക്കും തോന്നുമായിരുന്നു. അവന്റെ തലയെടുപ്പും തലക്കട്ടിയും മസ്തകത്തിന്റെ വിരിവും തുമ്പിക്കൈയിന്റെ മുഴുപ്പും ചെവികളുടെ വലിപ്പവും ഉടലിന്റെ തഴപ്പും നീളവും കഴുത്തിന്റെ വണ്ണവും കഴുത്തിനു താഴെ തൂങ്ങിക്കിടക്കുന്ന താടയുടെ ഇറക്കവും മറ്റും കണ്ടാൽ ഇവനെപ്പോലെ

ഭംഗിയുള്ള ഒരാന മറ്റെങ്ങുമില്ലെന്നും ഇനിയുണ്ടാവുന്നകാര്യം അസാധ്യമാണെന്നും ആർക്കും തോന്നുമായിരുന്നു. ആദികേശവന്റെ കാലുകളുടെ വണ്ണവും അസാമാന്യമായിരുന്നു. അവന്റെ കാലടികളുടെ ചുറ്റളവ് നാല്പത്തെട്ട് അംഗുലം ഉണ്ടായിരുന്നു. അതുകൊണ്ടു കാലുകളുടെ വണ്ണം ഏകദേശം ഊഹിക്കാമല്ലോ. എന്തിനു വളരെ പറയുന്നു? "ആകപ്പടെ ഒരാനച്ചന്തം" എന്നുള്ളത് ആദികേശവനെ സംബന്ധിച്ചു നല്ല ശരിയായിരുന്നു. എന്നാൽ അവനെ അസാമാന്യമായ ദേഹപുഷ്ടി മാത്രമല്ല ഉണ്ടായിരുന്നത്. അതിനു തക്കവണ്ണമുള്ള കായബലവുമുണ്ടായിരുന്നു. ബുദ്ധിശക്തിയും അങ്ങനെതന്നെ. കേശവൻ പിടിച്ചുവെയ്ക്കുന്ന തടിയും മറ്റും വേറെ നാലാനകൾകൂടി പിടിച്ചാൽ ഇളക്കാൻപോലും കഴിയുമായിരുന്നില്ല. അപ്രകാരം ഏതെങ്കിലും ഒരു കാര്യം അഴകപ്പാപിള്ള മനസ്സിൽ വിചാരിക്കുമ്പോഴേക്കും കേശവൻ ചെയ്തുകഴിയും. മറ്റുള്ള പാപ്പാന്മാരെപ്പോലെ വടിയെടുക്കുക എന്നുള്ള കാര്യം അഴകപ്പാപിള്ളയ്ക്ക് ഒരിക്കലും വേണ്ടിവന്നിട്ടില്ല. അഴകപ്പാപിള്ള കേശവന്റെ പാപ്പാനായിത്തീർന്നതിനു ശേഷം കുറച്ചു ദിവസം കഴിഞ്ഞപ്പോഴേക്കും അവർ തമ്മിൽ നിസ്തുലങ്ങളായ സ്നേഹവിശ്വാസങ്ങൾ ഉണ്ടായിത്തീർന്നു. അതിന് അവർക്ക് ആജീവനാന്തം സ്വൽപംപോലും വ്യത്യാസം വരികയും ചെയ്തിരുന്നില്ല.

രണ്ടുമൂന്നു പ്രാവശ്യം തിരുവനന്തപുരത്തു പോയി മുഖം കാണിച്ച് വന്നപ്പോഴേക്കും കേശവന് അങ്ങോട്ടു പോകേണ്ടുന്ന ദിവസവും പോകാനുള്ള വഴിയും അവിടേയെത്തേണ്ടുന്ന സമയവും അവിടെച്ചെന്നാൽ നിൽക്കേണ്ടുന്ന സ്ഥലവും മറ്റും നല്ല നിശ്ചയമായി. വെളുപ്പാൻകാലത്തു മൂന്നു മണിക്ക് അവിടെയെത്തിയാലുടനെ അഴകപ്പാപിള്ള കേശവനെ നിശ്ചിതസ്ഥലത്തു നിർത്തിയിട്ടു മാറി മറഞ്ഞു നില്ക്കും തിരുമനസ്സിലേക്ക് ആദ്യം കേശവനെത്തന്നെ തൃക്കൺപാർക്കണമെന്നു നിർബന്ധമുണ്ടായിരുന്നുവല്ലോ. അതുകൊണ്ടാണ് അയാൾ അങ്ങനെ ചെയ്തിരുന്നത്. അഴകപ്പാപിള്ള മാറി നിന്നാലുടനെ കേശവൻ ഭക്തിദ്യോതകമായി ഒരു ശബ്ദം പുറപ്പെടുവിക്കും. ഉടനെ തിരുമനസ്സുകൊണ്ട് പുറത്തേക്കെഴുന്നള്ളും. അപ്പോൾ കേശവനു കൊടുക്കാനുള്ള പഴക്കുലകൾ, ശർക്കര, നാളികേരം, കരിമ്പ് മുതലായവയെല്ലാം അവിടെ തയ്യാറാക്കി വച്ചിരിക്കും. അവയിൽ ചിലതു തിരുമനസ്സുകൊണ്ടുതന്നെ തൃക്കൈകൊണ്ട് എടുത്ത് കേശവനു കൊടുക്കുകയും അവ കേശവൻ സാദരം വാങ്ങി തിന്നുകയും

ചെയ്യും. അങ്ങനെ ഏതാനും ചിലതു തിന്നു കഴിയുമ്പോൾ എല്ലാമെടുത്തു കൊടുക്കുന്ന കാര്യം തിരുമനസ്സിലേക്കു ബുദ്ധിമുട്ടായിത്തീർന്നെങ്കിലോ എന്നു വിചാരിച്ചു കേശവൻ സ്വല്പം പിന്നോക്കം മാറി നിൽക്കും. അതു കാണുമ്പോൾ കുശാഗ്രബുദ്ധിയായിരുന്ന തിരുമനസ്സിലേക്ക് കേശവന്റെ അഭിപ്രായം മനസ്സിലാകും. ഉടനെ "എന്നാൽ എല്ലാമെടുത്തു തിന്നു കൊള്ളുക" എന്നു കല്പിക്കുകയും കേശവൻ എല്ലാമെടുത്ത് തിന്നുകയും ചെയ്യും. കേശവൻ എല്ലാം തിന്നുകഴിയുമ്പോൾ അഴകപ്പാപിള്ളയും കേശവന്റെ അടുക്കലെത്തും. ഉടനെ തിരുമനസ്സുകൊണ്ട് രണ്ടു മുണ്ടും അഞ്ചു രൂപയും അയാൾക്കും കല്പിച്ചു കൊടുക്കും. അതും കഴിഞ്ഞാൽ കേശവൻ മുൻകാലുകൾ രണ്ടും മടക്കി മുട്ടുകൾ കുത്തി തിരുമനസ്സിലെ തൃപ്പാദസന്നിധിയിൽ കുമ്പിട്ടു യാത്രയറിയിക്കുന്നതായി ഒരു ശബ്ദം പുറപ്പെടുവിക്കും. ഉടനെ തിരുമനസ്സുകൊണ്ട് "എന്നാലാവട്ടെ, അടുത്ത മാസത്തിലും വരണം" എന്നു കല്പിക്കുകയും കേശവൻ അതും സമ്മതിച്ച ഭാവത്തിൽ തലകുലുക്കിക്കൊണ്ട് നാലഞ്ചടി പിന്നോക്കം നടന്നു മാറീട്ടു തിരിഞ്ഞു നടന്നുപോവുകയും ചെയ്യും. ഇപ്രകാരമൊക്കെയായിരുന്നു കേശവന്റെ പതിവുകൾ.

അങ്ങനെ ഏതാനും കൊല്ലങ്ങൾ കഴിഞ്ഞതിന്റെ ശേഷം ഒരിക്കൽ തിരുവനന്തപുരത്തേക്കു പോകാനുള്ള ദിവസമടുത്തപ്പോൾ അഴകപ്പാ പിള്ളയ്ക്കും ദേഹത്തിനു നല്ല സുഖമില്ലായിരുന്നു. അതിനാൽ അയാൾ കേശവന്റെയടുക്കൽ ചെന്ന് അവന്റെ തുമ്പിക്കൈ പിടിച്ചു തലോടിക്കൊണ്ട് "കുട്ടാ! കേശവാ! നാളെയാണല്ലോ തിരുവനന്തപുരത്തേക്കു പോകേണ്ടത്. എനിക്കു ദേഹത്തിനു തീരെ സുഖമില്ലാതെയുമിരിക്കുന്നു. നിശ്ചിത ദിവസം അവിടെ ചെല്ലാഞ്ഞാൽ തിരുമനസ്സിലേക്ക് ഒട്ടും സുഖമാവുകയില്ല. അതിനാൽ ഇത്തവണ എന്റെ കുട്ടൻ തനിച്ചു പോയിവരണം. അങ്ങോട്ടു പോകാനുള്ള വഴിയും അവിടെ ചെന്നാലുള്ള പതിവുകളും മറ്റും നിനക്കു നിശ്ചയമുണ്ടല്ലോ" എന്നു പറഞ്ഞു. കേശവൻ അതു കേട്ടു സമ്മതിച്ചു തല കുലുക്കുകയും അടുത്ത ദിവസം അവൻ തനിച്ചു പോയി തിരുവനന്ത പുരത്തെത്തി പതിവുപോലെ മുഖം കാണിക്കുകയും മറ്റും കഴിച്ചു മടങ്ങി വരികയും ചെയ്തു.

ഇങ്ങനെയിരിക്കെ കൊല്ലം 933–മാണ്ടു മിഥുനമാസത്തിൽ മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു നാടു നീങ്ങി. ആ

വർത്തമാനം ഉടനെ കേരളത്തിലെന്നല്ല വിദേശങ്ങളിൽപ്പോലും എല്ലാവരും അറിഞ്ഞു. എങ്കിലും അതറിഞ്ഞാൽ ആദികേശവനു ദുസ്സഹമായ ദുഃഖ മുണ്ടാകുമെന്നു വിചാരിച്ച് അഴകപ്പാപിള്ള തൽക്കാലം അവനെ അതിറി യിച്ചില്ല. എന്നാൽ അധികം താമസിയാതെ അവനത് അറിയേണ്ടതായി വരികയും ചെയ്തു.

അടുത്ത മാസത്തിലും അഴകപ്പാപിള്ള പതിവുപോലെ പതിനഞ്ചാം തീയതി വെളുപ്പാൻകാലത്തു മൂന്നു മണിക്കു കേശവനേയുംകൊണ്ട് തിരുവനന്തപുരത്തെത്തി. അവനെ പതിവു സ്ഥലത്തു നിർത്തുകയും കേശവൻ പതിവുപോലെ ശബ്ദം പുറപ്പെടുവിക്കുകയും ചെയ്തു. രാമ വർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ട് മൂന്നു മണിക്ക് പള്ളിക്കുറുപ്പു ണരാറില്ല. നാലുമണിക്കാണ് അവിടുന്നു പള്ളിക്കുറുപ്പുണരുക പതിവ്. എന്നാൽ കേശവൻ ശബ്ദം പുറപ്പെടുവിച്ചപ്പോൾ നല്ല പള്ളിക്കുറുപ്പാ യിരിന്നു. ആ ശബ്ദം കേട്ടു തിരുമനസ്സുകൊണ്ടു വല്ലാതെ ഞെട്ടിയുണരു കയും "അതെന്തു ശബ്ദമാണു കേട്ടത്? ഒരാനയുടെ ശബ്ദം പോലെയാ ണല്ലോ കേട്ടത്. ഈ അസമയത്ത് അനാവശ്യമായി ഇവിടെ ആനയെ കൊണ്ടുവന്നതാരാണ്? അതിനെ അവിടെനിന്നും ക്ഷണത്തിൽ കൊണ്ടു പോകട്ടെ" എന്നു കോപത്തോടുകൂടി ഉച്ചത്തിൽ കല്പിക്കുകയും ചെയ്തു.

മുമ്പൊരിക്കലുമുണ്ടായിട്ടില്ലാത്ത വിധത്തിലുള്ള ആ കല്പന കേട്ടു കേശവൻ വല്ലാതെ പരിഭ്രമിച്ച് അഴകാപിള്ളയെ താങ്ങിയെടുത്തു തലയിൽ വച്ചുകൊണ്ട് അവിടെനിന്ന് ഒരോട്ടം വച്ചുകൊടുത്തു. നെയ്യാറ്റിൻകര ചെന്നിട്ടേ അവൻ നിൽക്കുകയോ തിരിഞ്ഞു നോക്കുകയോ ചെയ്തുള്ളു. അവിടെയെത്തി അഴകാപിള്ളയെ താഴെയിറക്കി നിർത്തിയപ്പോൾ അയാൾ "എന്റെ കേശവാ! നിന്റെ പ്രരിഭ്രമം സ്വല്പമധികമായപ്പോയി. നമ്മുടെ തമ്പുരാനല്ലാ ആ കല്പിച്ചത്. നമ്മുടെ തമ്പുരാൻ കഴിഞ്ഞ മാസത്തിൽ നാടുനീങ്ങിപ്പോയി. ആ കല്പിച്ചത് ഇപ്പോൾ നാടു വാഴുന്ന രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടാണ്. അവിടേക്കു നിന്റെ പതിവൊന്നും നിശ്ചയമില്ല" എന്നു പറഞ്ഞു. "നമ്മുടെ തമ്പുരാൻ നാടുനീങ്ങിപ്പോയി" എന്നു കേട്ടപ്പോൾ കേശവൻ അത്യന്തം സങ്കടത്തോടുകൂടി കണ്ണീരൊലിപ്പിച്ചുകൊണ്ട് ഉറക്കെ മൂന്നു നിലവിളിച്ചിട്ട് പിന്നെയും കണ്ണീരൊലിപ്പിച്ചുകൊണ്ടു നിന്നു. അപ്പോൾ അഴകപ്പാപിള്ള "ഇപ്പോൾ നാടുവാഴുന്ന തമ്പുരാനും നമ്മുടെ തമ്പുരാൻതന്നെയാണ്. പരിചയം

വരുമ്പോൾ ഈ തമ്പുരാ!നും മറ്റേ തമ്പുരാനെപ്പോലെ നിന്നെക്കുറിച്ചു വിചാരിച്ചു തുടങ്ങും. അതുകൊണ്ട് നമുക്ക് ഇന്നുതന്നെ തിരുവനന്ത പുരത്തു ചെന്ന് മുഖം കാണിക്കണം" എന്നു പറഞ്ഞു. അഴകാപിള്ള ഈ പറഞ്ഞത് കേശവൻ കേട്ടതായി ഭാവിക്കപോലും ചെയ്തില്ല. അഴകപ്പാ പിള്ളയുടെ വാക്കിനെ കേശവൻ അതിനുമുമ്പൊരിക്കലും ആദരിക്കാതെ യിരുന്നിട്ടില്ല.

കേശവൻ തിരുവനന്തപുരത്തുനിന്ന് ഓടിപ്പോയതിന്റെ ശേഷം നേരം വെളുത്തപ്പോൾ ചില സേവന്മാർ തിരുമനസ്സിലെ സന്നിധിയിൽ ചെന്ന്, "നാടു നീങ്ങിപ്പോയ മാർത്താണ്ഡവരമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ട് ഒരാനയെ തിരുവാട്ടാറ്റു നടയ്ക്കിരുത്തുകയും ആ ആനയ്ക്ക് ആദികേശവൻ എന്നു കല്പിച്ചു പേരു വിളിക്കുകയും ചെയ്തിട്ടുണ്ട്. ആ ആനയെ കല്പനപ്രകാരം എല്ലാ മാസങ്ങളിലും പതിനഞ്ചാം തീയതി തോറും വെളുപ്പാൻകാലത്തു മൂന്നുമണിക്ക് ഇവിടെ കൊണ്ടു വരികയും ഇവിടെയെ ത്തിയാലുടനെ കേശവൻ താൻ വന്നിരിക്കുന്നു എന്നറിയിക്കുന്നതിനായി ഒരു ശബ്ദം പുറപ്പെടുവിക്കുകയും അതു കേട്ടാലുടനെ തിരുമനസ്സുകൊണ്ടു പുറത്തെഴുന്നള്ളി കേശവൻ പഴക്കുലകളും ശർക്കരയും നാളികേരവും കരിമ്പും മറ്റും തൃക്കൈകൊണ്ടുതന്നെ എടുത്തു കൊടുക്കുകയും കേശവൻ അവയെ വാങ്ങിത്തിന്നുകയും പതിവായിരുന്നു. ആ പതിവനു സരിച്ച് ഇവിടെ കൊണ്ടുവരപ്പെട്ട കേശവന്റെ ശബ്ദമാണ് ഇന്നു വെളുപ്പാൻകാലത്ത് ഇവിടെ കേൾക്കപ്പെട്ടത്. പതിവുപോലെയല്ലാതെ കോപത്തോടുകൂടി ഉറക്കെ അരുളിച്ചെയ്തതു കേട്ട് കേശവൻ ഭയപ്പെട്ട് അപ്പോൾത്തന്നെ ഇവിടെനിന്ന് ഓടിപ്പോയി. മാർത്താണ്ഡവർമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ട് നാടുനീങ്ങിപ്പോയി എന്നുള്ള കഥ കേശവൻ അറിഞ്ഞിരിക്കയില്ല" എന്നറിയിച്ചു. അതു കേട്ടിട്ടു തിരുമനസ്സു കൊണ്ട് "എന്നാൽ കേശവനെ ക്ഷണത്തിൽ വരുത്തണം" എന്നു കല്പിക്കുകയും ചില ഉദ്യോഗസ്ഥന്മാർ ഉടനേ ഓടിപ്പോയി നെയ്യാറ്റിൻ കരച്ചെന്നു കല്പനയുടെ വിവരം അഴകപ്പാപിള്ളയെ ഗ്രഹിപ്പിക്കുകയും ചെയ്തു. അഴകപ്പാപിള്ള വിവരമൊക്കെ പറഞ്ഞുനോക്കീട്ടും കേശവന് ഒരിളക്കമുണ്ടായില്ല. അതിനാൽ ആ ഉദ്യോഗസ്ഥന്മാർ മടങ്ങിച്ചെന്ന് ആ വിവരം തിരുമനസ്സിലെ അടുക്കൽ അറിയിച്ചു. തിരുമനസ്സുകൊണ്ട് അടുത്ത ദിവസം കല്പിച്ച് ആളുകളെ അയച്ചു. അന്നും ഫലമുണ്ടാഇല്ല. അങ്ങനെ

ആറു ദിവസം കഴിഞ്ഞു. ഏഴാം ദിവസം തിരുമനസ്സുകൊണ്ട് "കേശവൻ ഇങ്ങോട്ടു വരികയില്ലെങ്കിൽ ഞാനങ്ങോട്ടു വരാം. അങ്ങനെയായാലും എനിക്കു കേശവനെ കാണണം" എന്നു കല്പിച്ചയച്ചു. തിരുമനസ്സിലെ ആളുകൾ നെയ്യാറ്റിൻകരയെത്തി ആ കല്പിച്ച വിവരം പറഞ്ഞപ്പോൾ അഴകപ്പാപിള്ള കേശവനോട് "കല്പിച്ചയച്ചതു കേട്ടില്ലേ? നീയങ്ങോട്ടു ചെല്ലാതെ തിരുമനസ്സുകൊണ്ട് ഇങ്ങോട്ടെഴുന്നള്ളാനിടയാകുന്നതു കഷ്ടമാണ്. നമുക്ക് ഇന്നുതന്നെ തിരുവനന്തപുരത്തെത്തി മുഖം കാണിക്കണം" എന്നു പറഞ്ഞു. കേശവൻ അതു കേട്ടിട്ടു സമ്മതിച്ചു തല കുലുക്കുകയും ഒരു അനുസരണ ശബ്ദം പുറപ്പെടുവിക്കുകയും ചെയ്തു. ഉടനെ അഴകപ്പാപിള്ള "എന്നാൽ പോകാം" എന്നു പറഞ്ഞു നടന്നു തുടങ്ങി. പിന്നാലെ കേശവനും പോയി. കേശവനു ക്ഷീണംകൊണ്ടു നടക്കാൻ വളരെ പ്രയാസമുണ്ടായിരുന്നു. മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു നാടുനീങ്ങിയെന്നു കേട്ട ദിവസം മുതൽ അന്നുവരെ ആറു ദിവസം കേശവൻ കുറേശ്ശെ വെള്ളം കുടിച്ചതല്ലാതെ യാതൊന്നും തിന്നിരുന്നില്ല. ആ ആറു ദിവസവും നെയ്യാറ്റിൻകരക്കാരിൽ പലരും കേശവനു പഴക്കുലകളും മറ്റും ധാരാളം കൊണ്ടുചെന്നു കൊടുത്തിരുന്നു. എങ്കിലും അവൻ അവയിലൊന്നും തൊടുകപോലും ചെയ്തിരുന്നില്ല. പിന്നെ അവനു ക്ഷീണം വന്നത് ഒരത്ഭുതമല്ലല്ലോ. കേശവൻ ഒന്നും തിന്നാതെയിരുന്നതുകൊണ്ട് അഴകപ്പാ പിള്ളയും സാമാന്യം പോലെ ഭക്ഷണം കഴിച്ചിരുന്നില്ല. എങ്കിലും അവർ രണ്ടുപേരും ഒരുവിധം നടന്ന് അന്നുതന്നെ തിരുവനന്തപുരത്തു തിരുമനസ്സിലെ തിരുമുമ്പാകെ എത്തി. അവിടെ തിരുമനസ്സുകൊണ്ടു മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സിലെപ്പോലെതന്നെ കേശവനു കൊടുക്കുന്നതിനായി പഴക്കുല കളും മറ്റും ധാരാളം ശേഖരിച്ചു വച്ചിരുന്നു. തിരുമനസ്സുകൊണ്ടു തൃക്കൈ കൊണ്ട് അവയിൽ ചിലതെടുത്തു കേശവന്റെ നേരെ നീട്ടി. കേശവൻ അവയിലൊന്നും വാങ്ങാതെ സ്വല്പം പിന്നോക്കം മാറി നിന്നു. അപ്പോൾ അഴകപ്പാപിള്ള "കേശവൻ നനഞ്ഞിട്ട് ഇന്ന് ഏഴു ദിവസമായി. നനയാതെ തിരുമേനിയെ തൊടുന്നതു വിഹിതമല്ലല്ലോ എന്നു വിചാരിച്ചാണ് അവൻ പിന്മാറിയത്" എന്നറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് "എന്നാൽ കേശവനെ ക്ഷണത്തിൽ കൊണ്ടുപോയി നനച്ചു കൊണ്ടുവരണം" എന്നു കല്പിക്കുകയും അഴകപ്പാപിള്ള കേശവനെ ഉടനെ കരമനയാറ്റിൽ കൊണ്ടുപോയി നനച്ചുകൊണ്ടുവരികയും ചെയ്തു. പിന്നെ തിരുമനസ്സു

കൊണ്ടു കല്പിച്ചു കൊടുത്ത പഴക്കുലകൾ മുതലായവയെല്ലാം കേശവൻ സാദരം മേടിച്ചു തിന്നു. എങ്കിലും അതും കണ്ണീരൊലിപ്പിച്ചുകൊണ്ടും ദുഃഖഭാവത്തോടുകൂടിയുമായിരുന്നു. കേശവൻ അവയെല്ലാം തിന്നു കഴിഞ്ഞതിന്റെ ശേഷം തിരുമനസ്സുകൊണ്ട് അഴകപ്പാപിള്ളയ്ക്ക് പതിവുള്ള മുണ്ടും പണവും അയാൾക്കും കല്പിച്ചു കൊടുത്തു. ഉടനെ കേശവൻ മുൻകാലുകൾ രണ്ടും മടക്കി മുട്ടുകുത്തി തിരുമനസ്സിലെ തിരുമുമ്പിൽ കുമ്പിടുകയും എഴുന്നേറ്റു നിന്നുകൊണ്ട് ഒരു ശബ്ദം പുറപ്പെടുവിക്കുകയും ചെയ്തു. അപ്പോഴും അഴകപ്പാപിള്ള "കേശവൻ യാത്ര അറിയിക്കുകയാണ് ചെയ്തത്. ഇങ്ങനെയാണ് അവന്റെ പതിവ്" എന്നു തിരുമനസ്സറിയിച്ചു. ഉടനെ തിരുമനസ്സുകൊണ്ട് "കേശവൻ മുൻപതിവുപോലെ മാസംതോറും ഇവിടെ വരണം. എന്നാലതു വെളുപ്പാൻ കാലത്തു മൂന്നുമണിക്കു വേണമെന്നില്ല. നാലുമണിക്കായാൽ മതി" എന്നു കല്പിക്കുകയും അതു സമ്മതിച്ചതായി കേശവൻ തലകുലുക്കുകയും ഒരു ശബ്ദം പുറപ്പെടുവിക്കുകയും അഴകപ്പാപിള്ളയോടുകൂടി അപ്പോൾത്തന്നെ അവിടുന്നു പോവുകയും അന്നു രാത്രിയില്ത്തന്നെ തിരുവട്ടാറ്റ് എത്തുകയും ചെയ്തു.

ആദികേശവനെ അമ്പാരിക്കോ എഴുന്നള്ളത്തിനോ ഉപയോഗിക്കുമ്പോൾ അവന്റെ കഴുത്തിൽക്കെട്ടുന്നതു മൂന്നിഴകൾ (വരികൾ) ഉള്ള ഒരു മണിമാലയാണ് പതിവ്. ആ ഓരോ വരികളിലും മുപ്പത്താറു മണികൾ വീതവും ആ മുപ്പത്താറു മണികൾക്കും കൂടി രണ്ടര തുലാം കനവുമുണ്ടായിരുന്നു. അപ്പോൾ മൂന്നു വരികൾക്കുംകൂടി ഏഴരത്തുലാം വരുമല്ലോ. ആ മണിമാല കേശവന്റെ കഴുത്തിൽ വരുമ്പോൾ അവന്റെ തല ഒന്നുകൂടി ഉയരും. അപ്പോൾ അവന്റെ ഭംഗിയും കാന്തിയും ഇരട്ടിക്കുകയും ചെയ്യും.

മറ്റുള്ള ആനകൾക്കു പിടിച്ചിളക്കാൻപോലും വയ്യാതെകണ്ടുള്ള വലിയ തടികൾ കേശവനെക്കൊണ്ടു പിടിപ്പിച്ച് ഉദ്ദിഷ്ടസ്ഥലത്ത് ആക്കിച്ചു കൊടുക്കണമെന്നു പലരും അഴകപ്പാപിള്ളയോട് ആവശ്യപ്പെടാറുണ്ട്. എന്നാൽ തടിയുടെ വലിപ്പവും പിടിച്ചുകൊണ്ടുപോകാനുള്ള ദൂരവും അറിഞ്ഞാൽ അഴകപ്പാപിള്ള അവനോട് ഇതിന് ഇത്ര പണം ആദികേശവസ്വാമിക്ക് നടയ്ക്കു വെയ്ക്കുകയും ഇത്ര പണം തനിക്കു തരികയും കേശവനു തിന്നാൻ ഇന്നിന്ന സാധനങ്ങൾ ഇത്രയിത്ര വീതം കൊടുക്കുകയും ചെയ്യണമെന്നു പറയും. തടിയുടെ ഉടമസ്ഥൻ അവയെല്ലാം സമ്മതിച്ചാൽ അഴകപ്പാപിള്ള കേശവനോട് "കേശവാ! ഈ മനുഷ്യൻ ഒരു തടി പിടിച്ചു

വെച്ചു കൊടുക്കണമെന്നു പറയുന്നു. ആ തടിക്ക് ഇത്ര വണ്ണവും ഇത്ര നീളവുമുണ്ട്. അതു പിടിച്ച് ഇത്ര നാഴിക ദൂരം കൊണ്ടുപോകണം. അതിന് ആദികേശവസ്വാമിക്ക് ഇത്ര പണം നടയ്ക്കു വെയ്ക്കുകയും എനിക്ക് ഇത്ര പണവും നിനക്ക് തിന്നാൻ ഇന്നിന്ന സാധനങ്ങൾ ഇത്രയിത്ര വീതവും തരികയും ചെയ്യാമെന്ന് ഈ മനുഷ്യൻ സമ്മതിച്ചിട്ടുണ്ട്. അതിനാൽ എന്റെ കുട്ടൻ ചെന്ന് ആ തടിപിടിച്ചുവെച്ചു കൊടുക്കണം" എന്നു പറയും. അഴകപ്പാപിള്ള കൂടെ ചെല്ലണമെന്നും മറ്റുമില്ല. വഴികാണിച്ചുകൊടുക്കാൻ ആരെങ്കിലു ഒരാൾ ചെന്നാൽ മതി. കേശവൻ അറിയുന്ന സ്ഥലമാണെങ്കിൽ അതും വേണമെന്നില്ല. ഇന്ന സ്ഥലത്തു കിടക്കുന്ന തടി പിടിച്ച് ഇന്ന സ്ഥലത്തു കൊണ്ടുചെന്നു വെച്ചുകൊടുക്കണമെന്ന് അഴകപ്പാപിള്ള പറയുകമാത്രം ചെയ്താൽ മതി. എന്നാൽ തടിയുടെ ഉടമസ്ഥൻ നെറികേടു പറയുകയോ പ്രവർത്തിക്കുകയോ ചെയ്താൽ കേശവന്റെ വിധം മാറും. സ്ഥലത്തു ചെന്നു നോക്കുമ്പോൾ തടിയുടെ വണ്ണമോ നീളമോ പറഞ്ഞിരുന്നതിലധികമുണ്ടെന്നു കണ്ടാൽ കേശവൻ അതു തൊടുക പോലും ചെയ്യാതെ മടങ്ങിപ്പോരും. അപ്രകാരംതന്നെ തടി പിടിച്ചുകൊണ്ടു പോയാൽ വഴിയുടെ ദൂരം പറഞ്ഞിരുന്നതിലധികമായാൽ കേശവൻ ആ തടി തിരികെ പിടിച്ച് അതു മുമ്പു കിടന്നിരുന്ന സ്ഥലത്തുനിന്നു രണ്ടോ നാലോ നാഴികകൂടി ദൂരത്തു കൊണ്ടുചെന്നു വേറെ ഒരാനയ്ക്കും പിടിച്ചെടുക്കാൻ സാധിക്കാത്ത വിധം ദുർഘടമായ ഒരു സ്ഥലത്താക്കും. അങ്ങനെയൊക്കെയായിരുന്നു കേശവന്റെ പതിവ്. അങ്ങനെ കൊണ്ടുചെന്നിടുന്ന തടി പിന്നെ അഴകപ്പാപിള്ള പറഞ്ഞാലും കേശവൻ തൊടുകപോലും ചെയ്യുകയില്ല. അഥവാ ആ തടി കേശവൻ പിന്നെ പിടിക്കണമെങ്കിൽ തടിയുടെ ഉടമസ്ഥൻ വ്യാജം പറഞ്ഞതിന്റെ പ്രായശ്ചിത്തമായി ധാരാളം ശർക്കരയും നെയ്യും നാളികേരവും കദളിപ്പഴവും ചേർത്ത് ഒരു പന്തിരുന്നാഴി പായസം വെയ്പിച്ച് ആദികേശവസ്വാമിക്കു നിവേദിപ്പിച്ചിട്ട് അതും മുമ്പു സമ്മതിച്ചിരുന്ന സാധനങ്ങളും കേശവനും പണം അഴകപ്പാപിള്ളയ്ക്കും കൊടുക്കുകയും ആദികേശവസ്വാമിക്കുള്ള പണം നടയ്ക്കുവെയ്ക്കുകയും ചെയ്താൽ കേശവൻ ചെന്ന് ആ തടി പിടിച്ച് ഉദ്ദിഷ്ടസ്ഥലത്തു കൊണ്ടുചെന്നു വെച്ചു കൊടുക്കും. അങ്ങനെയല്ലാതെ കൌശലമൊന്നും കേശവനോട് പറ്റിയിരുന്നില്ല.

കേശവനും അഴകപ്പാപിള്ളയ്ക്കും എൺപത്തഞ്ചു വയസ്സു തികയുന്നതുവരെ ഇപ്രകാരമെല്ലാം നടന്നിരുന്നു. അതിനുശേഷം അഴകപ്പാപ്പിള്ളയ്ക്കു ക്ഷീണംകൊണ്ട് എഴുന്നേറ്റു നടക്കാൻ പോലും വയ്യാതെയായി. എങ്കിലും കേശവന് അത്രയും ക്ഷീണം ബാധിച്ചില്ല. അതിനാൽ കേശവനെക്കൊണ്ടു ക്ഷേത്രത്തിൽ ആവശ്യമുള്ള ദിവസങ്ങളിൽ പാപ്പാനോടുകൂടാതെതന്നെ കേശവൻ തനിച്ചു പോയി അടിയന്തിരങ്ങൾ യഥാക്രമം നടത്തിപ്പോന്നിരുന്നു. കേശവനെ നടയ്ക്കിരുത്തിയതിന്റെ ശേഷം കുറച്ചുകാലം കഴിഞ്ഞപ്പോഴേയ്ക്കും ആ ക്ഷേത്രത്തിലെ ചട്ടവട്ടങ്ങളെല്ലാം അവനു നല്ല നിശ്ചയമായി. അതിനാൽ പാപ്പാൻ കൂടെയില്ലെങ്കിലും കാര്യങ്ങൾക്കു കുഴപ്പമില്ലായിരുന്നു.

അഴകപ്പാപിള്ള ക്ഷീണാധിക്യം നിമിത്തം കിടപ്പിലായതിന്റെ ശേഷം അധിക ദിവസം കഷ്ടപ്പെട്ടില്ല. നാലഞ്ചു ദിവസം കഴിഞ്ഞപ്പോൾ ഒരു ദിവസം വെളുപ്പാൻ കാലത്ത് ആ ഭാഗ്യവാൻ അനായാസേന ചരമഗതിയെ പ്രാപിച്ചു. അപ്പോൾ ആ വീട്ടിൽ അയാളുടെ ഭാര്യയുടെയും മക്കളുടെയും കരച്ചിലും പിഴിച്ചിലുമൊക്കെയുണ്ടായി. അതു കേട്ടു കേശവൻ കാര്യം മനസ്സിലാക്കിക്കൊണ്ടു മുറ്റത്തുനിന്നു പതുക്കെ നടന്നു പറമ്പിൽ ചെന്നു കിടന്നു. മാത്രനേരം കഴിഞ്ഞപ്പോൾ അവന്റെ കഥയും കഴിഞ്ഞു. അതുകൊണ്ടു കേശവനും ഭാഗ്യവാനായിരുന്നു എന്നുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു.

നേരം വെളുത്തപ്പോൾ കേശവൻ ചരിഞ്ഞു എന്നും അഴകപ്പാപിള്ള മരിച്ചു എന്നും ഉള്ള വർത്തമാനം ആ ദിക്കിലൊക്കെ പ്രസിദ്ധമായി. ഉടനെ സർക്കാറുദ്യോഗസ്ഥന്മാരും മറ്റനേകം ജനങ്ങളും അവിടെ വന്നുകൂടുകയും അഴകപ്പാപിള്ളയുടെ സംസ്കാരകർമ്മം യഥാവിധി നടത്തിക്കുകയും ചെയ്തതിന്റെ ശേഷം ആ പറമ്പിൽത്തന്നെ ഒരു വലിയ കുഴി കുഴിച്ച് കേശവന്റെ മൃതശരീരം അതിലിട്ടു മൂടിക്കുകയും ചെയ്തു. അഴകപ്പാപിള്ളയുടേ പരിചയം സിദ്ധിച്ചതിന്റെ ശേഷം തനിക്ക് ഇനി മറ്റൊരു പാപ്പാനുണ്ടാകാനിടയാകരുതെന്നുള്ള വിചാരം കേശവനു സാമാന്യത്തിലധികമുണ്ടായിരുന്നു. അപ്രകാരം തന്നെ കേശവന്റെ കാലം കഴിഞ്ഞിട്ടു മറ്റൊരാനയുടെ പാപ്പാനാകാനിടയാകരുതെന്നുള്ള വിചാരം അഴകപ്പാപിള്ളയ്ക്കുമുണ്ടായിരുന്നു. ആ ഭാഗ്യവാന്മാർ വിചാരിച്ചിരുന്നതു പോലെതന്നെ അവരുടെ കാലം കഴിഞ്ഞുകൂടി. വളരെക്കാലം ആദി

കേശവസ്വാമിയെ സേവിച്ചുകൊണ്ടു തൽസന്നിധിയിൽത്തന്നെ താമസിച്ചിരുന്ന അവർക്ക് അങ്ങനെയല്ലാതെ വരാനിടയില്ലല്ലോ.

ജജജജജഝഝഝഝ